# 312

എല്ലാ ഞായറാഴ്ചയും പ്രസിദ്ധപ്പെടുത്തുന്നത്

ആഗസ്റ്റ് 16, 1981

വില: 1 രൂപ 30 പൈസ



എഡിററർ: എം. എസ്. മണി

സഹപത്രാധിപന്മാർ:

എസ്. ജയചന്ദ്രൻ നായർ

എൻ. ആർ. എസ്. ബാബു

## കൗമുദി ന്യൂസ് സർവീസിൻെറ സ്പെഷ്യൽ റിപ്പോർട്ട്



## സ്പെഷ്യൽ ഫീച്ചർ



## കവിത



## നോവലെററ്



## ലേഖനം



## കഥ



## നോവൽ



## യാത്രാവിവരണം



## സിനിമ



## പലവക



## മുഖചിത്രം

സമ്പന്നതീരങ്ങൾ തേടി (പേജ് 8 നോക്കുക)

ഫോട്ടോ: കെ. എൻ. എസ്. പിക്ചർ ഗ്യാലറി

# റഷ്യയിലെ കോടീശ്വരന്മാർ

**കൗമുദി ന്യൂസ് സർവീസ്**

റഷ്യയിൽ കോടീശ്വരന്മാരോ? കമ്മ്യൂണിസ്റ്റ് സ്വർഗ്ഗമായ, സാറിന്റെ സ്വേച്ഛാഭരണത്തിൽനിന്നും മഹത്തായ ഒരു ജനതയെ മോചിപ്പിച്ച ലെനിന്റെ റഷ്യയിൽ, ക്യാപ്പിറ്റലിസത്തിന്റെ ഓമൽസന്താനങ്ങളായ കോടീശ്വരന്മാർ സസുഖം ജീവിക്കുന്നു എന്നു പറയുന്നവർ, സി. ഐ. എ. ക്കാരല്ലാതെ മററാരാണ്? സത്യം മറിച്ചാണെന്നാണ് കോൺസ്റ്റാന്റിൻ സിമിസ് പറയുന്നത്. മോസ്കോയിൽ അഭിഭാഷകനായി സേവനമനുഷ്ഠിച്ചിരുന്ന സിമിസ് കുറച്ചുകാലം റഷ്യൻ നീതിന്യായവകുപ്പിൽ ഇന്റർനാഷനൽ ലാ സ്പെഷ്യലിസ്റ്റായി ജോലി നോക്കിയിരുന്നു. സോവിയറ്റ് നാട്ടിലെ അഴിമതിയെക്കുറിച്ചുള്ള രേഖകൾ സംഭരിച്ചതിന് ജോലിയിൽനിന്നും പിരിച്ചുവിട്ട സിമിസ് ഇപ്പോൾ വിർജീനിയായിൽ അർലിങ്ടണിൽ താമസിക്കുന്നു. അദ്ദേഹത്തിന്റെ ഭാര്യ ദീന കമിൻസ്കായയും മകൻ ദിമിത്രിസിമിസും നിയമവിദഗ്ധരാണ്.

'ദ ലാൻഡ് ഓഫ് ക്ലെപ്റേറാക്രസി' എന്ന സിമിസിന്റെ കൃതിയിലാണ് റഷ്യയിലെ കോടീശ്വരന്മാരെക്കുറിച്ചുള്ള അറബിക്കഥകൾ വിവരിക്കുന്നത്. എഴുപതു വയസ്സുകാരനായ അബ്രഹാം ഐസൻബെർഗ് എന്നൊരു കോടീശ്വരന്റെ കഥ, ഈ കൃതിയിൽ അദ്ദേഹം പറയുന്നുണ്ട്. "കാലുറകളും അണ്ടർവെയറുകളും നിർമ്മിക്കുന്ന രണ്ടു ഫാക്ടറികളും പ്രതിവർഷം പതിനായിരക്കണക്കിനു റൂബിളുകളുടെ വരുമാനവും ഇയാൾക്കുണ്ടായിരുന്നു. അറസ്റ്റു ചെയ്യപ്പെട്ടപ്പോൾ മൂന്നു മില്യൻ റൂബിൾ ഇയാളുടെ കൈവശമുണ്ടായിരുന്നു." ഗ്രേസൻബർഗ് സഹോദരന്മാരുടെയും ബാക്ക് ആൻഡ് സൺസിന്റെയും കഥകൾ ഇതുപോലെതന്നെയാണ്.

ഇവർ എങ്ങനെ കോടീശ്വരന്മാരായി എന്ന് സിമിസ് വിവരിക്കുന്നുണ്ട്. സ്വത്തുമുഴുവൻ സ്റ്റേറ്റുടമയിലായ ഒരു രാജ്യത്ത് സ്വകാര്യസ്ഥാപനങ്ങൾ സങ്കല്പിക്കാൻപോലും വയ്യല്ലോ. ഭൂഗർഭജീവികളായ ഈ കോടീശ്വരന്മാർക്ക്, ആ വ്യവസ്ഥ അകത്തുനിന്ന് തകർത്തുമറിക്കാൻ കഴിയുന്നു. സ്ത്രീകൾക്കുള്ള അണ്ടർവെയർ, പേസ്ട്രീസ്, ബ്രൂച്ചസ്, കൃത്രിമത്തുകൽ കൊണ്ടുള്ള ജാക്കററുകൾ എന്നിവ മാർക്കററിൽ ഇപ്പോഴും ദുർല്ലഭവസ്തുക്കളാണ്. ഇവ നിർമ്മിക്കുന്നതിലാണ് ഈ കോടീശ്വരന്മാർ ശ്രദ്ധിക്കുന്നത്. ഒരു ഉദാഹരണം സിമിസ് ചൂണ്ടിക്കാണിക്കുന്നു. കൃത്രിമ തുകൽകൊണ്ടുള്ള ജാക്കററുകൾ നിർമ്മിക്കുന്ന ഗവണ്മെന്റുടമയിലുള്ള ഒരു ഫാക്ടറി രണ്ടു തരത്തിൽ പ്രവർത്തിക്കുന്നു. ഗവണ്മെന്റ് ഓർഡർ അനുസരിച്ചുള്ള പ്രവർത്തനം ഒന്ന്. അതിന് നിശ്ചിത വേതനം തൊഴിലാളികൾക്കു കിട്ടുന്നു. ആ ഫാക്ടറിയിലെ വിവിധ ശാഖകളിൽ, കോടീശ്വരനായ മുതലാളിയിൽ നിന്നും രഹസ്യമായി വേതനം പററുന്ന കുറേപ്പേരുണ്ടായിരിക്കും. അവർ ഗവൺമെന്റ് ക്വോട്ടയിൽ നിന്നുള്ള സാധനം ഉപയോഗിച്ച് ജാക്കററുകൾ ഉണ്ടാക്കുന്നു. 'ലെഫ്ററ് ഹാൻഡ്' ചരക്കുകൾ എന്ന സംജ്ഞയിൽ അറിയപ്പെടുന്ന ഈ സാധനങ്ങൾ രഹസ്യമാർഗ്ഗങ്ങളിലൂടെ വിപണിയിലെത്തുന്നു. അവിടെയും മുതലാളിമാരുടെ ഏജൻറന്മാരുണ്ടായിരിക്കും. "ഇതെല്ലാം പരസ്പര വിശ്വാസത്തിന്റെ അടിസ്ഥാനത്തിലുള്ള ഏർപ്പാടാണ്," സിമിസ് പറയുന്നു.

അധികൃതരുടെ പിടിയിലാകാതിരിക്കാൻ, താക്കോൽ സ്ഥാനത്തുള്ളവരെ സന്തോഷിപ്പിക്കുന്നതിൽ കോടീശ്വരന്മാർ വിദഗ്ധന്മാരാണ്. ആയിരക്കണക്കിനു റൂബിൾ കോഴയായി പററുന്ന ഉയർന്ന ഉദ്യോഗസ്ഥന്മാർ നിരവധിയാണ്. അവരുമായി തെററുമ്പോൾ മാത്രമാണ് കോടീശ്വരന്മാരും വലയിലാകുന്നത്. അറുപതുകളിലും എഴുപതുകളിലും മാസ്കോയിലെ ഉന്നതവൃത്തങ്ങളിൽ വിഹരിച്ചിരുന്ന ഒരു സ്ത്രീയായിരുന്നു എലിസബെത്ത് മിർകിൻ. അവരുടെ ഭർത്താവ്, റഷ്യയിലെ ഒരു കോടീശ്വരന്റെ അസിസ്റ്റൻറായിരുന്നു. എലിസബത്ത് മിർകിന്റെ മോസ്കോയിലെ വസതി കോടീശ്വരന്മാരുടെ താവളമായിരുന്നു. പാശ്ചാത്യനഗരങ്ങളിലുള്ളതുപോലെ അവിടെ എല്ലാ സൗകര്യങ്ങളും സജ്ജീകരിച്ചിരുന്നു. കാർഡ് ടേബിളും, റൂളെററ് വീലും, മദ്യവും എല്ലാം. സായാഹ്നങ്ങളിൽ കോടീശ്വരന്മാർ അവിടെ സമ്മേളിക്കുകയും രസിച്ചുരമിക്കുകയും ചെയ്തിരുന്നുവത്രേ. അവസാനം അവരും പൊലീസിന്റെ പിടിയിൽ വീണു.

സിമിസ് പറയുന്നത്, റഷ്യയിൽ കോടീശ്വരനാകാൻ യാതൊരു പ്രയാസവുമില്ലെന്നാണ്. രഹസ്യബന്ധങ്ങളുണ്ടാക്കാനുള്ള കൗശലംമാത്രം മതി, നിങ്ങൾക്കും ഒരു സുപ്രഭാതത്തിൽ കോടീശ്വരനാകാം.



എലിസബത്ത് മീർക്കിന്റെ സലൂൺ




ലാ ഹ്യൂലെയുടെ കവർ

ചുവപ്പു നക്ഷത്രത്തിന്റെ നാട്ടിൽ കോടീശ്വരനാകുക, ആലോചനാമൃതമല്ലേ?

## ഇക്കോളജിസ്റ്റുകളുടെ വിശുദ്ധഗ്രന്ഥം

നൂററിപ്പത്തുപേരുള്ള ഒരു ഗ്രാമം. ലക്സംബർഗിലേക്കു പോകുന്നവഴി. ഒരു വശത്ത് നീണ്ടുപരന്നുകിടക്കുന്ന പാടങ്ങൾ. മറുവശത്ത് നിബിഡവനം. കുറച്ചു സഞ്ചരിച്ചുകഴിയുമ്പോൾ ആദ്യം കാണുന്നത് ചിതറിനിൽക്കുന്ന ഏതാനും ഗ്രാമ്യഭവനങ്ങളാണ്. ബൂൾ ആ യിബോയിസ് എന്നു പേരുള്ള ആ ഗ്രാമം അടുത്തകാലത്തായി ഇക്കോളജിസ്ററുകളുടെ ആരാധനാകേന്ദ്രമായിരിക്കുകയാണ്. ലോകമെങ്ങുമുള്ള ഇക്കോളജിസ്ററുകൾ, ആ ഗ്രാമവസതികളിലൊന്നിൽനിന്നും പുറത്തുവരുന്ന ഒരു പ്രസിദ്ധീകരണം കാണാൻ ആകാംക്ഷയോടെ കാത്തിരിക്കുന്നു. ലാ ഹ്യൂലെ എന്ന പേരിൽ ഇക്കോളജിസ്റ്റുകൾ ആരാധനയോടെ മാത്രം കൈകാര്യം ചെയ്യുന്ന ആ പ്രസിദ്ധീകരണത്തിന് അതിശയനീയമായ ഒരു കഥ പറയാനുണ്ട്. എട്ടുകൊല്ലമായി ലാ ഹ്യൂലെ പ്രസിദ്ധീകരണം തുടങ്ങിയിട്ട്. ആയിരം പ്രതികളായിരുന്നു ആദ്യം അച്ചടിച്ചത്. എഴുപത്തയ്യായിരം പ്രതികളാണ് ലാ ഹ്യൂലെയുടെ സർക്കുലേഷൻ. കേൾക്കുമ്പോൾ അവിശ്വസനീയമായിത്തോന്നും. ഗ്ലോസി പ്രസിദ്ധീകരണങ്ങൾക്കിടയിൽ, അച്ചടിയുടെ മാന്ത്രികമൊന്നും വശ്യമാക്കാത്ത പരുക്കൻരീതിയിലുള്ള ഒരു പ്രസിദ്ധീകരണത്തിന് ഇത്രയേറെ പ്രചാരം ഉണ്ടായതെങ്ങനെയെന്നല്ലേ? അറുപതു പേജുകളുള്ള ലാ ഹ്യൂലെ ഇക്കോളജിസ്ററുകൾക്ക് വിശുദ്ധ ഗ്രന്ഥമാണ്. അതിൽ അച്ചടിച്ചുവരുന്ന ഓരോ വരിയും ശാസ്ത്രസത്യമാണ്. ആ ശാസ്ത്രസത്യങ്ങളാണ് ലാ ഹ്യൂലേക്ക് ഈ നില നേടിക്കൊടുത്തത്. ഇത്രയേറെ ആധികാരികമായ ഒരു പ്രസിദ്ധീകരണത്തിന്റെ ശില്പികൾ, വിജ്ഞാനികളിൽ വിജ്ഞാനികളായിരിക്കുമല്ലോ? ആ പ്രസിദ്ധീകരണാലയത്തിൽ ചെന്ന് അതൊന്ന് അന്വേഷിക്കുമ്പോഴാണ്, ആരും മലന്നുപോകുന്നത്. "ഓ, ഞാൻ തന്നെയാണ് ലാ ഹ്യൂലെയുടെ പത്രാധിപർ," പിയറി ദോം എന്ന പേരുള്ള ഒരു മുപ്പത്തൊന്നുകാരൻ നിങ്ങളുടെ ചോദ്യത്തിനു മറുപടി നല്കും. അതു ചിലപ്പോൾ നിങ്ങൾ വിശ്വസിച്ചില്ലെന്നുവരാം. അപ്പോൾ നിങ്ങളെ അദ്ദേഹം ഒരു ഇടുങ്ങിയ മുറിയിലേക്ക് ആനയിച്ചെന്നുവരാം. മുറി മുഴുവൻ ഷെൽഫുകൾ. അവയിൽ നിറയെ ബുക്കുകൾ. എല്ലാം ശ്രദ്ധയോടെ അടുക്കിവച്ചിരിക്കുന്നു. ഒരു അദ്ധ്യാപകനായിരുന്നു ദോം. പ്രകൃതിയുമായി സല്ലപിച്ചിരുന്ന കുട്ടിക്കാലം പിന്നിട്ട് യൗവനത്തിലേക്ക് കടന്നപ്പോഴും കാടുകളും മലകളും വിട്ട് വേറൊരു ജീവിതമുണ്ടാക്കാൻ ദോമിനു കഴിഞ്ഞിരുന്നില്ല. പ്രകൃതിയോടുള്ള പ്രേമമാണ്, ലാ ഹ്യൂലെ തുടങ്ങാൻ ദോമിനെ പ്രേരിപ്പിച്ചത്. ആരുടെ സഹായത്തിനും കാത്തുനിൽക്കാതെ, താൻ വായിച്ചതും നേരിൽ മനസ്സിലാക്കിയതും വച്ച് ചെറിയൊരു ബുക്ക്ലെററിന്റെ രൂപത്തിൽ ലാ ഹ്യൂലെ, ദോം പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. അധികകാലം വേണ്ടിവന്നില്ല ഇക്കോളജിസ്ററുകളുടെ ശ്രദ്ധ അതിൽ പതിയാൻ. പതിന്നാലും പതിനാറും മണിക്കൂർവീതം ദിവസവും ചെലവിട്ടാണ് ദോം, തന്റെ പ്രസിദ്ധീകരണത്തിന് ആവശ്യമായ രേഖകൾ ശേഖരിക്കുന്നത്. ഒരക്ഷരംപോലും ചോദ്യം ചെയ്യപ്പെടാൻ സാധിക്കാത്തവിധം, അത്ര സൂക്ഷ്മതയോടും ശ്രദ്ധയോടുംകൂടിയാണ് അദ്ദേഹം ലേഖനങ്ങളും കുറിപ്പുകളും തയ്യാറാക്കുന്നത്.

## നെയ്പോളുമായി കൂടിക്കാഴ്ച

ഏതുതരം സംസ്കാരത്തിന്റെ ഭാഗമാണ് താങ്കൾ?

അത്തരമൊരു ചോദ്യം എന്നോട് എന്തിനു നിങ്ങൾ ചോദിക്കുന്നു. ഹെമിങ്‌വേയോട് ചോദിക്കുമോ; അദ്ദേഹം ഇന്ത്യാക്കാരനോ മിഷഗൺകാരനോയെന്ന്. മുപ്പതുകൊല്ലംമുമ്പ് ഞാൻ ട്രിനിഡാഡ് വിട്ടു. എങ്കിലും നിങ്ങളെന്നെ ഒരു കൊച്ചുപ്രദേശത്തുകാരനാക്കി ഉറപ്പിക്കാൻ ശ്രമിക്കുന്നു. അടിസ്ഥാനമായും ഞാനൊരെഴുത്തുകാരനാണ്. സമൂഹത്തെ അഭിസംബോധന ചെയ്യാനും സമൂഹവുമായി നിരന്തരമായി ആശയവിനിമയത്തിൽ ഏർപ്പെടാനും ബാദ്ധ്യസ്ഥനാണ് എഴുത്തുകാരൻ. കാൽനൂററാണ്ടിനു മുമ്പ് സ്വാതന്ത്ര്യം പ്രാപിക്കുകയും, വീണ്ടും 'ആരണ്യ'ജീവിതത്തിലേക്ക് മടങ്ങുകയും ചെയ്ത പ്രാകൃതമായ ഒരു ദ്വീപുകാരനാണു ഞാൻ. സഞ്ചാരികൾക്ക് ആരണ്യം പ്രിയമുള്ളതായിരിക്കും, സാഹിത്യത്തിന് അതു അത്ര ചേർന്നതല്ല. എഴുത്തുകാരനെന്ന നിലയ്ക്ക് മറെറാരു നാഗരികതയിൽ പററി ജീവിക്കുന്ന ഒരാളാണ് ഞാൻ. ശരിയാണ്, ഭിന്നങ്ങളായ നിരവധി രാജ്യങ്ങളുടെ സാഹിത്യജീവിതവുമായി ബന്ധപ്പെട്ടാണ് ഞാൻ നിൽക്കുന്നത്. എന്നെ വളർത്തിയ സമൂഹത്തോടൊപ്പം ഞാൻ വളർന്നില്ല. ഏഷ്യക്കാരോ, വെസ്റ്റിന്ത്യക്കാരോ എന്റെ നോവലുകൾ വായിക്കുകയില്ലെന്ന് എനിക്കറിയാം. നാടുകടത്തപ്പെട്ടവൻ മാത്രമാണ് ഞാൻ. എനിക്കു വേരുകളില്ല. ജട്ടികളിൽ പററിപ്പിടിച്ചു വളരുന്ന ലില്ലികളില്ലേ, അതുപോലെ. ഇംഗ്ലണ്ടിൽ

(ശേഷം 45-ാം പേജിൽ)

നെയ്പോൾ



**രാ**ഷ്ട്രീയമല്ല; വിഷയം ലൈംഗികമാണ്. ഷണ്ഡനാണ് താനെന്നു മനസ്സിലാക്കിയ ആൾ പല കാരണങ്ങളാൽ അതിനു ചികിത്സതേടാൻ മടിക്കുന്നു; നാണിക്കുന്നു. താൻ ഷണ്ഡനാണല്ലോ എന്നു മററുള്ളവർ മനസ്സിലാക്കിക്കളയാതിരിക്കാനായി വീരശൂരപരാക്രമിയായി നടിക്കുന്നു. നിസ്സാരമായി ചികിത്സിച്ചു ഭേദപ്പെടുത്താവുന്ന അസുഖം അബദ്ധധാരണകൾ കാരണം കൊണ്ടുനടന്ന് ശരീരവും മനസ്സും നശിപ്പിക്കുന്നു.

ശരീരത്തിന് അസുഖം വരുമ്പോൾ ഡോക്ടറെ സമീപിക്കണം. മനസ്സിന് അസുഖം വരുമ്പോൾ മനശ്ശാസ്ത്രജ്ഞനെ അല്ലെങ്കിൽ മനോരോഗ ചികിത്സകനെ. ലൈംഗികരോഗം ശരീരരോഗമാണല്ലോ: പക്ഷേ, ഷണ്ഡത്വം എന്നതു് പത്തിനൊമ്പതും മനസ്സിൻെറ പ്രശ്നങ്ങൾ കാരണമാണെന്നാണ് ഡോക്ടർമാരും മനശ്ശാസ്ത്രജ്ഞന്മാരും ഒരുപോലെ ധരിച്ചുവച്ചിരുന്നതു്.

എന്നാൽ അതൊക്കെ തെററാണെന്ന് ഇപ്പോൾ ശാസ്ത്രകാരന്മാരും ഡോക്ടർമാരും മനസ്സിലാക്കിക്കഴിഞ്ഞു. ലൈംഗിക ശേഷിയില്ലാതെ വരുന്നതു് തൊണ്ണൂറുശതമാനം കേസിലും ശാരീരികകാരണംകൊണ്ടാണെന്ന് അവർ മനസ്സിലാക്കിയതോടെ, ഈ ദൗർബല്യത്തിനുള്ള ചികിത്സയിൽ ഒരു വിപ്ലവംതന്നെ വന്നുകഴിഞ്ഞു.

അമേരിക്കയിലെ ബോസ്ററണിൽ ബേഥ് ഇസ്രേൽ ഹോസ്പിററൽ എന്ന ഒരു സ്ഥാപനമുണ്ട്. ഒരു ഗവേഷണകേന്ദ്രം കൂടിയാണതു്. ലൈംഗികശേഷി കുറഞ്ഞ വളരെപ്പേർ അവിടെ ചികിത്സയ്ക്കു വന്നിരുന്നു. അവരിലെ തകരാറ് മനശ്ശാസ്ത്രപരമെന്നാണ് നേരത്തേ പരിശോധിച്ച ഡോക്ടർമാർ വിധിയെഴുതിയതു്. പക്ഷേ, ഈ കേന്ദ്രത്തിൽ അവരെ വിശദമായ ശരീരപരിശോധനകൾക്കു വിധേയമാക്കിയപ്പോൾ കണ്ടതു് ഹോർമോൺ തകരാറാണ് അവരിലുണ്ടായിരുന്ന കുഴപ്പത്തിനു കാരണമെന്നായിരുന്നു.

ലോസ് ഏഞ്ചലസിൽ അമേരിക്കൻ യൂറൊളോജിക്കൽ അസോസിയേഷൻെറ സമ്മേളനത്തിൽ ലൈംഗികശേഷിക്കുറവിനു കാരണം തികച്ചും ശാരീരികമാണെന്ന വാദമുണ്ടായി. ഡയബെററിസിനു ചികിത്സിക്കപ്പെട്ടിട്ടുള്ള ഒരാൾക്ക് ലൈംഗികശേഷി ഇല്ലാതാവുന്നതെങ്ങനെയെന്ന് ഒരു ഗവേഷകൻ വിശദീകരിച്ചു. ഡയബെററിസിനുള്ള ചികിത്സകാരണം ആ രോഗിയുടെ ലൈംഗികാവയവത്തിന് അഥീമറോസ്ക്ലീറോസിസ് എന്ന കുഴപ്പംവരും. ഇതുകാരണം ലൈംഗികാവയവത്തിന് ഉദ്ധാരണം കൈവരുത്തുന്ന രക്തധമനികൾ പ്രവർത്തിക്കാതാവും. തീർന്നില്ലേ കാര്യം!

ലൈംഗികോദ്ധാരണം ഉണ്ടാവാതിരിക്കാൻ ശാരീരികമായ കാരണങ്ങൾ വളരെയുണ്ട്. ഹോർമോൺ കുറവിനു പുറമേ, വാസ്കുലാർ തകരാറുകൾ, ബ്ലഡ്പ്രഷർ കുറയ്ക്കാൻ മരുന്നു കഴിക്കുന്നതു്, പാരപ്ലേജിയ, ലൈംഗികാവയവങ്ങൾക്കുള്ള ഘടനാപരമായ തകരാറുകളോ അവയ്ക്ക് ഏൽക്കുന്ന പരിക്കുകളോ, ചില ന്യൂറോളോജിക്കൽ കുഴപ്പങ്ങൾ, അരക്കെട്ടിൻെറ ഭാഗത്തു് ക്യാൻസറിനു നടത്തപ്പെടുന്ന ശസ്ത്രക്രിയ, ലൈംഗികാവയവത്തിൽ മറുകുപോലുള്ള വളർച്ചയുണ്ടാകൽ, പോഷകാഹാരമില്ലായ്മ എന്നിവയൊക്കെ ലൈംഗികോദ്ധാരണശേഷി ഇല്ലാതാക്കുന്നു.

പുതിയ ഗവേഷകർ പറയുന്നതു്, ഇങ്ങനെ കഴിവുകുറഞ്ഞ ആളുകളിലെ 35 ശതമാനത്തെയും നിസ്സാരമായ ചികിത്സകൊണ്ട് രക്ഷപ്പെടുത്താമെന്നാണ്. രോഗി, പക്ഷേ തൻെറ അസുഖം ഒളിച്ചുവയ്ക്കുന്നു. അല്ലെങ്കിൽ സൈക്കിയാട്രിസ്റ്റിനെയോ സൈക്കോളജിസ്റ്റിനെയോ കണ്ട് അവർ നിർദ്ദേശിക്കുന്ന ചികിത്സ നേടുന്നു. നിരാശനാവുന്നു.

ഹാർവേഡ് മെഡിക്കൽ സ്കൂളിൽ ഇത്തരം 105 രോഗികൾ വന്നു. 18-നും 75-നുമിടയ്ക്ക് പ്രായമുള്ളവർ. 'ലൈംഗികാവയവം കൃത്യനിർവഹണക്ഷമമല്ല' എന്നതായിരുന്നു അവരുടെയെല്ലാം കംപ്ലെയിൻറ്. അവരുടെ രക്തത്തിൽ 'ടെസ്റ്റോസ്റ്റെറോൺ' എന്ന ലൈംഗികഹോർമോൺ ഏതളവിൽ അടങ്ങിയിട്ടുണ്ടെന്ന് കണ്ടുപിടിക്കാനായി പരിശോധനയ്ക്കു വിട്ടു. ഈ ഹോർമോൺ ആണ് സംഭോഗവേളയിൽ പുരുഷലൈംഗികാവയവത്തിനു ചൈതന്യം നൽകി അതിനെ നിലനിറുത്തുന്നതു്. 37 പേരിൽ ഹൈപ്പത്തലാമിക് — പിററ്യൂട്ടറി—ഗൊനാഡൽ ആക്സിസ് എന്ന ഹോർമോൺ ശൃംഖലയാകമാനം തകരാറിലാണെന്നു കണ്ടു. തലച്ചോറും അനേകം എൻഡോക്രീൻ ഗ്രന്ഥികളും ഉൾപ്പെടുന്ന ഈ ഹോർമോൺ ശൃംഖലയാണ് ടെസ്റ്റിസിൽ നിന്നും ടെസ്റ്റോസ്റ്റെറോൺ എന്ന ഹോർമോൺ ഉല്പാദിപ്പിക്കുന്നതു്. അതിനാൽ ആ രോഗികൾക്ക് ടെസ്റ്റോസ്റ്റെറോൺ കുത്തിവച്ചു—അവർക്ക് ലൈംഗികോത്തേജനശേഷി തിരിച്ചു കിട്ടുകയുംചെയ്തു.

രോഗികളിലൊരാളിന് (41 വയസ്സ്) ഇരുപത്തിഒമ്പതാംവയസ്സിൽ പിററ്യൂട്ടറി ട്യൂമറിന് റേഡിയോ തെറാപ്പി ചെയ്തിരുന്നു. അതിനെത്തുടർന്ന് അയാൾക്ക് പൂർണ്ണമായി ലൈംഗികശേഷി നശിച്ചു. 12 കൊല്ലക്കാലം അയാൾ സൈക്കോളജിസ്ററുമാരെയും സൈക്കിയാട്രിസ്ററുമാരെയും മാറിമാറിക്കണ്ടു. ഫലമുണ്ടായില്ല. ഒടുവിൽ ബെഥ് ഇസ്രേൽ ഹോസ്പിററലിൽ ചെന്നു. അവിടെവച്ചാണ് അയാളിൽ ടെസ്റ്റോസ്റ്റെറോൺ എന്ന ഹോർമോൺ വളരെക്കുറച്ചു മാത്രമേ ഉള്ളൂ എന്നു കണ്ടുപിടിച്ചതു്. ഹോർമോൺ ചികിത്സ ആരംഭിച്ചു. 48 മണിക്കൂറിനകം ചികിത്സകൊണ്ടു ഫലമുണ്ടായി. അയാൾക്ക് ലൈംഗികശേഷി വീണ്ടു കിട്ടുകയും ചെയ്തു.

ഒരു പുരുഷൻെറ ലൈംഗികശേഷി നിശ്ചയിക്കുന്നതു് ഹോർമോണിൻെറ അളവുമാത്രമല്ല. ന്യൂറോളജിക്കലായ ഘടകങ്ങളും ഇതിൽ പങ്കുവഹിക്കുന്നു. ശാരീരികമോ മാനസികമോ ആയ ചോദനങ്ങൾ ലൈംഗികാവയവത്തിലേക്കുള്ള രക്തപ്രവാഹത്തെ സ്വാധീനിക്കുന്നു. സാധാരണഗതിയിലുള്ളതിൻെറ ഏഴുമടങ്ങായി രക്തപ്രവാഹം വർദ്ധിക്കുമ്പോഴാണ് ലൈംഗികാവയവം ഉദ്ധരിക്കുന്നതു്.

പെൽവിക്ശസ്ത്രക്രിയ, ആർട്ടറി രോഗങ്ങൾ തുടങ്ങിയവയും പുരുഷൻെറ ലൈംഗികാവയവത്തിൻെറ ശേഷിനശിപ്പിക്കുന്നതായി കാണുന്നു. ഈ വിഭാഗത്തിൽപെടുന്നവർ കൂടക്കൂടെ ലൈംഗികാവയവത്തിലെ ബ്ലഡ് പ്രഷർ പരിശോധിച്ചു നോക്കുന്നതു് നന്നായിരിക്കും. ഇതിനായി ഒരു പ്രത്യേക ഉപകരണംതന്നെയുണ്ട്.

ലൈംഗികാവയവത്തിലേക്കുള്ള രക്തപ്രവാഹം വർദ്ധിപ്പിക്കുന്നതിനായി രക്തക്കുഴലുകളിൽ ശസ്ത്രക്രിയ നടത്തുന്ന രീതി ചില ഡോക്ടർമാർ പരിശോധിച്ചു നോക്കിയിട്ടുണ്ട്. മൈക്രോ സർജറിയാണ് ഇതിന് ഉപയോഗിക്കുന്നതു്. ചില രോഗികളിൽ ഇതു ഫലം കാണിച്ചു. ലൈംഗികാവയവത്തിലേക്കുള്ള രക്തക്കുഴലുകൾക്ക് കേടു പിണഞ്ഞിട്ടുണ്ടെങ്കിൽ, അവ മുറിച്ചുമാററി പകരം കൃത്രിമക്കുഴലുകൾ വയ്ക്കുന്ന ഒരു രീതിയും പ്രയോജനപ്രദമാണെന്നു കണ്ടിട്ടുണ്ട്.

സെക്സ്തെറാപ്പി, ഹോർമോൺ ചികിത്സ, വാസ്കുലാർ സർജറി എന്നിവ പരാജയപ്പെട്ടാലും നിരാശപ്പെടേണ്ടതില്ല. അങ്ങനെയുള്ളവർക്ക് ഇപ്പോൾ പല ഡോക്ടർമാരും നിർദ്ദേശിക്കുന്നതു് ലൈംഗികാവയത്തിനുള്ളിൽ ഒരു പ്രത്യേക യന്ത്രസംവിധാനം കടത്തിവയ്ക്കണമെന്നാണ്. ലളിതമായ ഈ ചെറുയന്ത്രം അവയവത്തിന് ലൈംഗികോത്തേജനം നൽകുന്നൊന്നാണ്. 1972-ൽ മയാമിയിലെ യൂറോ

(ശേഷം 43-ാം പേജിൽ)

**കൗമുദി ന്യൂസ് സർവീസ്**

## കവർ സ്റ്റോറി

**ബോം**ബെ വിക്ടോറിയാ ടെർമിനസ്സിൽ വണ്ടിയിറങ്ങുന്ന നിങ്ങൾക്ക് ലുങ്കിധാരികളായ കുറെ ചെറുപ്പക്കാരുടെ ശബ്ദം ആൾക്കൂട്ടത്തിൻെറ ആരവങ്ങളിൽനിന്ന് വേർതിരിച്ചുകേൾക്കാം. 'വടക്കൻ ആക്സൻറി'ലുള്ള മലയാളത്തിൽ അവർ പല ട്രാവൽ ഏജൻസികളുടെയും പേരുവിവരങ്ങൾ ഉച്ചത്തിൽ മുഴക്കി നിങ്ങളുടെ ശ്രദ്ധ ആകർഷിക്കുന്നു. നെടുനാളത്തെ കാത്തിരിപ്പിനു ശേഷം ബോംബെയിൽനിന്ന് ഏജൻറിൻെറ ടെലിഗ്രാം കിട്ടിയപ്പോൾ ഗൾഫ്സ്വപ്നങ്ങളുടെ തിരിനാളം മിഴികളിൽകൊളുത്തി കേരളത്തിലെ ഏതെങ്കിലും റെയിൽവേസ്റ്റേഷനിൽനിന്ന് ജയന്തിക്കോ വെസ്റ്റ്കോസ്റ്റ് എക്സ്പ്രസ്സിനോ കയറിപ്പോറിയ യാത്രക്കാരാണ് അവരുടെ ലക്ഷ്യം.

ഇൻറർസ്റ്റേററ് പെർമിററുള്ള ഒട്ടേറെ സ്വകാര്യബസ്സുകൾ തൃശ്ശൂർ, തിരൂർ, എടപ്പാൾ, കോഴിക്കോട്, കണ്ണൂർ എന്നിവിടങ്ങളിൽനിന്ന് നിത്യേന ബോംബെയിലേക്ക് സർവീസ്നടത്തുന്നുണ്ട്. ട്രെയിൻ യാത്രയെക്കാൾ ടിക്കററ്നിരക്ക് കൂടുതലെങ്കിലും 36 മണിക്കൂർകൊണ്ട് നിങ്ങളെ ബോംബെയിലെത്തിക്കുന്നതാണ് ഈ ബസ്സുകൾ. മലബാറിലെ മിക്ക പ്രദേശങ്ങളിലും ടിക്കററ് വില്പന കേന്ദ്രങ്ങളും ഏജൻറുമാരുമുള്ള ഈ ബസ്സിലാണ് ആദ്യമായി ഗൾഫിലേക്കു പുറപ്പെട്ട നമ്മുടെ തീർത്ഥാടകർ കയറിയതെങ്കിൽ ദാദറിൽനിന്നേ തുടങ്ങും ലുങ്കിയുടുത്ത ചെറുപ്പക്കാരുടെ ക്ഷണം. ജെ. ജെ. ഹോസ്പിററൽ വഴി തെക്കൻ ബോംബെയിലെ ഡോൺഗ്രിയിൽ അവസാനിക്കുന്നതാണ് ബസ്റൂട്ട്. അതിനിടെ കണ്ടുമുട്ടിയ അസംഖ്യം ചെറുപ്പക്കാരിൽ ഏതെങ്കിലുമൊരാളുടെ കൈയിൽ തീർത്ഥാടകനും അകപ്പെടുന്നു. അതു പ്രത്യേകിച്ച് പറയാനില്ല. കാരണം ബസ്സുകളിൽ ബോംബെയിലെത്തുന്ന എല്ലാവരും ഗൾഫ് തീർത്ഥാടകർ തന്നെ; അല്ലെങ്കിൽ അവരുടെ ആശ്രിതർ.

ഇനി, ട്രാവൽ ഏജൻസികളുടെ പിടിയിലകപ്പെടുന്ന നിർഭാഗ്യവാന്മാരായ ഈ തീർത്ഥാടകരുടെ കഥ ശ്രദ്ധിക്കാം. അതിലേക്കു കടക്കുംമുമ്പൊരു വാക്ക്. ഡോൺഗ്രി, ബിസ്മില്ല, ടെങ്കർസ്ട്രീററ്, ബിണ്ടിബസാർ, കമ്പേക്കർ സ്ട്രീററ്, മുഹമ്മദലിമാർഗ് തുടങ്ങിയ ബോംബെയിലെ വൃത്തികെട്ട ഗലികളിലെ തട്ടിപ്പുകേന്ദ്രങ്ങളായി മാറിയ ട്രാവൽ ഏജൻസികളുടെ മാത്രം കഥയാണിത്. ഒരു ചില്ലിക്കാശുപോലും വാങ്ങാതെ തികച്ചും നീതിപൂർവ്വമായി തൊഴിലാളികളെ വിദേശങ്ങളിലേക്ക് റിക്രൂട്ട്ചെയ്യുന്ന ചുരുക്കം സ്ഥാപനങ്ങൾ ബോംബെയിലുണ്ട്. മലയാളികളുടെ മനസ്സിൽ ജ്വരംപോലെ പടർന്ന ഗൾഫ് ഭ്രമം ചൂഷണം ചെയ്യാൻ എഴുപതുകളുടെ അന്ത്യത്തിൽ കൂണുപോലെ ബോംബെ തെരുവുകളിൽ ട്രാവൽ ഏജൻസികൾ മുളച്ചുപൊന്തി. അറേബ്യൻ നാടുകളിലേക്കുള്ള സ്വർഗ്ഗവാതിൽ തേടിയെത്തിയ മനുഷ്യരുടെ നിസ്സഹായത മുതലെടുത്ത് എജൻറുമാർ ലക്ഷങ്ങൾ വാരിക്കൂട്ടി. പലരും മണിമന്ദിരങ്ങൾ പണിതു. ഇംപോർട്ട് ചെയ്ത കാറുകളിൽ അവർ ബോംബെയുടെ പോഷ്ഏരിയകളിലൊഴുകി. കാൾഗേളുകളുമൊത്ത് അവർ സെക്സ് പങ്കിട്ടു. മനുഷ്യൻെറ ജീവിതവിഷാദങ്ങൾക്കു നേരെ അവരുടെ ധനമോഹവും കാമവും പരിഹാസത്തിൻെറ വല വിരിച്ചു. അവരുടെ ശിങ്കിടികളും സബ് ഏജൻറുമാരുമൊക്കെച്ചേർന്ന് ചെറുതും വലുതുമായ ഒട്ടധികം സാമ്രാജ്യങ്ങൾ കവാടനഗരത്തിൽ പണിതുയർത്തി. കൂട്ടത്തിൽ പറയട്ടെ, ചില വിസാ ഏജൻറുമാരുടെയെങ്കിലും അതിമോഹം ചക്രം ചവിട്ടി. അവരൊക്കെ പൊളിഞ്ഞു പാളീസാവുകയും ചെയ്തു. അവസാനത്തെചില്ലിയും ഗ്രാൻറ് റോഡിലെ മാംസപുഷ്പങ്ങളിറുക്കാൻ ചെലവഴിച്ച് അവർ ബോംബെവിട്ടു. ഈ ചൂതുകളിയിൽ നേടുന്നവരാകട്ടെ അവരുടെ വഞ്ചന തുടർന്നുകൊണ്ടേയിരിക്കുന്നു.

●

ഡോൺഗ്രിയിലെ ഒരു ട്രാവൽഏജൻറിൻെറ ഓഫീസിലേക്ക് ഏറെ പ്രത്യാശയോടെയാണ് മലപ്പുറം ജില്ലയിലെ തിരൂരങ്ങാടി സ്വദേശി ഉമ്മർ എന്ന ആ കറുത്ത ചെറുപ്പക്കാരൻ ഇക്കഴിഞ്ഞ ജൂൺ 25-ന് കാലത്തു കടന്നുചെന്നത്. നാലുദിവസംമുമ്പ് ഉമ്മറിന് ഏജൻറിൻെറ കമ്പി കിട്ടിയിരുന്നു. ഉടനെ ബോംബെയിലേക്ക് പുറപ്പെടാൻ. 180 രൂപ കൊടുത്ത് ബസ്സിനൊരു ടിക്കററുവാങ്ങി അയാൾ പുറപ്പെടുകയും ചെയ്തു. ഒരു കൊല്ലവും രണ്ടുമാസവുമായി ഉമ്മർ സൗദി അറേബ്യയിലേക്ക് പോകാൻ വേണ്ടി പാസ്പോർട്ടും അഡ്വാൻസായി 12,000 രൂപയും നാട്ടിലൊരു സബ് ഏജൻറിനെ ഏല്പിച്ച് കാത്തിരിക്കുകയായിരുന്നു. നാട്ടിൽ ചെറിയൊരു തുണിക്കടയുണ്ടായിരുന്നു. അതു വിററു. ഉമ്മയുടെയും പെങ്ങളുടെയും ആഭരണങ്ങൾ പണയംവച്ചു. അവിടെനിന്നും ഇവിടെനിന്നുമൊക്കെ സ്വരൂപിച്ചാണ് പണമുണ്ടാക്കിയത്. ഒരു മാസത്തിനകം വിസ ശരിയാകുമെന്നാണ് കൊണ്ടോട്ടിക്കാരനായ സബ് ഏജൻറ് പറഞ്ഞിരുന്നത്. എല്ലാം ശരിയായി പോകാനാവുമ്പോൾ ബാക്കി 5,000 രൂപകൂടി കൊടുക്കേണ്ടിവരുമെന്നും സബ് ഏജൻറ് പറഞ്ഞിരുന്നു. എല്ലാം കേട്ട ഉമ്മർ അന്നു തുടങ്ങിയതാണു കാത്തിരിപ്പ്.

ഒന്നല്ല രണ്ടല്ല പതിന്നാലു മാസങ്ങൾക്കുശേഷമാണ് വിസ ശരിയായെന്ന വിവരം കിട്ടിയത്. ഉമ്മർ വീണ്ടും കിനാവുകൾ കാണാൻ തുടങ്ങി. പെങ്ങൾ റഷീദയുടെ ശൂന്യമായകഴുത്തും കൈത്തണ്ടകളും കാൺകെ ഉമ്മർ വിങ്ങിപ്പൊട്ടി. എല്ലാം ശരിയാക്കാം, ഞാൻ പോയിവരട്ടെ... വൃദ്ധയായ ഉമ്മയോടും പതിനെട്ടുകാരിയായ അനിയത്തിയോടും വിടപറഞ്ഞ് അയാൾ കക്കാട് എന്ന സ്ഥലത്തുനിന്നു ബസ് കയറി. പിറേറന്നുരാത്രിയാണ് ബിണ്ടിബസാറിൽ ഇറങ്ങിയത്. കെട്ടുപിണഞ്ഞ മഴനാരുകൾ ബോംബെയുടെ നഗരസീമകളെ ഈറനാക്കിയിരുന്നു. പഴയകെട്ടിടങ്ങൾ എവിടെയൊക്കെയോ തകർന്നു വീണിരുന്നു. കല്പകഞ്ചേരിക്കാരനായ ഒരു യുവാവ് ഉമ്മറിന് വഴികാട്ടിയായി. പിറേറന്നാണ് സാരംഗ്മാർഗ്ഗിലുള്ള തൻെറ ചീഫ്ഏജൻറിനെ കാണാൻ ചെന്നത്. ഏജൻറ് എത്തിയിട്ടില്ല. കണ്ണൂർ സ്വദേശിയായ അദ്ദേഹം ചെമ്പൂരിലെ ഒരു വില്ലയിൽ സകുടുംബം കഴിയുകയാണെന്ന് ഓഫീസിലുള്ളവർ പറഞ്ഞു. പന്ത്രണ്ടുമണിക്ക് ഏജൻറെത്തി. ഇററാലിയൻ ഫിയററും ഓടിച്ചുകൊണ്ടു വന്ന സുമുഖനായ തൻെറ ഏജൻറിനെ കാൺകെ ഉമ്മർ ആദരവുകളോടെ എണീററുനിന്നു. ടെലിഗ്രാം കാണിച്ചുകൊടുത്തു. ഏജൻറ്, ഉമ്മറിനെ തൻെറ സ്വകാര്യമുറിയിലേക്കാനയിച്ചു. ഷെൽഫ് തുറന്ന് അട്ടിയായി കൂട്ടിയിട്ട പാസ്പോർട്ടുകൾ പരതി. പത്തുമിനിററ് തിരഞ്ഞിട്ടും ഉമ്മറിൻെറ പാസ്പോർട്ട് കിട്ടിയില്ല. പെട്ടെന്ന് തിരിഞ്ഞുനിന്ന് തികഞ്ഞ നിർവ്വികാരതയോടെ ഏജൻറ് പറഞ്ഞു: ''നിങ്ങളുടെ പാസ്പോർട്ട് ഇവിടെ കാണാനില്ലല്ലൊ...'' ഉമ്മർ തിരിച്ചുപോയി, അതു കേട്ടപ്പോൾ. പിന്നെപ്പിന്നെ അയാൾക്ക് ബോധം നശിക്കുകയായിരുന്നു. ആ മുറിയിലെ എയർ കണ്ടിഷനറുടെ പരുത്ത ശബ്ദം മാത്രം അവിരാമമായി അവിടെ മുഴങ്ങി. സൗദിഅറേബ്യയിലെ ജെദ്ദയിലേക്കുള്ള വിസയടിച്ച പാസ്പോർട്ടാണ് കാണാതായിരിക്കുന്നത്. ഉമ്മറിന് ബോധം തിരിച്ചുകിട്ടാൻ ഏറെനേരം വേണ്ടിവന്നു. പിന്നെ ഒന്നും അയാൾക്കോർമ്മയില്ല. ഏജൻറിനെയും ഗൾഫിനെയും എല്ലാം അയാൾ മറന്നു. പെങ്ങളുടെയും ഉമ്മയുടെയും പണ്ടം പണയം വച്ച 12,000 രൂപയും തൻെറ സ്വപ്നങ്ങളോടൊപ്പം ഇതാ വിസ്മൃതിയിലാഴുന്നു. ഒരാഴ്ചയ്ക്കു ശേഷം അയാൾ ഇക്കഥ വിവരിക്കുമ്പോൾ നിസ്സംഗതയാണ് പുലർത്തിയത്. ഇനിയെങ്ങനെ നാട്ടിലേക്കു തിരിച്ചുപോകും? മേമൻവാഡാ ഫയർസ്റ്റേഷനരികെയുള്ള ദുർഗന്ധപൂരിതമായ ഒരു ഗലിയിലെ വാടകപ്പുരയിലിരുന്ന് ഇപ്പോഴും ഉമ്മർ വിലപിക്കുന്നു.

ഉമ്മറിനെപ്പോലെ തുല്യദുഃഖിതരായ മൂന്നുപേർകൂടിയുണ്ട്. മലപ്പുറം ജില്ലയിലെ തിരൂർ സ്വദേശികളായ കുഞ്ഞിമൂസ്സ, സിദ്ദിക്ക്, താനൂർ സ്വദേശി കുഞ്ഞിമുഹമ്മദ്. ഇവരുടെയും വിസയടിച്ച പാസ്പോർട്ടുകൾ കളവുപോയെന്നാണത്രെ ഏജൻറ് ഇപ്പോൾ പറയുന്നത്. അവരിൽ സിദ്ദിക്കിനുമാത്രം പണമൊന്നും നഷ്ടപ്പെട്ടില്ല. മററു രണ്ടുപേരുടെയും 20,000 രൂപയും പാസ്പോർട്ടും നഷ്ടപ്പെട്ടു. എല്ലാം ശരിയായതിനുശേഷമേ പണം തരുവെന്ന് ശഠിച്ചതുകൊണ്ടും വേറെ ചില സ്വാധീനം കൊണ്ടും സബ് ഏജൻറ് വിട്ടുവീഴ്ച കാണിച്ചതുകൊണ്ടുംമാത്രം സിദ്ദിക്കിന് ഇനി തൻെറ സ്വപ്നങ്ങൾക്കവധി കൊടുത്തു നാട്ടിലേക്കു മടങ്ങിപ്പോവുകയെങ്കിലും ചെയ്യാം.

●

അബുദാബിയിൽ ഒരു സ്വീററ് സർലണ്ടുകാരൻെറ കമ്പനിയിലേക്കു വിവിധ തസ്തികകളിൽ ജോലിക്കാരെ റിക്രൂട്ട് ചെയ്യുന്നുവെന്ന വാഗ്ദാനവുമായാണ് കഴിഞ്ഞ ഏപ്രിലിൽ പെരിന്തൽമണ്ണയ്ക്കടുത്ത ഒരു ഗ്രാമത്തിൽ സ്വർണ്ണപ്പല്ലു കെട്ടിയ കുഞ്ഞാപ്പുഹാജി പ്രത്യക്ഷപ്പെട്ടത്. ഹാജി കഴിഞ്ഞ പത്തുവർഷമായി ദുബായിയിലാണ്. ചെറിയതോതിൽ വിസാകച്ചവടവുമുണ്ട്. തൻെറ കെയറോഫിൽ ഇരുപതോളം ആളുകളെ യു. എ. ഇ.യിലെ വിവിധ പ്രദേശങ്ങളിലേക്ക് കഴിഞ്ഞവർഷം അയാൾ അയയ്ക്കുകയുണ്ടായി. വിസയ്ക്ക് ചെലവായ 10000 രൂപ മാത്രമേ ഹാജി അവരിൽനിന്ന് ഈടാക്കിയുള്ളൂ. ഇത്തവണ സംഖ്യ അല്പം കൂട്ടി—15,000 രൂപ. സ്വീററ്സർലണ്ടുകാരൻ മുഖ്യപാർട്ട്നറായ കൺസ്ട്രക്ഷൻ കമ്പനിയിലേക്കുള്ള എഗ്രിമെൻറ് വിസയാണ്. ഒരു വർഷമാണു കാലാവധി. പ്രതിമാസം ചെലവുകഴിച്ച് 1,000 ദിർഹം (2000 രൂപ) ശമ്പളം കിട്ടും. കൽപ്പണിക്കാരെയും മരപ്പണിക്കാരെയും പെയിൻററ്മാരെയുമാണ് ആവശ്യം. കുഞ്ഞാപ്പുഹാജിയുടെ വാഗ്ദാനം കേട്ട് പെരിന്തൽമണ്ണയ്ക്കടുത്ത ഉൾനാടൻ ഗ്രാമങ്ങളിൽനിന്ന് പതിനാറു പേർ 10,000 രൂപ വീതവും പാസ്പോർട്ടും ഏല്പിച്ചു. ഭൂരിഭാഗവും തൊഴിലാളികൾ. ജൂൺ രണ്ടാംതീയതി ബോംബെയിൽനിന്നും ഇവർക്ക് കുഞ്ഞാപ്പുഹാജിയുടെ കമ്പിസന്ദേശം കിട്ടി. ഉടനെ പുറപ്പെടണമെന്ന്. ആശാരിമാരും കൽപ്പണിക്കാരും ഒരു ബിരുദധാരിയുമുൾപ്പെടെ 16 പേരും നിശ്ചിതദിവസം തന്നെ ബോംബെയിലെത്തി. ടെങ്കർ സ്ട്രീററിലെ ഒരു താഴേക്കിട ട്രാവൽ ഏജൻസി കെട്ടിടത്തിലാണ് അവർ താമസിച്ചത്. മറൈൻലൈൻസിലെ ഒരു ഹോട്ടലിൽ താമസമാക്കിയിരുന്ന കുഞ്ഞാപ്പുഹാജി ആദ്യദിവസംതന്നെ അവരുടെ മുമ്പിലെത്തി ക്ഷേമാന്വേഷണം നടത്തി. നമ്മുടെ സ്പോൺസർ ബോംബെയിലുണ്ട്. ഒബ്റോയി ഹോട്ടലിലാണു താമസം. നിങ്ങളെയെല്ലാവരെയും അയാൾ ക്കൊന്നു കാണണമത്രെ. ദോഗ്യാന്വേഷികളായ പതിനാറുപേരും സന്തോഷത്തോടെ പിറേറന്ന് സ്പോൺസറെ കാണാൻ ചെന്നു. അടുത്ത ആഴ്ച തന്നെ അബുദാബിയിലേക്കു പുറപ്പെടാമെന്നും എയർ ഫ്രാൻസിൻ്ടിക്കറെറടുക്കാമെന്നും കുഞ്ഞാപ്പുഹാജി പറഞ്ഞു. 10,000രൂപയാണല്ലൊ മുൻകൂർ കൊടുത്തിരുന്നത്. ബാക്കി 5,000 രൂപകൂടി ഓരോരുത്തരിൽനിന്നും ഹാജി വാങ്ങി. പാസ്പോർട്ടും എയർ ടിക്കററും ഉടനെ നിങ്ങളുടെ മുറിയിലെത്തിക്കാം—സ്വന്തം നാട്ടുകാരായ 16 പേരെയും അദ്ദേഹം യാത്രയാക്കി. ഇപ്പോൾ ഒന്നരമാസം കഴിയുന്നു. ഉടനെ വരാമെന്നു പറഞ്ഞുപോയ ഹാജിയെയും കാണാനില്ല; സ്പോൺസറെയും കാണാനില്ല. 16 പേരും അബുദാബി യാത്രയുടെ സുദിനം പുലരുന്നതും കാത്തിരിക്കുന്നു. അതിനിടെ രണ്ടുപേർ മഞ്ഞപ്പിത്തം പിടിച്ച് നാട്ടിലേക്കു വണ്ടികയറി. മലപ്പുറം ജില്ലയുടെ ഉൾനാടൻ പ്രദേശങ്ങളിലെ 16 കുടുംബങ്ങൾക്ക് താങ്ങും തണലുമായ ഇവർക്കു മുമ്പിൽ എണ്ണനാടുകളുടെ കവാടങ്ങൾ ഇനിയൊരിക്കലും തുറക്കപ്പെടില്ലെന്നുണ്ടോ?

●

സൗദി അറേബ്യയുടെ തലസ്ഥാനമായ റിയാദിൽ ഉയർന്ന ശമ്പളം പററുന്ന കോഴിക്കോട്ടുകാരനായ ഒരാൾ ഈയിടെ ഒരു വിസാകച്ചവടത്തിൽ കുടുങ്ങി. 7,000 റിയാൽ (16,000 രൂപ) വീതം കൊടുത്ത് അവിടെയുള്ള തൻെറ സ്വാധീനം ഉപയോഗിച്ച് മൊത്തം 200 വിസ അയാൾ സംഘടിപ്പിച്ചു. റിയാദിൽ തന്നെയുള്ള രണ്ടുപേരെ പാർട്ട്ണറുമാക്കി. ബോംബെയിൽ വിശ്വസ്തനായ ഒരു സുഹൃത്തിനെ വിവരമറിയിച്ചു. ആളുകളെ ഉടനെ തിരഞ്ഞെടുത്തയയ്ക്കണം. പണത്തിൻെറ ഇടപാടുകളും മററും ടെലിഫോൺ വഴി പറഞ്ഞുറപ്പിച്ചു. രണ്ടു മാസത്തിനകം ഈ 200 പേരെയും കയററി അയച്ചു. പക്ഷേ, ആ വകയിൽ ബോംബെസുഹൃത്ത് സമ്പാദിച്ച രണ്ടരലക്ഷം രൂപ മാത്രം റിയാദുകാരനു കിട്ടിയില്ല. അയാൾ അടുത്ത ഫ്ളൈററിൽ ബോംബെയിലിറങ്ങി. അടുത്ത കുടുംബസുഹൃത്തുകൂടിയായ ഏജൻറിനെ മഷിയിട്ടു തിരഞ്ഞിട്ടും കണ്ടെത്തിയില്ല. ഇല്ലാത്ത പൊല്ലാപ്പുണ്ടാക്കിയതിൻെറ പേരിൽ ലക്ഷങ്ങൾക്ക് കടക്കാരനായി മാറിയ ആ കോഴിക്കോട്ടുകാരൻെറ ഒരു പരാതി മാത്രം ഇപ്പോൾ ബോംബെ സിററി പൊലീസ് കമ്മീഷണറേററിൽ കിടക്കുന്നു.

●

നാട്ടിൽ ഒരു മെഡിക്കൽ റപ്രസൻേററീവായി ജോലിയെടുക്കുകയായിരുന്ന ഇദ്രീസ് തങ്ങൾക്ക് പെട്ടെന്നാണ് ഒരു കുവൈററ് വിസ കിട്ടിയത്. അവിടെയുള്ള അളിയനാണ് വിസ അയച്ചുകൊടുത്തത്. പക്ഷേ, ഒരു കുഴപ്പംപററി. ഇ. എം. ഐ. ഫോറം എന്നറിയപ്പെടുന്ന കരാർപത്രം വിസയോടൊപ്പമില്ല. സ്പോൺസറിൽനിന്ന് ഒരു പക്ഷേ,



> അവരുടെ സ്വപ്നം ഗൾഫുനാടുകളാണു്. അതിൻെറ സാക്ഷാത്കാരത്തിനായി അവർ ആയിരങ്ങൾ ചെലവിടുന്നു. ക്രൂരമായി വഞ്ചിക്കപ്പെടുന്ന ആ പാവങ്ങളെപ്പററി.

**മുസാഫിർ**

അതു കിട്ടിക്കാണില്ല.' ഏതായാലും സാരമില്ലെന്നും ബോംബെയിൽ വിസ ഏജൻറിനെ കണ്ടാൽ മതിയെന്നും പരിചയസമ്പന്നരായ സുഹൃത്തുക്കൾ ഉപദേശിച്ചു. അതനുസരിച്ച് രണ്ടുമാസംമുമ്പ് തങ്ങൾ തൻെറ ജോലി രാജിവച്ച് ബോംബെയിലെത്തി. ഏജൻറിനെ കണ്ടപ്പോഴാണറിഞ്ഞത് 3,000 രൂപ തന്നാൽ കാര്യം ശരിയാക്കാമെന്ന്. തങ്ങൾ ഉടനെ രൂപ കൊടുത്തു. നാലു ദിവസം തങ്ങളെ അയാൾ എയർപോർട്ടിലേക്കു നടത്തിച്ചു. എയർപോർട്ടിൽ സ്ക്വാഡ് ചെക്കിങ് ഉണ്ടെന്നും അടുത്തദിവസം എന്തായാലും കുവൈററിലേക്കയയ്ക്കാമെന്നും ഏജൻറ് പറഞ്ഞു. പക്ഷേ, ഇനിയും തങ്ങൾക്കു കുവൈററിലേക്കു പോകാനൊത്തിട്ടില്ല. അതിനിടെ വിസയുടെ കാലാവധി തീരുമോ എന്നാണ് അയാളുടെ ശങ്ക.

സാധാരണഗതിയിൽ അത്തു രാജ്യങ്ങളിലെ കോൺസുലേററുകളിൽനിന്നോ എമ്പസികളിൽനിന്നോ വിസ സ്റ്റാമ്പ്ചെയ്തുകിട്ടിയാൽ ഒരു മാസംമുതൽ ആറുമാസം വരെ കാലാവധിയുണ്ട്. മതിയായ കാരണം ബോധിപ്പിച്ചാൽ കാലാവധിതീർന്ന വിസ രണ്ടാഴ്ചത്തേക്കുകൂടി പുതുക്കിക്കിട്ടും. കാലാവധികഴിഞ്ഞതിനുശേഷം നാലുപേരെ നാട്ടിൽനിന്ന് കമ്പിയടിച്ചു വരുത്തി എക്സ്റ്റെൻറ്ചെയ്ത വിസ കാട്ടി 1,000 രൂപകൂടി അവരിൽനിന്ന് തട്ടിയെടുത്ത് കാസർകോഡുകാരനായ ഒരു ഏജൻറ് തൻെറ തൊപ്പിയിൽ ഒരു 'തൂവൽ' കൂടി ചാർത്തി.

●

എല്ലാം ശരിയായിട്ടുണ്ടെന്നും ഉടനെ പുറപ്പെടണമെന്നുമുള്ള കമ്പിസന്ദേശം നൽകി നിസ്സഹായരായ ആളുകളെ ബോംബെയിലെ വൃത്തികെട്ട ഗലികളിലേക്കു ക്ഷണിച്ചുവരുത്തി, അവർക്കു മഞ്ഞപ്പിത്തവും ദുസ്വപ്നങ്ങളും നൽകുന്ന ഏജൻറുമാരുടെ ക്രൂരതയുടെ ഒരു മുഖം മാത്രമാണിത്. രണ്ടും മൂന്നും മാസംവരെ കാത്തിരുന്നിട്ടും ഒന്നും നേരെയാകാതെ തിരിച്ചുപോകുകയോ മഹാനഗരത്തിൻെറ പ്രളയത്തിൽ ഒരു ബിന്ദുവായി അലിഞ്ഞുചേരുകയോ ചെയ്യാൻ മാത്രം വിധിക്കപ്പെട്ട ഇത്തരം മലയാളികൾ ബോംബെയിൽ ഒന്നും രണ്ടുമല്ല, ആയിരക്കണക്കിനുണ്ട്.

വണ്ടിയിറങ്ങുമ്പോൾ കണ്ട ലുങ്കിയുടുത്ത ചെറുപ്പക്കാരാൽ നയിക്കപ്പെട്ട് താഴ്ന്നതരം ട്രാവൽ ഏജൻസികെട്ടിടങ്ങളിൽ അവരെങ്ങനെയാണ് കഴിയുന്നതെന്നു കാണുമ്പോഴേ ഈ ക്രൂരത നേരിട്ടു ബോദ്ധ്യമാവൂ. ഇരുപതും ഇരുപത്തഞ്ചും പേരാണ് നിന്നുതിരിയാൻപോലും ഇടമില്ലാത്ത കൊച്ചുമുറികളിൽ കഴിഞ്ഞുകൂടുന്നത്. ചിലപ്പോൾ അത് മുപ്പതും മുപ്പത്തഞ്ചുമാകാം. എല്ലാവർക്കുംകൂടി ഒരു കക്കൂസും ഒരു കുളിമുറിയും. ഗലികളിലെ കടകളിൽനിന്നുകിട്ടുന്ന വൃത്തിഹീനമായ ഭക്ഷണം കഴിക്കുന്നതോടെ ഛർദ്ദിയും വയറിളക്കവും ബാധിച്ച് അവരത്രയും അവശരാവുന്നു. അപ്പോഴും കഴിഞ്ഞ കണ്ണുകളിൽ ആശയുടെ പ്രകാശം മിന്നിപ്പൊലിയുന്നു. ഇന്നു പോകാം, നാളെപോകാമെന്ന പ്രത്യാശ. ഇടുങ്ങിയ മുറിയിൽ അവർക്കൊരു നാറുന്ന ബെഡ് കിട്ടും. 15 രൂപയാണ് ഒരു ദിവസത്തിന് വാടക. (അപൂർവ്വം ചില കേസുകളിൽ ഏജൻറുമാർ ഈ വാടക കൊടുത്തെന്നിരിക്കും.) കാത്തിരിപ്പിന് മൂന്നുമാസമൊക്കെ പ്രായമാകുമ്പോൾ ചിലരെങ്കിലും വിമാനം കയറിയെന്നുവരും. മററുള്ളവർ അപ്പോൾ അവരെ ഭാഗ്യവാന്മാരെന്ന് പേരുചൊല്ലി വിളിക്കുന്നു.

ഇവയെല്ലാം ബോംബെയിലെന്നും നടക്കുന്ന, എന്നാലാരും ശ്രദ്ധിക്കാതെ പോകുന്ന, കുറെ സംഭവപരമ്പരയുടെ ചില കണ്ണികൾ മാത്രം. ഇതിലുമെത്രയോ നിഷ്ഠുരമായി പ്രവർത്തിക്കുന്ന, കണ്ണിൽച്ചോരയില്ലാത്ത വിസ ഏജൻറുമാരുടെ ഒട്ടേറെ കഥകൾക്ക് ബോംബെ നഗരം സാക്ഷിയാണ്. ഒരു വേള, ഹിപ്പോക്രിസി മാത്രം കണ്ടുമടുത്ത് എന്നോ ആത്മാവ് നഷ്ടപ്പെട്ട ഈ നഗരത്തിന് ഇതൊന്നും ഒരു വാർത്തയേ ആവുന്നില്ലെന്നു പറയാം. പക്ഷേ, കൊച്ചു കേരളത്തിൻെറ ആത്മാംശങ്ങളമായി ഈ കദനത്തിൻെറ കഥകൾ ഏതുവിധം പ്രതികരിക്കുന്നുവെന്നോർക്കുമ്പോഴാണ് മാനവികത ഒരു കടങ്കഥയല്ലെന്നറിയുന്ന നമ്മിൽ ചിലരെങ്കിലും നടുങ്ങിപ്പോവുക. ഒരു കാലഘട്ടത്തിൻെറ മുഴുവൻ സ്വപ്നങ്ങളിൽ നിറക്കൂട്ടുകൾ ചാലിച്ചുട്ടത്ത ഗൾഫ്സമൃദ്ധി ഒരു വിഭാഗത്തിന് ഔന്നത്യത്തിലേക്കുള്ള സുവർണ്ണസോപാനങ്ങളായെങ്കിൽ വലിയൊരു വിഭാഗമാളുകൾക്ക് അതെങ്ങനെ നിദ്രാഭംഗമുണ്ടാക്കുന്ന പേക്കിനാവുകളായി മാറിയെന്ന് ബോംബെയിൽ ഇപ്പോഴും നടക്കുന്ന ക്രൂരതയുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്നു.

ശിഥിലമാകുന്ന കുടുംബബന്ധങ്ങൾ, പൊട്ടിപ്പോകുന്ന സൗഹൃദത്തിൻെറ ഇഴകൾ, പാഴിലാകുന്ന വസന്തങ്ങൾ, അന്യാധീനമാകുന്ന പാപ്പിടങ്ങളും പറമ്പുകളും— 1975—നുശേഷം മഹാവ്യാധിപോലെ പടർന്ന ഒരു ഭ്രമത്തിൻെറ അനിവാര്യദുരന്തങ്ങളുടെ ചരിത്രം എവിടെനിന്നാണു തുടങ്ങിയത്? നേടുന്നവരെക്കാൾ നഷ്ടപ്പെടുന്നവരുടെ എണ്ണം അസംഖ്യമായിത്തീർന്ന ഒരു ചൂതുകളിയായി മാറിയ ഈ കഥയുടെ വേരു തേടിപ്പോവുക രസകരമായ ഒരനുഭവമായിരുന്നു. പത്തുദിവസത്തെ ബോംബെ വാസത്തിനിടയിൽ ആദ്യം കണ്ടുമുട്ടിയത് താരതമ്യേന ക്രൂരത കുറഞ്ഞ വിധം തട്ടിപ്പിനു വിധേയരായവരെയാണ്. പലരും കഥകൾ പറയാൻ മടിക്കുന്നവരാണ്. അതുകൊണ്ടുതന്നെ കൊടുംവഞ്ചനയുടെ പറയാത്ത കഥകളാണ് ഏറെയും. വിസ ഏജൻറുമാർ, സർവീസ് ബോയ്സ്, ട്രാവൽ ഏജൻറുമാർ, എയർപോർട്ട് ഉദ്യോഗസ്ഥന്മാർ—ഇക്കാര്യത്തിൽ അവരുടെയൊക്കെ അഭിപ്രായങ്ങൾ കേൾക്കുകയെന്നത് കൗതുകകരമായിരുന്നു. യു. എ. ഇ. യിലേക്കും സൗദി അറേബ്യയിലേക്കും കഴിഞ്ഞ മൂന്നുമാസത്തിനിടയിൽ 300 പേരെ കയററി അയച്ച സയൻസ് ഗ്രാജ്വേററ് കൂടിയായ ഒരു മലയാളി ഏജൻറ് വിസയുടെ വിചിത്രലോകം അനാവരണം ചെയ്തു.

> വിസയുടെ പേരിൽ ലക്ഷങ്ങൾ തട്ടിയെടുക്കുന്നവർ പലപ്പോഴും നിയമത്തിൻെറ കൈയിൽ നിന്നും രക്ഷപ്പെടുന്നു. പക്ഷേ അവർക്കു പാവങ്ങളുടെ ശാപത്തിൽ നിന്നുരക്ഷപ്പെടാനൊക്കുമോ?

●

ഐക്യ അറബ് എമിറേററ്സ്, ഖത്തർ, കുവൈററ്, ബഹറിൻ, സുൽത്താനേററ് ഓഫ് ഒമാൻ എന്നീ സമ്പന്ന ഗൾഫ് രാജ്യങ്ങൾ തേടിയായിരുന്നു അരദശകം മുമ്പേ ഭാഗ്യാന്വേഷകർ പ്രവഹിച്ചിരുന്നതെങ്കിൽ ഇന്നിപ്പോൾ സൗദി അറേബ്യയാണ് എല്ലാവരുടെയും ലക്ഷ്യസ്ഥാനം. കാരണമുണ്ട്. മററു ഗൾഫ് നാടുകളിൽ വികസനം ഒരു പ്രത്യേക പതനത്തിലെത്തിയപ്പോൾ അവിടങ്ങളിലെല്ലാം തൊഴിൽ സാദ്ധ്യതകൾ പ്രായേണ കുറഞ്ഞുവന്നു. പുതിയ കുടിയേററ നിയമങ്ങളും ശമ്പളക്കുറവുമൊക്കെ പ്രാബല്യത്തിൽ വരികയും ചെയ്തു. യു. എ. ഇ. യിലെയും ബഹറിനിലെയുമൊക്കെ പല കോൺട്രാക്ടിംഗ് കമ്പനികളും സൗദി അറേബ്യയിലേക്ക് പറിച്ചുനട്ടുതുടങ്ങി. സൗദി ഇപ്പോൾ സമ്പന്നതയിലേക്കു കുതിച്ചുയരുകയാണ്. ഏററവും തിരക്കേറിയ പട്ടണങ്ങളിലൊന്നായി മാറിയ ജെദ്ദയിൽ ലോകത്തിലെ ഏററവും വലിയ അന്താരാഷ്ട്രവിമാനത്താവളം ഈയിടെയാണ് ഉദ്ഘാടനം ചെയ്യപ്പെട്ടത്.

1975-നു ശേഷമാണ് സൗദി അറേബ്യ വികസനത്തിൻെറ പടവുകൾ കയറിത്തുടങ്ങിയത്. ഖാലിദ് രാജാവിൻെറ സുശക്തവും ആസൂത്രിതവുമായ നേതൃത്വം ആ തീർത്ഥാടക ഭൂമിക്ക് ലോകഭൂപടത്തിൽ സമർഹമായ സ്ഥാനം നേടിക്കൊടുത്തു.

സൗദിയിൽ തൊഴിൽസാദ്ധ്യതകൾ ഏറിവന്നുവെന്നു മാത്രമല്ല താരതമ്യേന ശമ്പളം അധികമാവുകയും ചെയ്തു. റിയാദ്, ദമ്മാം, ഡഹറാൻ, അൽഖോബാർ, മദീന തുടങ്ങിയ കേന്ദ്രങ്ങൾ പുരോഗതിയിലേക്ക് പ്രകാശവേഗതയിൽ കുതിച്ചുകയറുകയാണ്. ഇതൊക്കെയാവാം ഭാഗ്യാന്വേഷികളെ കൂട്ടത്തോടെ സൗദിയിലേക്ക് ആകർഷിക്കുന്നത്.

1979-മുതലാണ് സൗദിയിൽ ഫ്രീവിസ കൂടുതലായും ഇഷ്യൂചെയ്തു തുടങ്ങിയത്. 4,500 റിയാൽ മുതൽ പല തട്ടുകളിലൂടെ കടന്നുവന്ന് ഇപ്പോഴത് 7,500 റിയാൽ (18,000 രൂപ) വരെയെത്തിനിൽക്കുന്നു. ആകെ ഒരു വിസയ്ക്ക് പക്ഷേ 100 റിയാൽ (250 രൂപ) മാത്രമേ ചെലവു വരൂ. എഗ്രിമെൻറ് വിസയനുസരിച്ചു പോകുന്ന പലരും ബോംബെ ഏജൻറുമാരാൽ കബളിപ്പിക്കപ്പെടുന്നു. കരാറിലൊപ്പിടുന്ന പാവപ്പെട്ട ആളുകൾക്ക്, പറഞ്ഞ ശമ്പളമോ മററു വ്യവസ്ഥകളോ ലഭിക്കാതെ കഷ്ടപ്പെടേണ്ടിവരുന്ന ഒട്ടേറെ റിപ്പോർട്ടുകൾ അവിടങ്ങളിൽനിന്നു ലഭിച്ചുകൊണ്ടിരിക്കുന്നു.

18,000 രൂപ ഒരു ഫ്രീവിസയ്ക്ക് വാങ്ങിക്കഴിഞ്ഞ് ഏറെനാളുകൾ പാർട്ടിയെ പ്രതീക്ഷയുടെ ചരടിൽ കുരുക്കുകയും പിന്നെ ഏതെങ്കിലുമൊരു സുപ്രഭാതത്തിൽ അവരെ കമ്പിയടിച്ച് ബോംബെയിലേക്കു വരുത്തുകയും ചെയ്യുന്ന ഏർപ്പാടാണ് ഏജൻറുമാരുടേത്. വിസ മറിച്ച് വിൽക്കുന്നവരും വാങ്ങുന്നവരും ബോംബെയിൽ ഏറെയുണ്ട്.

ഏജൻറുമാരുടെ മറെറാരു തട്ടിപ്പാണ് എയർടിക്കററിനും എമിഗ്രേഷനും വേണ്ടിയുള്ള പണപ്പിരിവ്. 6,500 രൂപയാണ് ഈ ആവശ്യത്തിന് ഈടാക്കുന്നത്. 7,000 വാങ്ങുന്നവരുമുണ്ട്. യഥാർത്ഥത്തിൽ ബോംബെയിൽനിന്ന് ജെദ്ദയിലെത്താൻ വിമാന ടിക്കററിന് 3,800 രൂപയേ മുടക്കേണ്ടൂ. റിയാദിലേക്ക് 3,077 രൂപയും ഡഹറാനിലേക്ക് 2,899 രൂപയുമാണ് ടിക്കററ്നിരക്ക്. ബോംബെയിൽനിന്ന് യു. എ. ഇ. യിലേക്ക് 2471 രൂപ, മസ്കററിലേക്ക് 2318 രൂപ, കുവൈററിലേക്കു 3371 രൂപ, ബഹറിനിലേക്കും ഖത്തറിലേക്കും 2842 രൂപ. ഇത്രയുമാണ് ടിക്കററ് ചാർജ്.

ഈ ടിക്കററിൻെറ കെയറോഫിലും ഏജൻറുമാർ തട്ടിപ്പ് നടത്തുന്നു. എയർ ഇന്ത്യ ഉൾപ്പെടെ മിക്ക എയർലൈൻസ് കമ്പനികളും ഏഴുശതമാനം മുതൽ 15 ശതമാനം വരെ കമ്മിഷൻ കൊടുക്കുന്നു. യമൻ എയർവെയ്സ്, സിറിയൻ എയർവെയ്സ്, അലിംഡ തുടങ്ങിയ എയർലൈൻസുകളിലാകട്ടെ 20 ശതമാനം വരെ ഒരു ടിക്കററിന് കമ്മിഷൻ കിട്ടും. അതിനാൽ പുതുതായി ഗൾഫിലേക്കു പുറപ്പെ

## ഡയറിക്കുറിപ്പുകൾ

ഒരിക്കൽ 'ചിന്ത'യിലിരുന്ന് ഞാൻ ഡയറിയെഴുതുകയായിരുന്നു. അപ്പോൾ അവിടെ വന്ന ലൂക്കാച്ച് എന്നോടുപറഞ്ഞു: "പീജീ, ഇടതുപക്ഷ ഡയറിക്കുറിപ്പുകൾ ഇടതുകൈകൊണ്ടേ എഴുതാവൂ. അല്ലെങ്കിൽ അതു കൂട്ടുമുന്നണിയെ തകർക്കും." അരാജകവാദവും പെററിബൂഷ്വാ റൊമാൻറിസിസവും ഭീകരവാദവും തകരണമെങ്കിൽ ജനങ്ങൾ കൂട്ടായി ഡയറിയെഴുതണമെന്നാണ് എൻെറ പക്ഷം. അതില്ലാത്തതുകൊണ്ടാണ് മൂന്നാംലോകസിദ്ധാന്തം തുടങ്ങിയ പ്രശ്നങ്ങൾ നമ്മുടെ ഗ്രാമീണരെ അലട്ടുന്നത്.

പി. ഗോവിന്ദപ്പിള്ള

ടുന്നവർക്ക് ഈ ഫ്ലൈയിനുകളിൽ ടിക്കററ് നേടിക്കൊടുത്തു് വർദ്ധിച്ച കമ്മിഷൻ തുക കൊയ്തെടുത്തും ബോംബെ ഏജൻറുമാർ പണം സമ്പാദിക്കുന്നു. ബോംബെ എയർപോർട്ടിൽനിന്നു് ടേക്ക് ഓഫ് ചെയ്തുകഴിഞ്ഞാൽ വിവിധ താവളങ്ങളിൽ ലാൻഡ്ചെയ്ത് മണിക്കൂറുകൾക്കു ശേഷമേ ഈ വിമാനങ്ങൾ ലക്ഷ്യസ്ഥാനത്തെത്തൂ എന്ന കാര്യംപക്ഷേ, ചോദ്യം ചെയ്യപ്പെടാത്തതിനാൽ ഏജൻറുമാർ പലപ്പോഴും രക്ഷപ്പെടുന്നു.

എയർടിക്കററിനോടൊപ്പംതന്നെ ആവശ്യമായ ഒന്നാണ് എമിഗ്രേഷൻ സർട്ടിഫിക്കററ്. എമിഗ്രൻറ്സ് പ്രൊട്ടക്ടററുടെ ഒപ്പിട്ട ഈ സർട്ടിഫിക്കററ് കിട്ടണമെങ്കിൽ 1750 രൂപ യാത്രികനോ അല്ലെങ്കിൽ അയാൾക്കുവേണ്ടി, സ്വന്തം രക്ഷിതാവോ ബാങ്കിൽ സ്ഥിരനിക്ഷേപമായി ഇടണം. പക്ഷേ, ബോംബെ ഏജൻറുമാരെ സംബന്ധിച്ചിടത്തോളം ഇത്തരം സർട്ടിഫക്കററുകൾക്കൊന്നും യാതൊരു പ്രസക്തിയുമില്ല. എയർപോർട്ടിലെ ഉന്നതർക്ക് കൈമടക്കി സർട്ടിഫിക്കററിൻെറ അഭാവത്തിലും അവർ യാത്രക്കാരെ കയററിവിടുന്നു. ഏജൻറുമാർക്കിടയിൽ ഈ പ്രക്രിയ 'ചവിട്ടൽ' എന്ന പേരിലാണ് അറിയപ്പെടുന്നതു്.

പത്തു രൂപ മുടക്കിയാൽ വാക്സിനേററ് ചെയ്യാതെതന്നെ വാക്സിനേഷൻ സർട്ടിഫിക്കററ് കിട്ടും. ഈ ആവശ്യം പറഞ്ഞു് 200 രൂപവരെ പാർട്ടികളിൽനിന്നു വാങ്ങുന്ന ഏജൻറുമാരുണ്ട്. വാക്സിനേററ് ചെയ്യുക എന്ന സ്വഭാവം പോലും വിദേശയാത്രികരെ സംബന്ധിച്ച് ബോംബെയിൽ അജ്ഞാതമായിരിക്കുന്നു. പാസ്പോർട്ടിൽ പ്രൊഫഷൻ മാററാനെന്നപേരിൽ 300 രൂപവരെയും ഏജൻറുമാർ ഈടാക്കുന്നു.

അധികൃതമാർഗ്ഗത്തിലായാലും അനധികൃതമാർഗ്ഗത്തിലായാലും ജെദ്ദായാത്രയ്ക്ക് മൊത്തം 5550 രൂപയേ വരൂ. ഇതിനാണ് 6,000 മുതൽ 7,500 രൂപവരെ ഏജൻറുമാർ ഈടാക്കുന്നതു്. അവർക്ക് കിട്ടുന്ന ടിക്കററ് കമ്മിഷൻ ഇതിനു പുറമെയാണ്.

എമിഗ്രേഷൻ സർട്ടിഫിക്കററില്ലാത്തവരെ 'ചവിട്ടിക്കയററാൻ' എയർപോർട്ട് അധികൃതരിൽ ചിലർ കൂട്ടുനിൽക്കുന്നുവെന്നതു് രഹസ്യമായ സംഗതിയൊന്നുമല്ല. വിദേശത്തുനിന്ന്, വിശേഷിച്ചും ഗൾഫ് നാടുകളിൽനിന്നുവരുന്ന യാത്രക്കാരുടെ പേടിസ്വപ്നമായ എയർപോർട്ട് ഉദ്യോഗസ്ഥന്മാർ കൈക്കൂലിക്കും അഴിമതിക്കും പുതിയ വ്യാകരണം തന്നെ സൃഷ്ടിക്കുന്നവരത്രെ. 2,000 രൂപ മുതൽ 3,500 രൂപ വരെ കോഴവാങ്ങിയാണ് ഇവർ 'ചവിട്ടിക്കയററ'ത്തിനു് കൂട്ടുനിൽക്കുന്നതു്. എയർപോർട്ട് അധികൃതരും എമിഗ്രേഷൻ ഉദ്യോഗസ്ഥന്മാരും ഏജൻറുമാരും ഇവിടെ ഇണപിരിയാത്ത കൂട്ടുകാരാകുന്നു.

കോൺസുലേററുകളിൽനിന്നോ എമ്പസികളിൽ നിന്നോ വിസയടിച്ച് കിട്ടിയ പാസ്പോർട്ടുകളിലെ ആളുകളുടെ ഫോട്ടോഗ്രാഫുകൾ മാററി പുതിയ പടം പതിക്കുന്ന തട്ടിപ്പുരീതിക്കും ബോംബെയിൽ നല്ല പ്രചാരമുണ്ട്. ഒരു സൗദി ഫ്രീവിസയാണെങ്കിൽ 28,000 രൂപവരെ ഏജൻറിനു് ഈ രീതിയിൽ മുതലാക്കാം. യഥാർത്ഥ പാർട്ടിയെ ഏതെങ്കിലും സാങ്കേതിക പദമുപയോഗിച്ച് കബളിപ്പിച്ചു കിടത്താമെന്ന വിശ്വാസമുള്ള അതിസമർത്ഥന്മാരായ ഏജൻറുമാരാണ് ഈ 'തലമാററുന്ന' പ്രക്രിയയുടെ വിധാതാക്കൾ.

വിസ സ്റ്റാമ്പുചെയ്തുകിട്ടാൻ കാലതാമസം നേരിടുന്നുവെന്ന് നുണ പറയുന്നവരാണ് വേറെ ചില ഏജൻറുമാർ. യഥാർത്ഥത്തിൽ ഒരു സിംഗിൾവിസ അടിച്ചുകിട്ടാൻ കൂടിയാൽ മൂന്നു ദിവസമേ താമസം നേരിടൂ. ഗ്രൂപ്പ്വിസയാണെങ്കിൽ എൻക്വയറി കഴിഞ്ഞു്, ഒരാഴ്ചയ്ക്കകം വിസയടിച്ചു കിട്ടും. കാലാവധി നീട്ടിനീട്ടിപ്പറഞ്ഞു് ആളുകളെ പററിക്കുന്ന ചെറുകിട ഏജൻറുമാരാണ് കൂടുതലായും സ്റ്റാമ്പുചെയ്യാൻ താമസമെന്ന ന്യായം പറഞ്ഞു് ഭാഗ്യാന്വേഷകരെ കുഴക്കുന്നവർ.

ഇത്രയും ബോംബെയിൽ ഏജൻറുമാർക്കു ചെയ്യാവുന്ന കടുംകൈകൾ. ഇനിയെല്ലാ കടമ്പകളും താണ്ടി ഗൾഫ്‌രാജ്യങ്ങളിലെത്തിപ്പെട്ടാലോ? ഭാഗ്യംതന്നെയാണ് അവിടെയും അന്തിമമായ വിധി കർത്താവ്.

ഇവിടെനിന്ന് എങ്ങനെയെങ്കിലും ആളുകളെ കയററിവിട്ടു കഴിഞ്ഞാൽ തങ്ങളുടെ തടി ശുദ്ധമായെന്നു കരുതി ഏജൻറുമാർ സ്വസ്ഥമായിരിക്കുന്നു. പിന്നെ പുതിയ ഇരകളെ ചൂണ്ടയിടുന്നു. പക്ഷേ, അവിടെയെത്തിപ്പെട്ട ആളുകളിൽപലരും തീ തിന്നാൻ വിധിക്കപ്പെട്ടുകഴിഞ്ഞുവെന്ന് പിന്നീടാണറിയുക. അവിടെയെത്തുമ്പോൾ പലർക്കും വർക്ക് പെർമിററ് കിട്ടില്ല; റിലീസ്പത്രം കിട്ടില്ല. അതു കൊടുക്കേണ്ട സ്വന്തം സ്പോൺസറുടെ പൊടിപോലും ചിലപ്പോൾ കണ്ടെന്നുവരില്ല. വേറെ ചിലരാകട്ടെ, റസിഡൻസ്വിസ അടിച്ചുകിട്ടാതെ നട്ടംതിരിയുന്നു. ചില കേസുകളിൽ പണം കൊടുത്താൽ ശരിയായിയെന്നുവരും. അതിനു കഴിയാത്തവരുടെ കഥയാണ് ഏറെ ദയനീയം.

●

കോഴിക്കോട്, കണ്ണൂർ, വളാഞ്ചേരി എന്നിവിടങ്ങളിൽനിന്ന് കഴിഞ്ഞവർഷം 350 പേർ ഏഡനിലേക്കുപോയി. അവിടെ ഒരു ഷിപ്പിംഗ് കമ്പനിയിൽ ജോലി കൊടുക്കാമെന്ന് വാഗ്ദാനം ചെയ്താണ് കണ്ണൂർ ജില്ലയിലെ തളിപ്പറമ്പ് സ്വദേശിയായ ഒരു ഏജൻറ് അവരെ 13,000 രൂപാവീതം വാങ്ങി കയററിഅയച്ചതു്. അവിടെ എത്തിയപ്പോഴാണ് ഇക്കൂട്ടർ ശരിക്കും നരകം കണ്ടതു്. ജോലിയില്ലെന്നതോ പോകട്ടെ, കയറിക്കിടക്കാനൊരിടംപോലും കിട്ടാതെ അവർ യാതനകളനുഭവിച്ചു. അവിടത്തെ ഇന്ത്യൻ എംബസിയിൽ അഭയം തേടിയെങ്കിലും പതിവുപോലെ 'നയതന്ത്രവിദഗ്ധർ' കൈമലർത്തി. പലർക്കും ഇതിനിടെ രോഗം ബാധിച്ചു. നാട്ടിലേക്കു മടങ്ങാൻപോലും നിവൃത്തിയില്ലാതെ ക്ലേശിക്കുന്നതായി ബന്ധുക്കൾക്കു വരുന്ന അവരുടെ കത്തുകൾ വ്യക്തമാക്കുന്നു. തളിപ്പറമ്പുകാരനായ ഏജൻറാകട്ടെ ബോംബെയിൽ തൻെറ ബിസിനസ്സുമായി ഇപ്പോഴും സസുഖം വാഴുന്നു.

അറബിയായി വേഷം ധരിച്ച് പലരെയും ഇൻറർവ്യൂചെയ്യുകയും ചിലരെ ദുബായിലേക്ക് അയയ്ക്കുകയും ചെയ്ത ചേകന്നൂരിലെ ഒരു മൂസഹാജിയുടെ കഥ ഏറെ രസകരമത്രെ. ബോംബെയിലെ ഒരു സ്റ്റാർഹോട്ടലിൽ ശിരോവസ്ത്രം ധരിച്ച് പൊന്നാനിഭാഗത്തെ നിരവധി ആളുകളെ അറബിഭാഷയിൽ അഭിമുഖം നടത്തി തിരഞ്ഞെടുപ്പു നടത്തിയ ഈ വിരുതൻ ഒടുവിൽ പൊലീസിൻെറ കെണിയിൽ വീണു. മൂന്നു ഭാര്യമാരുള്ള ഹാജി ഈ ബിസിനസ്സിൽ മൂന്നുലക്ഷം രൂപയാണു വെട്ടിച്ചതു്. ദുബായിലെത്തിയ ഉദ്യോഗാർത്ഥികൾക്ക് സ്പോൺസറെയോ ഏജൻറ് പറഞ്ഞേല്പിച്ച മലയാളിയെയോ കണ്ടെത്താനായില്ല. പത്താക്ക (വർക്ക്പെർമിററ്) പോലും കിട്ടാതെ ആറുമാസം ഒളിവിൽകഴിഞ്ഞു് അവസാനം പിടികൂടി നാട്ടിലേക്ക് പായ്ക്കുചെയ്യപ്പെട്ട അവരുടെ പരാതിയെത്തുടർന്നാണ് പെരുമ്പടപ്പ് എന്ന സ്ഥലത്തുവച്ച് ഹാജിയെ പൊലീസ് അറസ്റ്റ് ചെയ്തതു്. ഗൾഫിലെത്തുകയും അവിടെനിന്ന് ദിവസങ്ങൾക്കകം തിരിച്ചയയ്ക്കപ്പെടുകയും ചെയ്യുന്ന നിർഭാഗ്യവാന്മാരുടെ എണ്ണം ഏറെയാണ്. പെരുന്തൽമണ്ണ, ചമ്രവട്ടം, എടപ്പാൾ ഭാഗങ്ങളിലെ അമ്പതോളമാളുകൾ കഴിഞ്ഞ ദിവസം ഹതാശരായി തിരിച്ചെത്തി. അവരുടെ റാസൽ ഖൈമാ വിസ അനധികൃതമാണെന്നായിരുന്നു അറിഞ്ഞതു്. ഏജൻറാകട്ടെ, എവിടെയോ അസ്തമിക്കുകയും ചെയ്തു.

●

ഗൾഫിലേക്കു പുറപ്പെടുന്ന ഒരു യാത്രക്കാരനെ അതതു ട്രാവൽ ഏജൻസിയിലേക്കു നയിക്കുന്ന സർവീസ് ബോയിക്ക് ആളൊന്നിന് അഞ്ചു രൂപ വീതമാണു കിട്ടുക. ഗൾഫിൽ ബാഗേജുമായി തിരിച്ചുവരുന്ന ഒരാളെ തൽക്കാലം ബോംബെയിൽ താമസിപ്പിക്കാൻ എയർപോർട്ടിൽനിന്ന് ക്യാൻവാസ് ചെയ്ത് കൊണ്ടുവരികയാണെങ്കിൽ അതു് 50 രൂപയായി വർദ്ധിക്കും.

എയർപോർട്ടിൽ കസ്റ്റംസ് ക്ലിയറൻസിൻെറ മറവിൽ മാത്രം ലക്ഷങ്ങൾ നേടുന്ന ഉദ്യോഗസ്ഥന്മാരുണ്ട്. അതിനു പുറമെയാണ് അനധികൃതമായി ആളുകളെ കയററിവിടുന്നതിന് അവർക്ക് ഏജൻറുമാർ നൽകുന്ന പാരിതോഷികങ്ങൾ.

ഏജൻറുമാരും ഇടത്തട്ടുകാരും എയർപോർട്ട് അധികൃതരുമെല്ലാം ചേർന്ന് ഗൾഫ് യാത്രക്കാരൻെറ ശരീരവും മനസ്സും കൊള്ളയടിക്കുന്നു. അവൻെറ ഓമൽക്കിനാവുകൾക്കുമീതേ ശവക്കോട്ടകെട്ടുന്നു.

എണ്ണപ്പാടങ്ങളിലെ സമ്പന്നതീരങ്ങളിലേക്ക് കടക്കാനുള്ള മാന്ത്രികത്താക്കോൽ തേടിയെത്തി കവാടനഗരത്തിൻെറ പ്രാപൂരങ്ങളിൽ ഈയാംപാററകൾ പോലെ കരിഞ്ഞു വീഴുന്ന ഈ മനുഷ്യാത്മാക്കളുടെ വേദനകൾക്ക് ശാശ്വതമായൊരു പരിഹാരമാർഗ്ഗം കണ്ടെത്താൻ ഇനിയെങ്കിലും ഉത്തരവാദപ്പെട്ടവർ ശ്രമിക്കുമോ എന്നതാണ് സജീവപ്രശ്നം.



# മനസ്സ്: ഒരു മാന്ത്രികച്ചെപ്പ്

ഡോ: കെ. രവീന്ദ്രൻ

**മനസ്സ് ദുരൂഹമായ ഒരു സമസ്യയാണോ? മനോവിജ്ഞാനത്തിൻെറ പിടിയിലൊതുങ്ങാത്ത മനസ്സിൻെറ വ്യാപാരങ്ങൾ അപഗ്രഥനാതീതമാണോ? ചില ഉദാഹരണങ്ങളിലൂടെ അതു വിശദീകരിക്കുകയാണു ലേഖകൻ.**

ശരീരത്തിൽനിന്നും ബാഹ്യലോകത്തിൽ നിന്നും ജ്ഞാനേന്ദ്രിയങ്ങളിൽകൂടി തലച്ചോറിലെത്തുന്ന വിവരങ്ങളെ ശേഖരിച്ച് ഭൂതകാലാനുഭവങ്ങളുടെ വെളിച്ചത്തിൽ വ്യാഖ്യാനിച്ചാണ് മനസ്സിൽ ആശയങ്ങൾ രൂപീകൃതമാകുന്നതു്. മനസ്സിൽ ആശയങ്ങൾ രൂപീകരിക്കുമ്പോൾ ശരീരത്തിലെ പല തരത്തിലുള്ള ഇടപെടൽകൊണ്ട് ആശയം പരിശുദ്ധമായിരിക്കുവാൻ പററുകയില്ലെന്ന് സോക്രട്ടീസ് പറഞ്ഞതു് ഭാഗികമായി ശരിയാണ്. പ്രക്ഷുബ്ധമായ ഒരന്തരീക്ഷത്തിൽ പ്രവർത്തിക്കുന്ന റേഡിയോ പോലെയാണ് പ്രക്ഷുബ്ധമായിരിക്കുന്ന ഒരു ശരീരത്തിലും സമൂഹത്തിലും പ്രവർത്തിക്കുന്ന മനസ്സ്. ജ്ഞാനേന്ദ്രിയങ്ങളിൽക്കൂടി തെററായ വിവരങ്ങൾ തലച്ചോറിലെത്തിയെന്നുവരാം; പലയിടത്തുനിന്നും വരുന്ന വാർത്തകൾ സമ്മിശ്രമായെന്നുവരാം; കിട്ടുന്ന വാർത്തകൾ ശരിയായവിധം ശേഖരിച്ച് വ്യാഖ്യാനിക്കുന്ന ഭാഗങ്ങൾക്ക് തകരാറുസംഭവിച്ചെന്നിരിക്കാം. ഇങ്ങനെ പലപ്രകാരത്തിലും തെററായ ധാരണകൾ ഉണ്ടാകുന്നതിനു കാരണമാകുന്നു.

ഇരുപത്തിരണ്ടുവയസ്സുള്ള സുന്ദരിയായ ഒരു യുവതി ചികിത്സയ്ക്കു വന്നു. അവർ രണ്ടു കുട്ടികളുടെ മാതാവാണ്. ഭർത്താവിൻെറ അഭിപ്രായത്തിൽ അവൾ ഒരു മാസം മുൻപുവരെ കാര്യക്ഷമമായി വീട്ടുകാര്യങ്ങൾ നടത്തിക്കൊണ്ടിരുന്ന സൽഗുണസമ്പന്നയായ നല്ലൊരു ഭാര്യയും അമ്മയുമായിരുന്നു. ബന്ധുക്കളും അയൽവാസികളും അവളെ ഇഷ്ടപ്പെട്ടിരുന്നു. കഴിഞ്ഞ ഒരു മാസമായി അകാരണമായി എപ്പോഴും കരയുന്നു. രാത്രിയിൽ ഉറക്കമില്ല. ആഹാരത്തിനു രുചിയില്ല. ശരീരം ശോഷിക്കുന്നു. യുവതിയോടു സംസാരിച്ചപ്പോൾ അവൾ ഇങ്ങനെ പറഞ്ഞു: "ഞാൻ ഒരു മഹാപാപിയാണ്. എൻെറ ശരീരം നോക്കുക! ഇതെത്ര വികൃതമായിരിക്കുന്നു: എന്നെ ആർക്കും കണ്ടുകൂടാ. ഞാൻ എല്ലാവർക്കും ഒരു ഭാരമായിത്തീർന്നിരിക്കുന്നു. ജീവിക്കുന്നതിൽ യാതൊരർത്ഥവുമില്ല. ആത്മഹത്യ ചെയ്യുന്നതിനെപ്പററി ഞാൻ എപ്പോഴും ചിന്തിക്കുകയാണ്. കുഞ്ഞുങ്ങളെ ഓർക്കുമ്പോൾ എനിക്കൊന്നും വയ്യ. ഞാൻ മരിച്ചാൽ ഇവരെ ആരുനോക്കും."

ചർച്ചകൾക്കുശേഷം ഇമിപ്രമിൻ എന്ന മരുന്നു പയോഗിച്ച് ഈയുവതിയെ ചികിത്സിക്കുന്നതിനുള്ള ഏർപ്പാടുകൾ ചെയ്തു. രണ്ടാഴ്ചയ്ക്കുശേഷം യുവതിയെവീണ്ടും കണ്ടപ്പോൾ അവൾ പുഞ്ചിരിച്ചുകൊണ്ട്, ചെയ്ത ഉപകാരത്തിനു നന്ദിപറഞ്ഞു. സ്വന്തം ശരീരത്തെപ്പററിയും ജീവിതത്തെപ്പററിയും അവൾക്കുണ്ടായ വീക്ഷണത്തിൽ വന്ന വ്യതിയാനം അവൾക്കുതന്നെ വിശ്വസിക്കാൻ കഴിഞ്ഞില്ല. സുന്ദരിയായ അവൾ വികൃതശരീരിണിയാണെന്നവൾക്കു തോന്നി. കുടുംബാംഗങ്ങളാൽ സ്നേഹിക്കപ്പെടുന്ന അവൾ വെറുക്കപ്പെടുന്നുവെന്നുതോന്നി. സൽസ്വഭാവിയായ അവൾ താൻ മഹാപാപിയാണെന്നു ധരിച്ചു. അവളുടെ ആത്മധാരണയിൽ ഇത്രയധികം നാടകീയമായ വ്യതിയാനം വന്നതെങ്ങനെയാണെന്നു വ്യക്തമല്ല. ഇമിപ്രമിൻ എന്ന മരുന്ന് തലച്ചോറിലെ ചില ഭാഗങ്ങളിലുള്ള കാററക്കോളമിൻ എന്ന രാസവസ്തുവിനെ നാശത്തിൽനിന്നും രക്ഷിക്കുന്നതായി അറിയപ്പെടുന്നു. സിരാ നാരുകളിൽക്കൂടിവരുന്ന വൈദ്യുത പ്രവാഹരൂപത്തിലുള്ള വാർത്തകളെ അടുത്ത സെല്ലുകളിലേക്കു പടത്തിവിടുന്നതു് കാററക്കോളമിൻ മുഖാന്തരമാണ്. കാററക്കോളമിൻ കുറഞ്ഞു പോയതു കൊണ്ടായിരിക്കാം നേരത്തേ യുവതിയിൽ കണ്ടതുപോലുള്ള ആത്മധാരണയെ ബാധിക്കുന്ന രോഗലക്ഷണങ്ങൾ ഉണ്ടായതു്. ഇമിപ്രമിൻ എന്ന മരുന്ന് കാററക്കോളമിൻ കൂടുന്നതിനു സഹായിച്ചപ്പോൾ യുവതിയുടെ രോഗം ശമിച്ചു. ദുഷ്ടവും വെറുക്കപ്പെട്ടതുമെന്ന് ദുർവ്യാഖ്യാനം ചെയ്യപ്പെട്ട സ്വന്തം ആത്മാ നേരായ മാർഗ്ഗത്തിൽ കാണപ്പെട്ടു.

45 വയസ്സുള്ള ഒരു മനുഷ്യൻ ഒരു വലിയ തുണിക്കടയിൽനിന്നും വില പിടിപ്പുള്ള പല സാധനങ്ങളും വാങ്ങിയിട്ടു ചെക്കെഴുതിക്കൊടുത്തു. അയാളുടെ വികൃതമായ വേഷവിധാനങ്ങളും പെരുമാററവുംകണ്ട് സംശയം തോന്നിയ കടക്കാരൻ അയാളുടെ അക്കൗണ്ടിൽ പണമുണ്ടോ എന്നു ബാങ്കിൽ വിളിച്ചു ചോദിച്ചു. ഈ മനുഷ്യൻെറ അക്കൗണ്ടിൽ മിച്ചമൊന്നുമില്ലെന്നു വിവരം ലഭിച്ചതനുസരിച്ച് കടക്കാരൻ അയാളെ പൊലീസിൽ ഏല്പിച്ചു. ആശുപത്രിയിൽ അഡ്മിററു ചെയ്തശേഷം താനൊരു കോടീശ്വരനാണെന്ന് പലരോടും പറഞ്ഞു. ഊണും ഉറക്കവുമില്ലാതെ സന്തുഷ്ടവാനായി ആടുകയും പാടുകയും ചെയ്തു ഇയാൾ ഒരു പ്രത്യേക മിഷനോടുകൂടി ലോകത്തെ രക്ഷിക്കുവാൻ ക്രിസ്തുവിനാൽ നിയോഗിക്കപ്പെട്ടിരിക്കുകയാണെന്നും വിശ്വസിക്കുന്നതായിക്കണ്ടു. ഇല്ലാത്ത ഗുണഗണങ്ങൾ ഉണ്ടെന്നു ധരിച്ച് അഹങ്കരിച്ച ഇയാൾ സ്വന്തം മനസ്സിനെ തെററായിധരിച്ചിരിക്കുന്നു. മാനിയ എന്ന രോഗത്തിൻെറ ഫലമായിരുന്നു ഈ തെററായ ആത്മബോധത്തിൻെറ കാരണം. തലച്ചോറിലെ കാററക്കോളമിനുകൾ അധികരിച്ചിരിക്കുന്നതാവാം ഈ രോഗത്തിനുകാരണമെന്നു കരുതപ്പെടുന്നു. ലിത്തിയം കാർബണേററ് എന്ന മരുന്നുകൊടുത്തു ചികിത്സിച്ചപ്പോൾ രണ്ടാഴ്ചയ്ക്കുശേഷം ഇയാൾക്ക് ശരിയായ ആത്മബോധംതിരിച്ചു കിട്ടി.

മുപ്പതു വയസ്സുള്ള ഒരു സ്ത്രീ കഴിഞ്ഞ പതിനഞ്ചു വർഷമായി ആശുപത്രിയിൽ കിടക്കുകയാണ്. എപ്പോഴെങ്കിലും ഡിസ്ചാർജ്ജ് ചെയ്യാൻ ശ്രമിക്കുമ്പോൾ അവൾ ശരീരത്തിലെ ഏതെങ്കിലുമൊരു ഭാഗം മുറിച്ച് ആത്മഹത്യ ചെയ്യാൻ ശ്രമിക്കും. ആശുപത്രിയിലെ അന്തരീക്ഷത്തിൽ ആശുപത്രി ജീവനക്കാരുടെ സദാസമയവുമുള്ള ശുശ്രൂഷ കൂടാതെ സ്വന്തമായി മറെറങ്ങും ജീവിക്കാൻ സാദ്ധ്യമല്ലെന്നാണ് അവളുടെ ധാരണ. സ്വന്തനിലയിൽ ഒന്നും ചെയ്യാൻ കഴിവില്ലെന്നു മാത്രമല്ല താനൊരു മനുഷ്യജീവിയേ അല്ലെന്നാണ് അവളുടെ തോന്നൽ. സ്വന്തം കഴിവുകളെപ്പററിയും ശരീരത്തെപ്പററിയും ഹീനമായ ഒരു പ്രതിച്ഛായയാണവളുടെ മനസ്സിൽ നിലനിൽക്കുന്നതു്. ഈ തെററായ ആത്മധാരണയുടെ അടിസ്ഥാനം മുൻപു പറഞ്ഞ

രണ്ടു കേസുകളിൽനിന്നും വിഭിന്നമാണ്. തലച്ചോറിലെ ന്യൂറോഹോർമോണുകളുടെ തകരാറുകൊണ്ടല്ല അവളിൽ ഹീനമായ ആത്മധാരണ ഉണ്ടായിരിക്കുന്നത്. അവളുടെ പൂർവ്വകാലജീവിതചരിത്രം ഇങ്ങനെ സംഗ്രഹിക്കാം. ആറുമാസം പ്രായമുള്ളപ്പോൾ മാതാവ് അവളെ കൈവെടിഞ്ഞു. പിതാവ് ആരാണെന്ന് അവൾക്കറിഞ്ഞുകൂടാ. അധികാരികൾ അവളെ ഒരു ഫോസ്റ്റർ ഹോമിൽ വളർത്തി. രണ്ടുവയസ്സുള്ളപ്പോൾ ആ കുടുംബം തകർന്നു. പിന്നീടവൾ മൂന്നുനാലു ഫോസ്റ്റർ ഭവനങ്ങളിൽ വളർത്തപ്പെട്ടു. പന്ത്രണ്ടു വയസ്സായിരുന്നപ്പോൾ ഒരു ഫോസ്റ്റർ ഭവനത്തിലെ പിതാവ് അവളെ ലൈംഗികബന്ധത്തിനുപയോഗിച്ചു. എല്ലാവരും അവളെ ചീത്തപ്പെണ്ണാണെന്നു പറഞ്ഞു. അവളുടെ അനുഭവവും അതിനെ സ്ഥിരീകരിച്ചു. ഈ അനുഭവങ്ങളുടേയും അറിവിന്റേയും വെളിച്ചത്തിൽ താൻ നീചയും നിന്ദ്യയും മൃഗീയയുമായ ഒരു വ്യക്തിയാണെന്നുള്ള ആത്മധാരണ അവൾ കെട്ടിപ്പടുത്തു. തെറ്റായവിവരങ്ങൾ വച്ചുകൊണ്ട് വേദനിപ്പിക്കുന്ന അനുഭവസ്മരണകളുടെ വെളിച്ചത്തിൽ സൃഷ്ടിക്കപ്പെട്ടിരിക്കുന്ന അവളുടെ ആത്മധാരണയെ മരുന്നുകൊടുത്തു ശരിയാക്കാൻ പറ്റുന്നതല്ല.

## ആത്മധാരണാരൂപീകരണം

ആത്മധാരണയുടെ രൂപീകരണത്തിൽ കാണുന്ന തകരാറുകളെപ്പറ്റിയുള്ള ഈ സാമാന്യജ്ഞാനത്തിന്റെ വെളിച്ചത്തിൽ ഇനിയും മനുഷ്യനിൽ എങ്ങനെയാണ് ആത്മധാരണ സംജാതമാകുന്നതെന്ന് പരിശോധിക്കാം. അവ്യക്തമായ ആത്മാവോടെയാണ് മനുഷ്യശിശു ഭൂജാതനാകുന്നത്. അവനെ സംബന്ധിച്ചിടത്തോളം രാത്രിയും പകലുമില്ല. മറ്റുള്ളവർ ഉണർന്നിരിക്കുമ്പോൾ അവൻ സുഖമായുറങ്ങുന്നു. മറ്റുള്ളവർ ഉറങ്ങുമ്പോൾ അവൻ ഉണർന്നിരിക്കാം. "വിജ്ഞാനിയായ ബ്രാഹ്മണനും ശ്വാവിനെ കൊന്നുതിന്നുന്ന ചണ്ഡാലനും" അവനു സമമാണ്. ബന്ധമോക്ഷങ്ങളെപ്പറ്റിയുള്ള വിചാരമോ ജരാനരകളെപ്പറ്റിയുള്ള ദുഃഖമോ അവനെ ബാധിക്കുന്നില്ല. 'ഞാൻ' എന്ന അവസ്ഥ അവനിൽ നിലനിൽക്കുന്നില്ല. 'ഞാൻ' എന്ന അവസ്ഥ നിലനില്ക്കാത്തതിനാൽ 'നീ' എന്ന ദ്വിതീയപുരുഷനോ 'അവൻ' എന്ന തൃതീയപുരുഷനോ നിലനിൽക്കുന്നില്ല. തന്നിൽനിന്നും അന്യമായ യാതൊന്നുമില്ലെന്നുമാത്രമല്ല അന്യതയിൽനിന്നും വ്യക്തമായ താനുമില്ല. പ്രകൃതിയും പുരുഷനും രണ്ടല്ലാത്ത, എല്ലാം ഏകമായിരിക്കുന്ന അവ്യക്തമായ ഈ അവസ്ഥയെ സാമുദ്രികഭാവം (Oceanic feeling) എന്നു ഫ്രോയിഡും പ്രോട്ടോടാക്സിക് മോഡ് (Prototaxic mode) എന്നു സള്ളിവനും വിവക്ഷിക്കുന്നു.

ഏകമായി അവ്യക്തമായിരിക്കുന്ന ഈ അവസ്ഥയിൽ നിന്നും 'ഞാൻ' എന്നൊരവസ്ഥാവിശേഷം വേർതിരിയുന്നതെങ്ങനെ എന്നുള്ളകാര്യം മനഃശാസ്ത്രജ്ഞന്മാരുടെ കൂലങ്കഷമായ പഠനത്തിനും ഗവേഷണത്തിനും വിധേയമായിട്ടുണ്ട്. ഫ്രോയിഡ്, എറിക്സൺ പിയാജെറ്റ്, ക്ലൈൻ, സള്ളിവൻ, ഫ്രോം എന്നിവരുടെ സിദ്ധാന്തങ്ങളിൽനിന്നും മനുഷ്യമനസ്സിന്റെ ജനനം മുതൽ പല കാലഘട്ടങ്ങളിലായുണ്ടാകുന്ന വളർച്ചയുടെയും വികാസത്തിന്റെയും സാമാന്യം നല്ല വിവരങ്ങൾ ഇന്നു ലഭിച്ചിട്ടുണ്ട്. ഇതിന്റെ അടിസ്ഥാനത്തിൽ മനുഷ്യശിശുവിന് ബാഹ്യവസ്തുക്കളുമായുള്ള ബന്ധത്തെ (object relations) ആശ്രയിച്ചാണ് 'ഞാൻ' എന്ന അവസ്ഥയുണ്ടാകുന്നത് എന്നു വ്യക്തമായി പറയാൻ കഴിയും. ഇന്ദ്രിയങ്ങൾക്ക് വസ്തുക്കളോടും വിഷയങ്ങളോടുമുള്ള ആസക്തിയാണ് സംസാരത്തിനു കാരണമെന്നും അതിനാൽ നിർവാണമിച്ഛിക്കുന്നവർ വസ്തുക്കളിൽനിന്നും വിഷയങ്ങളിൽനിന്നും ഇന്ദ്രിയങ്ങളെ ഉപസംഹരിച്ച് സമാധിയെ പ്രാപിക്കണമെന്നും ശ്രുതികളും സ്മൃതികളും ഉപദേശിക്കുന്നു. ഇത് വന്നവഴിയേ തിരിച്ചുപോകാനുള്ള ഒരു ശ്രമമല്ലേ? ഇക്കാര്യം ഇവിടെ ചർച്ചചെയ്യണമെന്നു വിചാരിക്കുന്നില്ല. വായനക്കാരുടെ പരിചിന്തനത്തിനു വിട്ടുകൊള്ളുന്നു.

ജനനസമയത്തു തന്നെ മനുഷ്യശിശുവിന് ബാഹ്യലോകത്തിലെ ചില പ്രചോദനങ്ങൾക്ക് പ്രതികരണം ചെയ്യാൻ കഴിയുമെന്ന് പരിശോധനകൾ തെളിയിക്കുന്നു. ജനനശേഷം ഏതാനും മണിക്കൂറുകൾക്കുശേഷം ചില ശിശുക്കൾ പുഞ്ചിരിക്കുന്നതുകാണാം. ഈ പ്രതികരണങ്ങൾ ജന്മസിദ്ധമായി ലഭിച്ചിട്ടുള്ളതാണ്, ബാഹ്യലോകത്തിലെ ഏതെങ്കിലും വസ്തുവിനു നേരേയുള്ളതല്ല. വ്യക്തികളോടു പുഞ്ചിരിക്കാനുള്ള കഴിവ് നാല് ആഴ്ചകൾക്കുശേഷമേ ഉണ്ടാകുന്നുള്ളു. ആദ്യകാലങ്ങളിൽ ശിശുക്കൾ കൈനഖംകൊണ്ട് മുഖവും കണ്ണും അള്ളിക്കീറുന്നതുകാണാം. ഇതും ജന്മസിദ്ധമായ ഒരു പ്രതികരണമാണ്. കണ്ണും മുഖവും സ്വന്തം ശരീരത്തിന്റെ ഭാഗമാണെന്ന് അവക്കറിഞ്ഞുകൂടാ. കാലക്രമത്തിൽ താൻ എന്ന അവസ്ഥ ഉണ്ടായിത്തുടങ്ങുമ്പോൾ അവർ തന്റെ ഇംഗിതമനുസരിച്ച് ചലിപ്പിക്കാൻ കഴിയുന്ന കൈവിരലുകളിൽ സൂക്ഷിച്ചു നോക്കി രസിക്കുന്നതു കാണാം. നവജാതനായ ഒരു ശിശുവിന്റെ കൺമുന്നിൽ ഒരു വസ്തു കാണിച്ചാൽ അവൻ അതു നോക്കുവാൻ താല്പര്യം കാണിക്കുന്നില്ല. നാലാഴ്ചയോളം കഴിയുമ്പോൾ കൺമുന്നിൽ കാണുന്ന വസ്തുവിനെ അവൻ നോക്കുന്നു. കുറേക്കൂടി കഴിയുമ്പോൾ കൺമുന്നിൽ പ്രത്യക്ഷപ്പെടുന്ന വസ്തു ചലിക്കുന്നുവെങ്കിൽ അതിന്റെ പുറകെ അവന്റെ കണ്ണുകളും പോകുന്നു. ഈ അവസ്ഥയിൽ കാഴ്ചയിൽനിന്നും ആ വസ്തു മറഞ്ഞുകഴിഞ്ഞാൽ പിന്നെ മറയപ്പെട്ട വസ്തുവിനെ അവൻ തിരഞ്ഞുപോകുന്നില്ല. ആറുമാസം പ്രായം കഴിഞ്ഞെങ്കിൽ മാത്രമേ കൺമുന്നിൽനിന്നും മറഞ്ഞ ഇഷ്ടവസ്തുവിനെ അവൻ അന്വേഷിക്കുന്നുള്ളു. ദൃശ്യസംബന്ധമായുണ്ടാകുന്ന വസ്തുബന്ധത്തിന്റെ പടിപടിയായുള്ള വികാസത്തെയാണിതു കാണിക്കുന്നത്.

നവജാതനായ ശിശുവിന്റെ ആദ്യത്തെ അനുഭവങ്ങൾ വിശപ്പ്, ദാഹം, തണുപ്പ് എന്നിവ ഉണ്ടാക്കുന്ന അസ്വസ്ഥതയും അവയെ ദൂരീകരിക്കുമ്പോളുണ്ടാകുന്ന സംതൃപ്തിയുമാണ്. ദുഃഖം സുഖം എന്നീ അനുഭവദ്വയങ്ങളുടെ ആരംഭമാണിവിടെ കുറിക്കുന്നത്. വിശപ്പ്, ദാഹം, തണുപ്പ് എന്നീ അവസ്ഥകളിൽ നിന്നും വീണ്ടും അസ്വസ്ഥത ജനിക്കുമ്പോൾ മൂന്നാമതൊരു മാനസിക പ്രതിഭാസത്തിന്റെ ആരംഭമിടുന്നു. അതാണ് ആഗ്രഹം (ഇച്ഛ). അവൻ ദുഃഖനിവാരണത്തിന് ഇച്ഛിക്കുന്നു. ഇച്ഛ നിറവേറ്റിക്കിട്ടുമ്പോൾ അവൻ സംതൃപ്തനായി ഉറങ്ങുന്നു. വീണ്ടും അസ്വസ്ഥത അനുഭവപ്പെടുമ്പോൾ ഭൂതകാലത്തിൽ ഇങ്ങനെയുള്ള അവസരത്തിൽ അവന്റെ ഇച്ഛാസംതൃപ്തി വരുത്തിക്കൊടുത്ത ഏതോ ഒന്നിന്റെ വിചാരം അവനിൽ ഉദിക്കുന്നു. ഈ വിചാരമാണ് ഓർമ്മ എന്ന മനോവൃത്തി. ഈ ഏതോ ഒന്നിന്റെ സാന്നിദ്ധ്യത്തെ അവൻ ഇച്ഛിക്കുന്നു. ബാഹ്യവസ്തുവിനെപ്പറ്റി ശിശുവിനുണ്ടാകുന്ന ആദ്യത്തെ ജ്ഞാനത്തിന്റെ അടിസ്ഥാനം ഭൂതകാലത്തിൽ പരിചയപ്പെട്ടിട്ടുള്ളതും തന്റെ ആവശ്യസംതൃപ്തിവരുത്തിയതും വർത്തമാനകാലത്തിൽ ഇച്ഛിച്ചിരിക്കുന്നതും എന്നാൽ തല്ക്കാലം ലഭ്യമല്ലാത്തതുമായ ഏതോ ഒന്നിനെപ്പറ്റിയുള്ള വിചാരമാണ്. ആ ഏതോ ഒന്ന് (സാധാരണഗതിയിൽ അമ്മയുടെ മുല അല്ലെങ്കിൽ പാൽക്കുപ്പി) തന്നിൽനിന്നും അന്യമാണെന്ന് ബോധപ്പെടുമ്പോൾ താൻ (ഞാൻ) എന്ന ബോധത്തിന്റെ ആദ്യക്ഷരം കുറിക്കുന്നു. അപ്പോൾ വസ്തു (വിഷയം) വിനോടുള്ള ബന്ധമാണ് അവ്യക്തമായിരിക്കുന്ന ശിശുവിന്റെ മനസ്സിൽ 'ഞാൻ' എന്ന അവസ്ഥ രൂപപ്പെടുത്തുന്നത്. ഇതിനെത്തുടർന്ന് അടുത്തു വരുന്ന പല മാസങ്ങളിൽ തന്നിൽ നിന്നും അന്യമായിരിക്കുന്ന ബാഹ്യവസ്തുക്കളെ കൂടുതൽ കൂടുതൽ തിരിച്ചറിയുകയും അതേസമയം അന്യതിൽ നിന്നും വേറായിരിക്കുന്ന താൻ എന്ന അവസ്ഥ കൂടുതൽ കൂടുതൽ വ്യക്തമായി വരികയും ചെയ്യുന്നു.

വിശപ്പോ ദാഹമോകൊണ്ട് അസ്വസ്ഥത അനുഭവപ്പെട്ടപ്പോൾ കുഞ്ഞ് അതിന്റെ നിവാരണത്തിനുവേണ്ടി ആഗ്രഹിച്ചു (ചിന്തിച്ചു). അധികം താമസിയാതെ അമ്മ അവനെ കൈയിലെടുത്ത് അമ്മിഞ്ഞ ഊട്ടി താലോലിച്ച് അവന്റെ ആഗ്രഹസംതൃപ്തി വരുത്തി. അപ്പോൾ കുഞ്ഞിന്റെ ധാരണ അവൻ ചിന്തിച്ചതുകൊണ്ടാണ് ആവശ്യം നിറവേറ്റപ്പെട്ടതെന്നാണ്. തന്റെ ചിന്തയ്ക്ക് കാര്യങ്ങൾ നടത്താനുള്ള ശക്തിയുണ്ടെന്നുള്ള തെറ്റായ ധാരണ ശിശുവിന്റെ മനസ്സിൽ വേരുറയ്ക്കാൻ ഇതുകാരണമാകുന്നു. പ്രാകൃതമനുഷ്യന്റെ ചിന്തയിലും ബാലമനസ്സിന്റെ ചിന്തയിലും വാക്കും ചിന്തയും തമ്മിൽ വ്യത്യാസമില്ല. ഈ രണ്ടവസ്ഥയിലും മനുഷ്യൻ ചിന്തയ്ക്കും വാക്കിനും സാർവ്വശക്തിത്വം കല്പിക്കുന്നു. ചിന്ത സർവ്വശക്തമാണെന്നുള്ള വിശ്വാസം കാലക്രമത്തിൽ അനുഭവത്തിന്റെ വെളിച്ചത്തിൽ മാറിപ്പോകുന്നു. എന്നിരുന്നാലും ചില പ്രത്യേക അവസ്ഥകളിൽ മനുഷ്യന്റെ ബാല്യകാലസ്മരണകളിലും മനുഷ്യവർഗ്ഗത്തിന്റെ മിത്തോളജികളിലും ചിന്തയ്ക്കും വാക്കിനും സാർവ്വശക്തിത്വം കല്പിക്കുന്ന സങ്കല്പങ്ങൾ പ്രതിഫലിക്കുന്നതു കാണാം. മാന്ത്രികശക്തിയെ അടിസ്ഥാനമാക്കിയുള്ള ആചാരവിശ്വാസങ്ങൾക്ക് ആധാരമായിരിക്കുന്നത് ഈ പ്രാകൃതവും ബാലസഹജവുമായ ചിന്താരൂപമാണ്. മനുഷ്യനും സമൂഹവും വളർച്ച പ്രാപിക്കുന്നതിനനുസരിച്ച് മന്ത്രശക്തിയിലുള്ള വിശ്വാസവും കുറഞ്ഞുവരും. കുട്ടികൾ ഏതാണ്ട് ഒരു വയസ്സു കഴിയുന്നതോടുകൂടി തന്റെ സാർവ്വശക്തിത്വത്തിലുള്ള ഈ ധാരണ കൈവെടിയുന്നു. പിൽക്കാലത്ത്, ആദികാലത്ത് തനിക്കുണ്ടായിരുന്നതായിക്കരുതിയിരുന്ന ആ സാർവ്വശക്തിത്വം പിതാവിലേക്കാരോപിക്കപ്പെടുന്നു. "എന്റെ അച്ഛന് കഴിയാത്തതൊന്നുമില്ല," എന്ന് ഒരവസ്ഥയിൽ പറയാത്ത കുട്ടികൾ വളരെ ചുരുക്കമാണ്. കൗമാരപ്രായമാകുമ്പോൾ യാഥാർത്ഥ്യത്തിന്റെ വെളിച്ചത്തിൽ ഈ ധാരണയും മാറിപ്പോകും. എന്നാൽ സർവ്വശക്തനായ ഒരു പിതാവിന്റെ സ്മരണകൾ അവൻ ഒരിക്കലും കൈവെടിയുന്നില്ല. ഈ സർവ്വശക്തനായ പിതാവിനെത്തേടിയുള്ള മനുഷ്യവർഗ്ഗത്തിന്റെ പ്രയാണം അവനെ എവിടെയെല്ലാം കൊണ്ടെത്തിച്ചു. ക്രിസ്ത്യാനികളും അവർക്കു മുൻപേ യഹൂദന്മാരും അവരുടെ സ്വർഗ്ഗസ്ഥനായ പിതാവിനെ കണ്ടെത്തി. അതേ പിതാവിനെത്തന്നെ ഭാരതീയർ വൈകുണ്ഠത്തിലും കൈലാസത്തിലും ദർശിച്ചു. അദ്വൈതവാദികൾ "ആത്മാനമാത്മാവിൽ" കണ്ടു സായുജ്യമടയുന്നു. അനന്തമായ ഈ അന്വേഷണത്തിന്റെ ഉറവിടങ്ങൾ എവിടെയാണെന്നുമാത്രം ഇവിടെ സൂചിപ്പിച്ചുവെന്നേയുള്ളു.

അമ്മയുടെ മുല (മുലക്കുപ്പി)യാണ് മനുഷ്യൻ ആദ്യമായി തന്നിൽനിന്നും അന്യമായി അറിയുന്ന വസ്തു. ഇങ്ങനെ തന്നിൽനിന്നും അന്യമായി മനസ്സുകൊണ്ടറിഞ്ഞ വസ്തുവിനെ കണ്ണുകൊണ്ടു കണ്ടറിയാനും ശബ്ദംകൊണ്ടു കേട്ടറിയാനുമുള്ള കഴിവ് അടുത്ത പല ആഴ്ചകൾക്കുള്ളിൽ ശിശു കരസ്ഥമാക്കുന്നു. വളർച്ചയുടെ ഈ അവസ്ഥയിൽ അവന്റെ ഇന്ദ്രിയഗ്രഹണത്തിനും വികാരപ്രകടനത്തിനും പ്രധാനമായിരിക്കുന്ന അവയവം വായും അധരങ്ങളുമാണ്. ഈ പ്രദേശങ്ങളിൽ സ്പർശനം സുഖാനുഭൂതിയെ ഉളവാക്കുന്നു. വസ്തുക്കളെ ഗ്രഹിക്കുവാനുള്ള വ്യഗ്രതയിൽ എന്തു കിട്ടിയാലും ശിശു വായിലേക്കു നിക്ഷേപിക്കുന്നു. വസ്തുക്കളെ വായിലിട്ട് അകത്തേയ്ക്കുവലിച്ച് തന്റെ ഭാഗമാക്കുന്നത് അഥവാ തന്നിലേക്ക് ഇൻകോർപ്പറേറ്റ് ചെയ്യുന്നത് വസ്തുക്കളെ അറിയുന്നതിന്റെ അല്ലെങ്കിൽ പഠിക്കുന്നതിന്റെ (learning) ഏറ്റവും പ്രാകൃതമായ രൂപമാണ്. ഒരാൾ ഒരു പുസ്തകം നല്ലതുപോലെ പഠിച്ചിട്ടുണ്ടെന്നു പറയുന്നതിനു പകരം ചിലപ്പോൾ ഇങ്ങനെ പറയാറുണ്ട്, "ഞാൻ ആ പുസ്തകം നല്ലതുപോലെ അരച്ചുകലക്കി കുടിച്ചിട്ടുണ്ട്." ഇതിനുംപുറമേ വദനപ്രദേശത്തുള്ള സ്പർശനം സുഖാനുഭൂതികൂടി ഉളവാക്കുന്നു.

**ഒരു കുട്ടിയുടെ ബോധമനസ്സിൽ ആദ്യചലനം മുളവാക്കുന്നത് അമ്മയാണ്. കുട്ടിയും അമ്മയും തമ്മിലുള്ള ആ ബന്ധം ബാഹ്യതലങ്ങളിലേക്ക് പടർന്നു പരക്കാൻ തുടങ്ങുന്നതോടെ കൂടുതൽ സങ്കീർണ്ണമാകുന്നു.**

വായിലാക്കി വസ്തുക്കളെ അറിയുന്നത് (പഠിക്കുന്നത്) സുഖാനുഭൂതികൂടി ഉളവാക്കുന്നതാണെന്നു വരുമ്പോൾ വസ്തുവിജ്ഞാനസമ്പാദനം അതിശീഘ്രം വികസിക്കുവാനിടയാകുന്നു.

കുട്ടിയുടെ ഇന്ദ്രിയഗ്രഹണശക്തിയും ധാരണാശക്തിയും വദ്ധിക്കുംതോറും ശുശ്രൂഷചെയ്യുന്ന മാതാവിനെത്തന്നെ തന്നിൽനിന്നും അന്യമായിരിക്കുന്ന ഒരു വ്യക്തിയായി ശിശുവിന് അനുഭവപ്പെടുന്നു. ആദ്യകാലങ്ങളിൽ കൺമുൻപിൽ കാണുന്ന വസ്തുക്കൾ മാത്രമേ നിലനില്ക്കുന്നുള്ളു. കൺമുൻപിൽനിന്നും അല്ലെങ്കിൽ അനുഭവത്തിൽനിന്നും മറയുന്ന വസ്തുക്കൾ നിലനിൽക്കുന്നില്ല. കാഴ്ചയിൽനിന്നും മറഞ്ഞുപോയ ഒരു ഇഷ്ടവസ്തുവിനെ അന്വേഷിച്ചു കണ്ടുപിടിക്കാൻ ശ്രമിക്കുന്നത് ആറുമാസം പ്രായം കഴിഞ്ഞതിനു ശേഷമാണ്. വർത്തമാനകാലത്തിലെ അനുഭവത്തിൽ നിലനില്ക്കാത്ത ഒരു വസ്തുവിനെപ്പറ്റിയുള്ള ഭൂതകാലസ്മരണയെ ആസ്പദമാക്കിയുള്ള സാങ്കല്പികചിന്തയ്ക്കുള്ള കഴിവ് ഇത്രയും പ്രായമായിക്കഴിയുമ്പോഴാണുണ്ടാകുന്നത്. ഈ പ്രായത്തിലുള്ള കുട്ടികൾ അമ്മയെ വിട്ട് കുറേനേരമൊക്കെ തനിയെ കളിക്കാൻ തയ്യാറാവും. ഗ്രഹണപഥത്തിൽനിന്നും മറഞ്ഞുപോകുന്ന അമ്മ എന്ന വസ്തു ഇല്ലാതാകുന്നില്ല എന്നും അവർക്ക് ഇപ്പോൾ അറിയാം. പക്ഷേ, ഇക്കാര്യം അത്ര നിശ്ചയമല്ലാത്തതുകൊണ്ട് ഇടയ്ക്കിടയ്ക്കുവന്ന് അമ്മ യഥാർത്ഥത്തിൽ ഉണ്ടോ എന്നുള്ള കാര്യം സ്ഥിരപ്പെടുത്തുന്നതു കാണാം. ഇന്നുവരെ രൂപനിഷ്ഠമായി (concrete) മാത്രം ചിന്തിക്കുവാൻ കഴിഞ്ഞ ശിശുവിന് ക്രമേണ ഭാവനിഷ്ഠമായും (abstract) ചിന്തിക്കുവാനുള്ള കഴിവുണ്ടാകുന്നു.

അമ്മയാണ് കുട്ടിയുടെ ആദ്യത്തെ സ്നേഹവസ്തു. ഈ പ്രാഥമികസ്നേഹവസ്തുവുമായി സ്നേഹവിശ്വാസങ്ങളിൽ അടിയുറച്ച ഒരു ബന്ധം സ്ഥാപിക്കുവാൻ കഴിഞ്ഞാൽ ഭാവിയിലെ സാമൂഹ്യ ജീവിതത്തിലും അർത്ഥവത്തായ മാനുഷികബന്ധങ്ങളിൽ ഉറപ്പിച്ച ഒരു ജീവിതം പ്രതീക്ഷിക്കാം. നേരെമറിച്ച് അമ്മ അല്ലെങ്കിൽ അമ്മയുടെ സ്ഥാനം വഹിക്കുന്ന വ്യക്തി വിശ്വസിക്കാൻ പാടില്ലാത്തതോ, സ്നേഹമില്ലെന്ന് കുട്ടിക്കു തോന്നത്തക്കതോ, കുട്ടിയെ അംഗീകരിക്കാത്തതോ ആയ വിധത്തിൽ പെരുമാറുകയാണെങ്കിൽ അങ്ങനെയുള്ള വ്യക്തിയുമായി സ്നേഹവിശ്വാസങ്ങൾ അടിയുറപ്പിച്ച ഒരു ബന്ധം സ്ഥാപിക്കാൻ കുട്ടിക്കു കഴിയാതെ വരും. ഇത് ഭാവിജീവിതത്തിൽ ആ കുട്ടിയുടെ മാനസിക ആരോഗ്യത്തെ സാരമായി ബാധിക്കാവുന്നതാണ്. 1978-ൽ അമേരിക്കൻ ജർണൽ ഒഫ് സൈക്കിയാട്രിയിൽ ജോർജ് വെയിലന്റ് ഒരു ലേഖനം പ്രസിദ്ധീകരിച്ചിരുന്നു. ശാശ്വതവും പരസ്പരം സംതൃപ്തികരവുമായ ബന്ധങ്ങൾ സ്ഥാപിച്ച് നിലനിറുത്തുന്നതിനുള്ള ഒരു വ്യക്തിയുടെ കഴിവ് ഭാവികാലത്തിൽ അയാളുടെ മാനസികവും ശാരീരികവുമായ ആരോഗ്യത്തെ എങ്ങനെ ബാധിക്കുന്നുവെന്നു പഠിക്കുന്നതിനു വേണ്ടി അദ്ദേഹം ഒരു ഗവേഷണം നടത്തി. ഈ ഗവേഷണത്തിൽ അദ്ദേഹം 95 ഹൈസ്കൂൾ വിദ്യാർത്ഥികളെ ഉൾപ്പെടുത്തി. അവരുടെ പിൽക്കാലത്തുള്ള ജീവിതമാറ്റങ്ങളെ 35 വർഷം തുടർന്നു പഠിച്ചുകൊണ്ടിരുന്നു. ഈ പഠനത്തിന്റെ ഫലമായി കാണാൻ കഴിഞ്ഞത് ആദ്യകാലത്തുതന്നെ നല്ല ബന്ധങ്ങൾ സ്ഥാപിച്ചു നിലനിറുത്തുവാൻ കഴിഞ്ഞിരുന്നവർ പിൽക്കാലത്തു വൈവാഹികജീവിതത്തിലും ഔദ്യോഗിക ജീവിതത്തിലും മെച്ചപ്പെട്ട നിലയിൽ എത്തിച്ചേർന്നുവെന്നാണ്. ബാല്യകാലങ്ങളിൽ നല്ല ബന്ധങ്ങൾ സ്ഥാപിക്കാൻ കഴിയാത്തവർ പിൽക്കാലത്തു പല മാനസികരോഗങ്ങൾക്കിരയാവുകയും വൈവാഹികജീവിതം തകരാറിലാവുകയും ചെയ്യുന്നതായി കണ്ടു. അത്രമാത്രമല്ല, രണ്ടാമത്തെ കൂട്ടത്തിൽ പെട്ടവർ പകുതിയും 55 വയസ്സായപ്പോഴേക്കും വാർദ്ധക്യസഹജമായ രോഗങ്ങൾ ബാധിച്ചവരായും കണ്ടു. മനുഷ്യബന്ധങ്ങൾ പലതരത്തിൽ നിലനില്ക്കാം. ചിലർ ബന്ധങ്ങൾ സ്ഥാപിക്കുന്നത് ഏകപക്ഷീയമായ സംതൃപ്തിക്കുവേണ്ടിയായിരിക്കാം; അല്ലെങ്കിൽ ചില സ്ഥാപിത താല്പര്യങ്ങൾക്കുവേണ്ടിയായിരിക്കാം. ചിലരുണ്ട് ആരോടും ഒരിക്കലും സ്ഥായിയായ ഒരു ബന്ധം സ്ഥാപിക്കാൻകഴിയാത്തവർ. ചിലർക്കു സ്നേഹം വാങ്ങാനല്ലാതെ അങ്ങോട്ടു കൊടുക്കുവാൻ ഒന്നും ഉണ്ടായിരിക്കുകയില്ല. ചിലർ സ്നേഹിതരെ ശ്വാസംമുട്ടിച്ചുകളയും. ഇതെല്ലാം വസ്തു (വിഷയ) ബന്ധങ്ങൾ സ്ഥാപിച്ചു നിലനിറുത്തുന്നതിൽ വരുന്ന വൈകൃതങ്ങളാണ്. ബാഹ്യലോകത്തിലെ വസ്തുക്കളുമായി അർത്ഥവത്തായതും പരസ്പരം സംതൃപ്തിജനകവുമായ ബന്ധങ്ങൾ സ്ഥാപിച്ചു നിലനിറുത്തുവാനുള്ള മനുഷ്യന്റെ കഴിവ് അമ്മയുമായുള്ള ആദ്യബന്ധത്തെ ആശ്രയിച്ചിരിക്കുന്നു.

# ഒരു മീനിന്റെ ജീവിതയാത്ര

ഉത്തമൻ

ആരലിന്റെ ജീവിതം ഒരു പൂർണ്ണചക്രമാണ്. ജനനം അററ്ലാൻറിക് മദ്ധ്യത്തു്. ജീവിതം യൂറോപ്പിലും വടക്കേ അമേരിക്കയിലും. അവിടന്ന് അററ്ലാൻറിക്കിന്റെ മദ്ധ്യത്തിൽ തിരിച്ചെത്തി, സന്താനോല്പാദനമെന്ന ജീവിതലക്ഷ്യം സാക്ഷാൽക്കരിച്ചശേഷം, മാതാപിതാക്കൾ അവിടെത്തന്നെ ഒടുങ്ങുമ്പോൾ, പുതിയ തലമുറയിലെ ആൺകുഞ്ഞുങ്ങൾ ആയിരക്കണക്കിന് മൈലുകൾ താണ്ടി, ബാൾട്ടിക്ക് തീരംവരെയുള്ള നദീമുഖങ്ങളിൽ എത്തിച്ചേരുന്നതെങ്ങനെ? വർഷങ്ങൾക്കശേഷം ഈ കുഞ്ഞുങ്ങൾ പ്രായപൂർത്തിയെത്തുമ്പോൾ അററ്ലാൻറിക്കിലെ സന്താനോല്പാദനകേന്ദ്രത്തിലേക്ക്, തങ്ങൾ പിറന്ന സ്ഥലത്തേക്ക്, തിരിച്ചു പോകാൻ അവയെ പ്രേരിപ്പിക്കുന്ന ശക്തി എന്താണ്? ഏററവുമധികം തവണ രൂപാന്തരങ്ങൾക്ക് വിധേയമാവുന്ന, കടലിൽനിന്ന് ശുദ്ധജലത്തിലേക്കും തിരിച്ചും സുദീർഘമായ ദേശാന്തരഗമനങ്ങൾനടത്തുന്ന ആരലിന്റെ (ഈൽ) ജീവിതം ജന്തുലോകത്തിലെ ഏററവും വലിയ അദ്ഭുതങ്ങളിലൊന്നത്രേ.

ശുദ്ധജലത്തിൽ ജീവിക്കുന്ന ആരൽ കുടുംബത്തിൽ പതിനാറു ജാതി മത്സ്യങ്ങളുണ്ട്. ഇവയെല്ലാം മുട്ടയിടുന്നതു് കടലിലാണ്. യൂറോപ്യൻ ജാതിയിലും അമേരിക്കൻ ജാതിയിലും നടത്തിയ സുദീർഘമായ അന്വേഷണങ്ങളാണ് ആരലിന്റെ ജീവിതരഹസ്യങ്ങൾ പുറത്തുകൊണ്ടുവന്നതു്.

1777-ൽ ആണ് മോണ്ടിനി എന്ന ഇററാലിയൻ ശാസ്ത്രജ്ഞൻ ആദ്യമായി ഒരു ആരലിന്റെ ശരീരത്തിൽ അണ്ഡാശയം കണ്ടുപിടിച്ചതു്. തുടന്ന്, ഓരോ വർഷവും ശരത്ക്കാലത്തു് പ്രായപൂർത്തിയെത്തിയ ആരലുകൾ കൂട്ടത്തോടെ നദികളിൽക്കൂടി താഴോട്ടു സഞ്ചരിച്ച് സമുദ്രത്തിലെത്തി അപ്രത്യക്ഷമാവുന്നുണ്ടെന്നും, വസന്തകാലത്തു് വിരലോളം നീളമുള്ള ആരൽകുഞ്ഞുങ്ങൾ കൂട്ടംകൂട്ടമായി കടലിൽനിന്ന് നദികളിലേക്കു കയറുന്നുണ്ടെന്നും മീൻപിടിത്തക്കാരിൽനിന്നു മനസ്സിലാക്കി. നേരത്തെ സമുദ്രാഭിഗമനം ചെയ്ത മത്സ്യങ്ങളുടെ കുഞ്ഞുങ്ങളാണിവയെന്ന് വ്യക്തമായിരുന്നു.

ഏതാണ്ട് ഉറക്കംതൂങ്ങിമരത്തിന്റെ ഇലയുടെ ആകൃതിയുള്ള, നാടപോലെ പരന്ന, കണ്ണാടിപോലെ സുതാര്യമായ ഒരു ജാതി മത്സ്യം കടലിലുള്ളതായി കുറെക്കാലമായി അറിവുണ്ടായിരുന്നു. ഇതിനെ പരന്നതലയുള്ള എന്ന അർത്ഥത്തിൽ ലെപ്റ്റോസെഫാലസ് എന്നാണ് വിളിച്ചിരുന്നതു്. അതു് വെള്ളത്തിൽ നീന്തിക്കൊണ്ടിരിക്കുമ്പോൾ മുത്തുമണികൾപോലെയുള്ള രണ്ടു കണ്ണുകൾ മാത്രം ശ്രദ്ധിച്ചുനോക്കുന്നവർക്ക് കാണാം. 1896-ൽ ഇററാലിയൻ പ്രകൃതി ശാസ്ത്രജ്ഞന്മാരായ ജിയോവന്നി ഗ്രാസ്സിയും സാൽവദോർ കാലാൻഡ്രൂച്ചിയോയും ഏതാനും ലെപ്റ്റോസെഫാലസുകളെ അക്വേറിയത്തിൽ വളർത്തിയിരുന്നു. ഏതാനും ഇഞ്ചു നീളമുള്ള കണ്ണാടി മത്സ്യങ്ങൾ വളരുന്നതു് ദിവസവും നിരീക്ഷിച്ചുകൊണ്ടിരുന്ന ഈ ശാസ്ത്രജ്ഞന്മാർക്ക് തങ്ങൾ കണ്ടതു് വിശ്വസിക്കാൻ പ്രയാസം തോന്നി. ലെപ്റ്റോസെഫാലസിന്റെ പത്രപാളിപോലുള്ള ശരീരം കുറുകാനും ഉരുണ്ടതാകാനും തുടങ്ങി. ഈ രൂപാന്തരം പൂർത്തിയായപ്പോൾ, ലെപ്റ്റോസെഫാലസുകൾ ആരൽകുഞ്ഞുങ്ങളായി മാറിയിരിക്കുന്നു! ആരലിന്റെ ലാർവയാണ് ലെപ്റ്റോസെഫാലസ് എന്ന് അവർ മനസ്സിലാക്കി.

ലെപ്റ്റോസെഫാലസ് കടലിൽ മാത്രമേ കാണപ്പെടുന്നുള്ളൂ എന്നതുകൊണ്ട് ആരൽ കടലിലാണ് മുട്ടയിടുന്നതെന്ന് സ്പഷ്ടം. ഉത്തര അററ്ലാൻറിക്കിന്റെ പല ഭാഗങ്ങളിലും ലെപ്റ്റോസെഫാലസ് ഉള്ളതായി അറിയാമായിരുന്നു. അവയുടെ ജനനസ്ഥലം കണ്ടുപിടിക്കാൻ യോഹന്നാസ് ഷ്മിത്ത് എന്ന ഡാനിഷ് ശാസ്ത്രജ്ഞൻ നിശ്ചയിച്ചു. അനേകം മീൻപിടിത്തബോട്ടുകളുടെ സഹായത്തോടെ, ഡോക്ടർ ഷ്മിത്ത് അററ്ലാൻറിക്കിന്റെ വിവിധ ഭാഗങ്ങളിൽനിന്ന് മാതൃകകൾ ശേഖരിച്ചു. ഓരോ സ്ഥലത്തുനിന്നും പിടിച്ച ലെപ്റ്റോസെഫാലസിന്റെ വലിപ്പവും പിടിച്ച തീയതിയും രേഖപ്പെടുത്തി, വിശകലനം ചെയ്തപ്പോൾ വ്യക്തമായൊരു ചിത്രം തെളിഞ്ഞുവന്നു. സർഗോസ്സാ കടലിനോടു് അടുക്കുംതോറും ലാർവകളുടെ വലിപ്പം കുറഞ്ഞു കുറഞ്ഞുവന്നു. സർഗോസ്സാ കടലിൽനിന്നുതന്നെ പിടിച്ചവ ഏററവും ചെറുതായിരുന്നു. അവിടെനിന്ന് 10 മില്ലിമീററർ മാത്രം നീളമുള്ള ലാർവകളെ, 1913-ൽ, ഡോക്ടർ ഷ്മിത്ത് പിടിച്ചു. സർഗാസ്സാ കടലിലാണ് യൂറോപ്യൻ ആരൽ മുട്ടയിടുന്നതെന്ന് അങ്ങനെ അദ്ദേഹം സ്ഥാപിച്ചു. ബെർമ്മുഡയ്ക്കു് തെക്കുകിഴക്കായി സ്ഥിതിചെയ്യുന്ന 5000 കിലോമീററർ നീളവും 2000 കിലോമീററർ വീതിയുമുള്ള വിശാലമായൊരു ജലപ്പരപ്പാണ് സർഗോസ്സാ കടൽ. അവിടെനിന്ന് ആരലിന്റെ ലാർവകൾ, മെക്സിക്കോ ഉൾക്കടലിൽനിന്ന് വടക്കോട്ടുപോകുന്ന ഉഷ്ണജലപ്രവാഹത്തിൽപെട്ട് തീരമണയുന്നു.

അമേരിക്കൻ ആരലും യൂറോപ്യൻ ആരലും മുട്ടയിടുന്ന കളം ഒന്നുതന്നെയാണെന്നതാണ് ആരൽക്കഥയിലെ മറെറാരു ദുർജ്ഞേയതയ്ക്കാധാരം. നട്ടെല്ലിലെ കശേരുക്കളുടെ എണ്ണത്തിലാണ് രണ്ടു ജാതിയും തമ്മിലുള്ള പ്രധാന വ്യത്യാസം. അമേരിക്കൻ ജാതിക്ക് 107-108 കശേരുക്കളും യൂറോപ്യന് 114-115 കശേരുക്കളും ഉണ്ടായിരിക്കും. ഒരേ കടലൊഴുക്കാണ് രണ്ടിനെയും ഉദ്ദിഷ്ടസ്ഥാനത്തെത്തിക്കുന്നതു്. ലെപ്റ്റോസെഫാലസിന് വെള്ളത്തിൽ തുഴഞ്ഞുപോകുന്നതിനുവേണ്ട അവയവങ്ങളൊന്നുമില്ല. എപ്പോൾ, എവിടെവച്ച്, എങ്ങനെ അമേരിക്കയിലേക്കും യൂറോപ്പിലേക്കും ഉള്ള യാത്രക്കാർ വേർപിരിയുന്നു എന്നതു് ഇനിയും ഉത്തരം കിട്ടാത്തൊരു ചോദ്യമാണ്. (യൂറോപ്യൻ ആരൽ മുട്ടയിടാൻ സർഗോസ്സായിൽ എത്തുന്നുണ്ടോ എന്ന കാര്യത്തിൽ സംശയമുള്ള ശാസ്ത്രജ്ഞന്മാരുണ്ട്. അമേരിക്കൻ ആരലിന്റെ സന്തതികളാണ് യൂറോപ്പിൽ കുടിയേറുന്നതെന്ന് അവർ വിശ്വസിക്കുന്നു. കൂടുതൽ ദീർഘമായ ലാർവദശയും വ്യത്യസ്തജീവിത സാഹചര്യങ്ങളും ഉണ്ടാക്കുന്ന വ്യത്യാസങ്ങളൊഴിച്ചാൽ, രണ്ടും ഒരേജാതിയിൽപെടുന്നവയാണെന്ന് അവർ സിദ്ധാന്തിക്കുന്നു.) ആരലിന്റെ ലാർവകൾക്ക് അമേരിക്കൻ തീരത്തെത്താൻ ഒരു വർഷം മതി. അതിനിടയ്ക്ക് അവയുടെ ലാർവദശയിലെ വികാസം പൂർത്തിയായിരിക്കും. യൂറോപ്യൻജാതിക്ക് പിന്നെയും വളരെദൂരം സഞ്ചരിക്കണം. അതിനൊപ്പിച്ച്, അവയുടെ ലാർവദശ പൂർത്തിയാകാൻ രണ്ടരവർഷമെടുക്കുന്നു.



ലെപ്റ്റോസെഫാലസ്

ലെപ്റ്റോസെഫാലസുകൾ അററ്ലാൻറിക്കിന്റെ ഇരുവശങ്ങളിലുമുള്ള കരകളെ സമീപിക്കുമ്പോൾ, ആരലിന്റെ ജീവിതത്തിലെ ആദ്യത്തെ രൂപാന്തരം സംഭവിക്കുന്നു. ഗ്രാസ്സിയുടെയും കലാൻഡ്രൂച്ചിയോയുടെയും അക്വേറിയത്തിൽ കണ്ടതുപോലെ, പരന്നുനീണ്ട—ഇപ്പോൾ അതിന് 8 സെൻറിമീററർ നീളം കാണും—ലെപ്റ്റോസെഫാലസ് ഉരുണ്ടുകുറുകിയ 'ആരൽകുഞ്ഞുങ്ങൾ' ആയിത്തീരുന്നു. ഇപ്പോഴും അവയുടെ ദേഹം സുതാര്യമാണ്. അതുകൊണ്ട് അവയെ കണ്ണാടിയാരൽ (ഗ്ലാസ് ഈൽ) എന്ന് വിളിക്കുന്നു. ഈ ആരൽകുഞ്ഞുങ്ങൾ നദീമുഖങ്ങളിലൂടെ മുകളിലേക്കു കയറുന്നു. ശുദ്ധജലത്തിൽ വച്ച് അവയ്ക്കു് വീണ്ടും മാററം സംഭവിക്കുന്നു. ശരീരത്തിന്റെ സുതാര്യത മാറി മഞ്ഞനിറം കൈക്കൊള്ളുന്നു. ആണുങ്ങൾ നദീമുഖങ്ങളിൽതന്നെ തങ്ങുമ്പോൾ പെൺ ആരലുകൾ ഉള്ളിലേക്കു കടന്ന് തോടുകളും ചാലുകളും തടാകങ്ങളും എല്ലാം കൈയേറുന്നു. ഈർപ്പമുള്ള നിലത്തുകൂടി കുറച്ചുനേരം ഇഴഞ്ഞുസഞ്ചരിക്കാൻ ആരലിനു കഴിയും. ആ സമയത്തു് അതു് ത്വക്കിലൂടെ ശ്വസിക്കുന്നു. വെള്ളപ്പാൻകാലങ്ങളിൽ മഞ്ഞിൽകുതിർന്ന പുല്ലുകൾക്കിടയിലൂടെ ഇഴഞ്ഞാണ് അരുവികളുമായി ബന്ധമില്ലാത്ത തടാകങ്ങളിൽ ആരൽ എത്തിച്ചേരുന്നതു്. ഈർപ്പമുണ്ടെങ്കിൽ കരയിൽ പിടിച്ചിട്ടാലും ആരൽ മററു മൽസ്യങ്ങളെപ്പോലെ അത്ര പെട്ടെന്നു ചാവുകയില്ലെന്ന് മീൻപിടിത്തക്കാർക്കറിയാം. പക്ഷേ, ഉണങ്ങിയ തറയിലൂടെ ആരൽ വളരെ ദൂരം സഞ്ചരിക്കുമെന്ന കെട്ടുകഥകളിൽ സത്യമില്ല.

പകൽ വെള്ളത്തിനടിയിലുള്ള പുനങ്ങളിലും വേരുകൾക്കിടയിലും മററും ഒളിച്ചു കഴിയുന്ന ആരൽ രാത്രിയിലാണ് ഇരതേടുന്നതു്. ചെറു മത്സ്യങ്ങളും മററു പ്രാണികളും സസ്യങ്ങളുമാണ് ആഹാരം. പെൺ ആരൽ 120-150 സെൻറി മീററർ വരെ വളരുന്നു. അതേ സമയം ആണിന് ഇതിന്റെ പകുതി നീളമേ ഉണ്ടാകാറുള്ളൂ.



ശുദ്ധജലാശയത്തിലെത്തിച്ചേർന്ന കണ്ണാടി ആരൽ

10-15 കൊല്ലത്തോളം തോടുകളിലും ചാലുകളിലും തടാകങ്ങളിലും ജീവിക്കുന്ന ആരലിന് അവസാനത്തെ രൂപാന്തരം സംഭവിക്കുന്നു. സുദീർഘമായ സമുദ്രയാനത്തിന് വേണ്ട തയ്യാറെടുപ്പുകളാണ് ഇപ്പോൾ നടക്കുന്നതു്. മഞ്ഞനിറം മാറി, കടലിൽ പെട്ടെന്നു കണ്ടുപിടിക്കാൻ കഴിയാത്ത, വെള്ളിപോലെ തിളങ്ങുന്ന ത്വക്കുണ്ടാകുന്നു. വെള്ളത്തിനടിയിലെ അരണ്ടവെളിച്ചത്തിൽ സഞ്ചരിക്കുമ്പോൾ നല്ല കാഴ്ചലഭിക്കുന്നതിന് വേണ്ടിയായിരിക്കണം, കണ്ണുകൾ, തവളയുടെ കണ്ണുകൾപോലെ പുറത്തേക്കു് ഉന്തി വളരുന്നു. ശരീരത്തിന്റെ മുൻഭാഗം കൂടുതൽ കൂർത്തതായിത്തീരുന്നു. ഈ ബാഹ്യമാററങ്ങളോടൊപ്പം, ജനനഗ്രന്ഥികളും പൂർണ്ണവളർച്ച പ്രാപിക്കുന്നു.

ഒരു ശരത്ക്കാലരാത്രിയിൽ, പെൺ ആരലിന് ഉൾവിളിയുണ്ടാകുന്നു. അതുവരെ പാർത്തിരുന്ന ചാലോ, തോടോ, കുളമോ വിട്ടു് താഴേക്കു സഞ്ചരിച്ച്, നദീമുഖത്തുവച്ച് ഇണയുമായി സന്ധിക്കുന്നു. നദീമുഖങ്ങളിൽ സമുദ്രാഭിഗമനത്തിന് തയ്യാറെടുത്തെത്തിയിട്ടുള്ള പതിനായിരക്കണത്തിന് ആരലുകളുണ്ടായിരിക്കും. റോമർ* ഉദ്ധരിക്കുന്ന ഒരു കണക്കനുസരിച്ച്, ഒററ സീസണിൽ യൂറോപ്യൻ തീരം വിടുന്നതു് 25,00,00,00,000 (രണ്ടായിരത്തഞ്ഞൂറു കോടി) വെള്ളിയാരലുകളാണ്. 6,500 കിലോ മീററർ നീണ്ട യാത്രയാണ്. കടുത്ത വ്രതാനുഷ്ഠാനത്തോടുകൂടിയ, ശരിയായ തീർത്ഥാടനം. യാത്രയാരംഭിച്ചുകഴിഞ്ഞാൽ യാതൊരാഹാരവും കഴിക്കുന്നില്ല! ജനനസ്ഥലം ലാക്കാക്കിയാണ് പ്രയാണം. സന്താനലബ്ധിയാണ് യാത്രയുടെ ഏകലക്ഷ്യം. ലക്ഷ്യപ്രാപ്തി കഴിഞ്ഞാൽ ആരലുകൾ സർഗോസ്സാ കടലിന്റെ അടിത്തട്ടിൽ തന്നെ ദേഹം വെടിയുന്നു. അവരുടെ സന്തതികൾ ജീവിതചക്രം ആവർത്തിക്കുന്നു.

ആരലിന്റെ ജീവിതചരിത്രസംബന്ധമായ നിരവധി ചോദ്യങ്ങൾക്ക് ഇനിയും ഖണ്ഡിതമായ ഉത്തരം കണ്ടുപിടിച്ചിട്ടില്ല. ഉദാഹരണത്തിന്, ആരലുകൾ മുട്ടയിടാൻ സർഗോസ്സാ വരെ ഇത്രദൂരം പോകുന്നതെന്തിന്? ഒരു വിശദീകരണമനുസരിച്ച്, ഭൂമിക്ക് കുറെക്കൂടി ചെറുപ്പമായിരുന്നപ്പോൾ ആരലിന് സന്താനോല്പാദനത്തിനുവേണ്ടി സർഗോസ്സായിലെത്താൻ ഇത്ര ദൂരം സഞ്ചരിക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. അന്ന് ഭൂഖണ്ഡങ്ങൾ കൂടുതൽ അടുത്തായിരുന്നു. കാലംചെന്നപ്പോൾ ഭൂഖണ്ഡങ്ങൾ അകന്നകന്ന് പോയി. എന്നിട്ടും ആരൽ, സഹജമായ ഗൃഹാതുരത്വത്താൽ ആനീതമായി, മുട്ടയിടാൻ പഴയ സ്ഥാനത്തേക്കുതന്നെ പോകുന്നു. ആരലിന് സ്വാദറിയാനുള്ള അസാധാരണമായ സിദ്ധിവിശേഷം ഉള്ളതായി കണ്ടുപിടിച്ചിട്ടുണ്ട്. ശരീരത്തിന്റെ ഇരുവശങ്ങളിലും രസനാമുകുളങ്ങളുടെ നിരകളുണ്ട്. ഈ രസനാശേഷി ആരലുകളെ വഴിതെററാതെ സർഗോസ്സായിലെത്താൻ സഹായിക്കുന്ന ഘടകങ്ങളിലൊന്നായിരിക്കണം.

ആരലിന്റെ മററ് പ്രജനനകേന്ദ്രങ്ങളിൽ ഒന്ന് ഉത്തരശാന്തസമുദ്രത്തിന്റെ പടിഞ്ഞാറുഭാഗമാണ്. അവിടെനിന്നാണ് ലാർവകൾ ചൈനയുടെയും ജപ്പാന്റെയും തീരങ്ങളിൽ എത്തുന്നതു്. ദക്ഷിണശാന്തസമുദ്രത്തിന്റെ പടിഞ്ഞാറുഭാഗത്തുള്ള ആസ്ട്രേലിയൻ ആരലിന്റെ പ്രജനനകേന്ദ്രത്തിൽനിന്ന് ആസ്ട്രേലിയ, ടാസ്മാനിയ, ന്യൂസിലാൻഡ് എന്നിവിടങ്ങളിലും, ഇന്ത്യാമഹാസമുദ്രത്തിലുള്ള ഒരു കേന്ദ്രത്തിൽനിന്ന് ഇന്ത്യൻ ഉപഭൂഖണ്ഡത്തിലും ആൻഡമാനിലും ലെപ്റ്റോസെഫാലസുകൾ എത്തുന്നു. ഈ നാല് പ്രജനനകേന്ദ്രങ്ങൾവഴി പോകുന്ന കടലൊഴുക്കുകൾ ചെല്ലാത്ത ഒരു സ്ഥലത്തും ആരലിനെ കാണുകയില്ല. അതുകൊണ്ടാണ് വടക്കേ അമേരിക്കയുടെ പശ്ചിമതീരത്തും തെക്കേ അമേരിക്കയിലും ആഫ്രിക്കയിലും (വടക്കൻ തീരങ്ങൾ ഒഴിച്ച്) ആരലില്ലാത്തതു്.

* A. S. Romer: Man and Vertebrates —Vol I.

# വ്യഭിചാര നിരോധനം

വെട്ടൂർ രാമൻ നായർ

ഇന്ത്യാഗവണ്മെൻറിൻെറ സാമൂഹ്യക്ഷേമ വകുപ്പിൻെറ കീഴിലുള്ള നാഷണൽ ഇൻസ്റ്റിററ്യൂട്ട് ഒഫ് സോഷ്യൽ സയൻസിൻെറ ആഭിമുഖ്യത്തിൽ, ഇന്ത്യൻ സോഷ്യൽ ഹെൽത്ത് അസോസിയേഷൻ കേരളശാഖ, വ്യഭിചാരനിരോധനത്തെപ്പററി തിരുവനന്തപുരത്ത് ഒരു സെമിനാർ സംഘടിപ്പിക്കുകയുണ്ടായി. സെമിനാർ ഒരാഴ്ച നീണ്ടുനിന്നു. അങ്ങനെ ക്ലലംകഷമായ ചർച്ചകൾക്കുശേഷം അവർ ചില ശിപാർശകൾ അംഗീകരിച്ച് സർക്കാരിനു സമർപ്പിച്ചു എന്നാണ് പത്രവാർത്തകളിൽ കാണുന്നത്.

അവയിൽ പ്രധാനപ്പെട്ട ശിപാർശകൾ ഇവയാണ്—

വ്യഭിചാരനിരോധനം നടപ്പാക്കുന്നതിന്, സ്ത്രീകളും പുരുഷന്മാരും ഉൾപ്പെട്ട പ്രത്യേക പൊലീസ് വിഭാഗം ഏർപ്പെടുത്തണം. വ്യഭിചാര നിരോധനനിയമം അനുസരിച്ചുള്ള കേസുകൾ വേഗം വിചാരണചെയ്തു തീർപ്പുകല്പിക്കുന്നതിനായി, പ്രത്യേക കോടതികളോ, ട്രൈബൂണലുകളോ ഏർപ്പെടുത്തണം. ഈ നിയമമനുസരിച്ചുള്ള എല്ലാ കുററങ്ങളും രണ്ടുപ്രാവശ്യം ചെയ്താൽ ജാമ്യം അനുവദിക്കരുത്. വ്യഭിചാരത്തിൽ ഏർപ്പെടുന്ന പുരുഷന്മാർക്കും വ്യഭിചാരശാല നടത്തുന്നവർക്കും കൂടുതൽ കടുത്തശിക്ഷ കൊടുക്കാൻ വ്യവസ്ഥ ഉണ്ടാക്കണം. ഇപ്പോൾ പിഴശിക്ഷ മാത്രം വ്യവസ്ഥ ഉള്ളതുകൊണ്ട് വിപരീതഫലമാണ് ഉണ്ടാകുന്നത്. അതിനാൽ പിഴശിക്ഷയുള്ള വ്യവസ്ഥ എടുത്തുകളയണം. പുനരധിവാസകേന്ദ്രങ്ങളിൽ പരിശീലനം നേടിയ ഉദ്യോഗസ്ഥന്മാരെ നിയമിക്കണം. സാമൂഹ്യമായ അവശത അനുഭവിക്കുന്ന സ്ത്രീകൾക്ക്, സർക്കാർ–പൊതുമേഖലാസ്ഥാപനങ്ങളിൽ നിശ്ചിതശതമാനം ഉദ്യോഗസംവരണം ഏർപ്പെടുത്തണം. ഗുഹ്യരോഗങ്ങൾ വർദ്ധിച്ചുവരുന്നത് കേന്ദ്ര–സംസ്ഥാന ഗവൺമെൻറുകൾ ഗൗരവത്തോടെ വീക്ഷിക്കുകയും നിർബ്ബന്ധിതമായ വൈദ്യപരിശോധനകൾ ഉൾപ്പെടെയുള്ള നിവാരണനടപടികൾ എടുക്കുകയും വേണം. അശ്ലീലപോസ്റ്ററുകളും പരസ്യങ്ങളും നിരോധിക്കണം. ഇവയ്ക്കു പുറമെ, പുനരധിവാസകേന്ദ്രങ്ങളിലും മററും നടത്തുന്ന നിയമനങ്ങളെപ്പററിയും പ്രൊമോഷനെപ്പററിയും ചില ശിപാർശകളും ഉണ്ട് (ഒരുപക്ഷേ അവയായിരിക്കാം മുഖ്യം).

ഏററവും പ്രയോജനപ്രദമായ അഭിപ്രായ വിനിമയങ്ങളാണ് തിരുവനന്തപുരം സെമിനാറിൽ നടന്നതെന്ന് ചർച്ചകൾക്കു പലതിനും നേതൃത്വം നൽകിയ ചിന്നമ്മ ശിവദാസ് (ഡെൽഹി) അഭിപ്രായപ്പെട്ടു.

ശിപാർശകളെല്ലാം വായിച്ചുകഴിഞ്ഞപ്പോൾ രണ്ടു കാര്യങ്ങളാണ് പെട്ടെന്നു തോന്നിയത്. പാശ്ചാത്യനാടുകളിൽ നിന്നും പകർച്ചരോഗംപോലെ നമ്മുടെ നാട്ടിൽ പടർന്നുപിടിച്ചിട്ടുള്ള സെമിനാർ എന്ന 'സമയംകൊല്ലി' ഏർപ്പാട് എവിടെ ആരു നടത്തിയാലും ആയുസ്സും പണവും നഷ്ടപ്പെടുത്താമെന്നല്ലാതെ അതുകൊണ്ട് ഒരു പ്രയോജനവും ഉണ്ടാവുകയില്ല. അതിപ്രധാനമായ സാമൂഹ്യക്ഷേമ പ്രശ്നങ്ങൾ പോലും ഇന്നും മനുഷ്യനെപ്പററി ഒന്നും അറിഞ്ഞുകൂടാത്ത ഒരുപററം മാനംനോക്കികളുടെ കൈകളിൽ അകപ്പെട്ടിരിക്കുന്നു.



ഇനി ഈ നിഗമനങ്ങൾക്ക് അല്പം വിശദീകരണം കൂടി ആവാം.

വ്യഭിചാരം എന്ന സാമൂഹ്യരോഗത്തിന്, സെമിനാർ വൈദ്യന്മാർ നിശ്ചയിച്ചിരിക്കുന്ന ചികിത്സകൾ പരിശോധിച്ചാൽ ഇവർക്കു രോഗം മനസ്സിലായിട്ടില്ലെന്നു വ്യക്തമാകും. മൊത്തത്തിൽ ശിക്ഷകൾ കഠിനമാക്കുകയെന്നതാണ് ശിപാർശയുടെ കാതൽ. കുററക്കാരെ കഴിവതും വേഗം ശിക്ഷിക്കാനുള്ള ഏർപ്പാടുകളും ശിപാർശയിലുണ്ട്. ചുരുക്കത്തിൽ ശിക്ഷ കുറഞ്ഞുപോകുന്നതും അതു നല്കാൻ കാലതാമസം വരുത്തുന്നതുമാണ് ഇപ്പോഴത്തെ പ്രധാന കുഴപ്പമെന്നു സെമിനാർ കരുതുന്നു. എങ്കിൽ അറബിരാജ്യങ്ങളിലെപ്പോലെ വ്യഭിചാരകുററവാളികളെ കല്ലെറിഞ്ഞു കൊല്ലാനുള്ള നിയമം ഉണ്ടാക്കാനായിരുന്നു സെമിനാർ ശിപാർശചെയ്യേണ്ടിയിരുന്നത്. അതു് അടുത്തപടിയാവാമെന്നു കരുതിയതാണെന്നും വരാം.

വ്യഭിചാരത്തിൻെറ കാരണങ്ങളെ പ്രധാനമായി രണ്ടുതരത്തിൽ തിരിക്കാം. പണത്തിനു വേണ്ടിയുള്ളതും, വികാരശമനത്തിന് അല്ലെങ്കിൽ സുഖത്തിനു വേണ്ടിയുള്ളതും. ഇതിൽ ആദ്യവിഭാഗത്തിൽ പെട്ടവരുടെ പ്രശ്നമാണ് ഏറക്കുറെ സാമൂഹ്യപ്രശ്നമായി നിയമപാലകർ കൈകാര്യം ചെയ്യേണ്ടി വരുന്നത്.

പണസമ്പാദനത്തിനുള്ള വ്യഭിചാരം തന്നെ പലവിധത്തിൽ സംഭവിക്കുന്നുണ്ട്. എവിടെയെങ്കിലും ജോലി വാങ്ങിച്ചു കൊടുക്കാമെന്നു പറയുന്ന ദല്ലാളുകളെ വിശ്വസിച്ച്, സ്വയം ഇറങ്ങിപ്പുറപ്പെടുന്നവരും, രക്ഷിതാക്കൾ അനുഗ്രഹിച്ചയയ്ക്കുന്നവരും ഇക്കൂട്ടത്തിൽ പെടുന്നു. ഇവർ വ്യഭിചാരം തൊഴിലാക്കാൻ ആഗ്രഹിച്ചവരല്ല. മരിച്ചാലും അത്തരം ഒരു തൊഴിൽ അറിഞ്ഞുകൊണ്ട് അവർ സ്വീകരിക്കുകയില്ല. ചിലർ, ചിലപ്പോൾ അവരുടെ രക്ഷിതാക്കളും, ഇടനിലക്കാരനു മാത്രം വഴങ്ങിക്കൊടുക്കേണ്ടിവരാമെന്നു സംശയിച്ചിട്ടുണ്ടാവാമെന്നു മാത്രം. ഒരു ജോലി സമ്പാദിച്ച് അതുകൊണ്ട് മാനമായി ജീവിക്കുമ്പോൾ ആ തെററ് ക്രമേണ വിസ്മരിക്കപ്പെടുമെന്ന് അവർ കരുതുന്നു.

പരസ്യ വിപണിയിൽ തങ്ങൾ വില്പനച്ചരക്കാകുകയാണെന്ന സത്യം അവർ ക്രമേണ മാത്രമേ അറിയുന്നുള്ളു. മററു ചിലർ ജീവിക്കാൻ ഒരു വഴിയുമില്ലെന്നു ഉറപ്പാകുമ്പോൾ ബോധപൂർവ്വം വ്യഭിചാരം തൊഴിലായി സ്വീകരിക്കുന്നു. വ്യഭിചാരശാലകളിൽനിന്നും അറസ്ററുചെയ്യപ്പെടുന്ന സ്ത്രീകളിൽ തൊണ്ണൂററൊമ്പതു ശതമാനവും മററു മാന്യമായ ജോലിചെയ്ത് ജീവിക്കാൻ അവസരംകിട്ടിയാൽ, അതു് അരിഷ്ടിച്ചുള്ള ജീവിതമായാൽ പോലും, സന്തോഷപൂർവ്വം സ്വീകരിക്കാൻ തയ്യാറുള്ളവരാണ്. നല്ലൊരുവിഭാഗം വ്യഭിചാരശാലകളിൽനിന്ന് രക്ഷപ്പെടാൻ കഴിയാതെ മർദ്ദനത്തിനു വിധേയരായി അവിടെ തടങ്കലിൽ കഴിയുന്നവരും.

മറെറാരുവിഭാഗം അച്ഛൻെറയോ, സഹോദരൻെറയോ, സ്വന്തം കുഞ്ഞിൻെറയോ രോഗത്തിന് ചികിത്സിക്കുന്നതിനോ, കുട്ടിക്കു് പരീക്ഷാഫീസ് അടയ്ക്കുന്നതിനോ ഒക്കെവേണ്ടി താല്ക്കാലികമായിമാത്രം വ്യഭിചാരത്തിനു തയ്യാറാകുന്നവരാണ്. ഇവരിൽ ആരെയാണ് സെമിനാറുകാർ, പ്രത്യേക പൊലീസിനെ ഏർപ്പെടുത്തിയും പ്രത്യേക കോടതി ഏർപ്പെടുത്തിയും ശിക്ഷ വർദ്ധിപ്പിച്ചും വ്യഭിചാരത്തിൽനിന്നു പിന്തിരിപ്പിക്കാൻ പോകുന്നത്? ഇവിടെ ശിപാർശകളിലുള്ള മറെറാരു വ്യവസ്ഥ എടുത്തുകാണിച്ചെന്നുവരാം. സാമൂഹ്യമായ അവശതയനുഭവിക്കുന്ന സ്ത്രീകൾക്ക് സർക്കാർ പൊതുമേഖലാസ്ഥാപനങ്ങളിൽ നിശ്ചിതശതമാനം സംവരണം ഏർപ്പെടുത്തണമെന്ന കാര്യം. ഇതു വായിക്കുമ്പോൾ ഒന്നു മന്ദഹസിക്കാനെങ്കിലും കഴിയാത്തവർക്ക് ഫലിതബോധമില്ലെന്നു തീർച്ചയാണ്. സെമിനാറിൽ ഒളിച്ചുകടന്ന എൻ. ഡി. പി.ക്കാർ ആരോ പററിച്ചതാവണം ഇതു്. സാമൂഹ്യമായ അവശത എന്ന വാക്കാണ് ഉപയോഗിച്ചതെങ്കിലും സാമ്പത്തികമായ അവശതയനുഭവിക്കുന്ന സ്ത്രീകൾക്ക് ഉദ്യോഗനിയമനത്തിൽ സംവരണം ഏർപ്പെടുത്തുകയാണല്ലോ ഫലത്തിൽ വേണ്ടതു്. നന്നുതന്നെ. ഉള്ള ഉദ്യോഗത്തിലെ 'നിശ്ചിത ശതമാന'മാണ് ഇങ്ങനെ സംവരണം ചെയ്യാൻ ശിപാർശ ചെയ്യുന്നതു്! ഒരുനേരത്തെ ആഹാരത്തിനു വഴിയില്ലാത്ത ലക്ഷക്കണക്കായ സ്ത്രീകളിൽ നൂറോ ഇരുനൂറോപേർ രക്ഷപ്പെടട്ടെ, ബാക്കി വ്യഭിചാരത്തിൽ ഏർപ്പെടട്ടെ. (സാമൂഹ്യ അവശത എന്നതിനു മററു വല്ലതുമാണ് വ്യാഖ്യാനമെങ്കിൽ ജീവിക്കാൻ വഴിയില്ലാതെ വ്യഭിചാരത്തിനിറങ്ങുന്നവരുടെ പ്രശ്നം പൂർണ്ണമായും ബാക്കിയാണ്.)

ഇനി വ്യഭിചാരംവഴി പകരുന്ന ഗുഹ്യരോഗങ്ങൾക്ക് പരിശോധനയും ചികിത്സയും ഏർപ്പെടുത്തുന്ന കാര്യമാണ്. ശിക്ഷ കർശനമാക്കുകയും പ്രത്യേക പൊലീസും കോടതിയും വരികയും ചെയ്യുമ്പോൾ സ്വാഭാവികമായും വ്യഭിചാരം കൂടുതൽ രഹസ്യമായി നടത്താൻ നിർബ്ബന്ധിക്കപ്പെടും. ഇതു് പരിശോധനയ്ക്കും ചികിത്സയ്ക്കും തടസ്സമാണ്. വ്യഭിചാരം നിയമവിധേയമാക്കുകയും ആ തൊഴിലിൽ ഏർപ്പെടുന്നവർക്ക് കർശനമായ വൈദ്യപരിശോധന ഏർപ്പെടുത്തുകയും ചെയ്യണമെന്നു പറഞ്ഞാൽ അതിന് അർത്ഥമുണ്ട്. കണ്ടുപിടിക്കാൻ കഴിയാത്ത വ്യഭിചാരികളെ എങ്ങനെയാണു ചികിത്സിക്കുക?

ദാരിദ്ര്യത്തെ ശിക്ഷകൊണ്ടു നേരിടാനുള്ള ശ്രമം കുറഞ്ഞപക്ഷം വിഡ്ഢിത്തമെങ്കിലുമാണ്. സ്ത്രീകൾക്കെല്ലാം മാനമായി ജീവിക്കാനുള്ള മാർഗ്ഗം ഉണ്ടാക്കിക്കൊടുക്കാനാണ് സാമൂഹ്യ പരിഷ്കർത്താക്കൾ ശ്രമിക്കേണ്ടതു്. തല്ക്കാലം സ്വമനസ്സാലെ അല്ലാതെ വ്യഭിചാരത്തിനു നിർബ്ബന്ധിതരാകുന്നവരെയെങ്കിലും രക്ഷപ്പെടുത്താൻ നോക്കാം. ഇന്ന് അധികാരികളുടെ സംരക്ഷണത്തിലാണ് ഇത്തരം സ്ഥാപനങ്ങളിൽ പലതും നിർബ്ബാധം നടക്കുന്നതെന്നു പറയപ്പെടുന്നു. സെമിനാർ അങ്ങോട്ടൊന്നും ശ്രദ്ധിച്ചിട്ടില്ല. വ്യഭിചാരശാലകൾക്ക് സംരക്ഷണം നൽകുന്ന അധികാരികളെപ്പററി ശിപാർശകളിൽ ഒന്നും പറഞ്ഞുകണ്ടില്ല.





അശ്ലീലപോസ്റ്ററുകളും പരസ്യങ്ങളും നീക്കാനുള്ള ശിപാർശയാണ് മറെറാന്ന്. അശ്ലീലം എന്തെന്ന് തീരുമാനിക്കാനുള്ള അധികാരം ആർക്കു കൊടുക്കുമെന്ന കാര്യം ഇവിടെ ചിന്താവിഷയം ആകുന്നില്ല. ഈ പോസ്റ്ററുകളും പരസ്യങ്ങളും കാണുന്നതുമൂലമാണല്ലോ ഇപ്പോൾ ആളുകൾ വ്യഭിചാരത്തിനു പോകുന്നതു്! എന്തൊരു വെള്ളരിങ്ങാപ്പട്ടണം!

അത്യാവശ്യം ജീവിക്കാൻ വഴിയുള്ള ചുരുക്കം ചിലർ കൂടുതൽ സുഖസൗകര്യങ്ങൾക്കുവേണ്ടി വ്യഭിചാരം നടത്തുന്നുണ്ട്. ഫ്രിഡ്ജിനും ടെലിവിഷനും മററും വേണ്ടി വീട്ടമ്മമാർ നടത്തുന്ന വ്യഭിചാരത്തെപ്പററി ജപ്പാനിൽനിന്നും ഒരിക്കൽ വാർത്ത കാണുകയുണ്ടായി. ഭർത്താവിൻെറയോ ഭാര്യയുടെയോ കഴിവുകേട്, ഇണയെക്കൊണ്ട് തൃപ്തിപ്പെടുത്താൻ കഴിയാത്ത അതിവികാരം, വൈധവ്യം, അവിവാഹിതരായോ, ഇണയെ പിരിഞ്ഞോ കഴിയേണ്ടിവരുന്ന സാഹചര്യം, അടുപ്പവും സ്വഭാവൈക്യവും സമാന വാസനകളുംമൂലം ഉണ്ടാകുന്ന സഹജമായ ആസക്തി ഇവയൊക്കെ പലപ്പോഴും സമുദായ നീതിക്കുപുറത്ത് ഇണചേരലിനു പ്രേരിപ്പിക്കാറുണ്ട്. ആഹാരത്തിൽ പോഷകഗുണം കുറയുമ്പോൾ വൈററമിൻ ഗുളികകൾ കഴിക്കുന്നതുപോലെ! അടക്കാൻ വയ്യാത്ത സദാചാരബോധം കൊണ്ട് മററു വല്ലവിധത്തിലും ഇതിനെ കരുതിയാലും സത്യം ആദ്യം പറഞ്ഞതായിരിക്കും.

പുലർച്ചയ്ക്ക് സന്ധ്യാവന്ദനത്തിന് നദീതീരത്തേക്കുപോയ ഭർത്താവ് അന്ത്യയാമം ആരംഭിച്ചിട്ടില്ലെന്നു കണ്ടാൽ തിരിച്ചുവരാം. പക്ഷേ അങ്ങനെ മടങ്ങിയെത്തിയ ഋഷീശ്വരനായ ഭർത്താവ് തിടുക്കത്തിൽ ഒരു സംഭോഗത്തിന് ഒരുങ്ങിയാൽ അതിനു ഭാര്യയ്ക്ക് ഒരു ശങ്കയും തോന്നില്ലേ? അഹല്യ അറിഞ്ഞുകൊണ്ടുതന്നെയാണ് ദേവേന്ദ്രനു വഴങ്ങിയതെന്ന് സാമാന്യബുദ്ധിയുള്ള ആർക്കും അറിയാം. സുന്ദരിയും വികാരവതിയുമായ ആ ഋഷിപത്നി ഒരിക്കലെങ്കിലും ജീവിതം ഒന്ന് ആസ്വദിക്കാൻ കൊതിച്ചാൽ ഒരത്ഭുതവുമില്ല. എന്നിട്ട് അഹല്യ ശിക്ഷിക്കപ്പെട്ടില്ലേ എന്ന് ചോദിക്കാം. ശിക്ഷിക്കപ്പെട്ടു, പക്ഷേ അതു നടപ്പാക്കിയതു് വാദിയായ ഭർത്താവാണ്, സർക്കാർ അല്ല. വിരൂപൻെറയും വൃദ്ധൻെറയും, ചെറുപ്പക്കാരിയും സുന്ദരിയുമായ ഭാര്യയെ കാത്തു സൂക്ഷിക്കേണ്ട ജോലി സർക്കാർ ഏറെറടുക്കേണ്ടതുണ്ടെന്നു തോന്നുന്നില്ല. സമൂഹം അറിയാതെയും സമൂഹ മദ്ധ്യത്തിൽ അതിൻെറ പ്രതികരണങ്ങൾ ഒന്നും ഉണ്ടാകാതെയും വിവാഹജീവിതത്തിലെ കുറവുകൾക്ക് പരിഹാരം കാണാൻ വല്ലവരും ആഗ്രഹിക്കുന്നുണ്ടെങ്കിൽ അതിൻെറ പുറകെ നടക്കേണ്ട കാര്യമൊന്നും സർക്കാരിനില്ല. മററുള്ളവർക്ക് ശല്യമുണ്ടാക്കാത്ത കാലത്തോളം അത്തരം ആളുകളെ അവരുടെ പാട്ടിനു വിടുന്നതാണ് സമൂഹനന്മയ്ക്കു തന്നെ നല്ലതു്. ഗവൺമെൻറിനും സമൂഹപരിഷ്കർത്താക്കൾക്കും അതിനെക്കാൾ അടിയന്തരമായ ജോലി വേറെയുണ്ടല്ലോ.

വല്ലപ്പോഴും ഒരിക്കൽ നടക്കാറുള്ള ഇത്തരം 'അപരാധങ്ങൾ' തേടിപ്പിടിച്ചു പരസ്യപ്പെടുത്തി അവരെ വ്യഭിചാരികളായി അഭിഷേകം ചെയ്ത് നശിപ്പിക്കുകയാണ് ഇപ്പോൾ അപൂർവ്വമായി നടക്കാറുള്ള റെയ്ഡുകൾ വഴി അധികാരികൾ സാധിക്കുന്നതു്. അതേസമയം പൊലീസിന് വരിസംഖ്യ അടച്ചുകൊണ്ട് രാജ്യത്തുടനീളമുള്ള ലോഡ്ജുകളും വ്യഭിചാരശാലകളും പെണ്ണുങ്ങളെ ഇറച്ചിവിലയ്ക്ക് വില്പന നടത്തുന്നു. രക്ഷയ്ക്കുവേണ്ടി കേഴുന്ന പാവപ്പെട്ട ഈ പെൺകിടാങ്ങളെ സ്വതന്ത്രരാക്കുന്നതിന് അധികാരികൾക്കു കഴിയുന്നില്ല. ചുമതലപ്പെട്ടവർക്കു പണം പിടുങ്ങുന്നതിനും യഥേഷ്ടം വികാരശമനം വരുത്തുന്നതിനും മാത്രമേ ഇപ്പോൾ വ്യഭിചാരനിരോധനനിയമം പ്രയോജനപ്പെടുന്നുള്ളു. പ്രത്യേക പൊലീസും കോടതിയും വന്നാൽ ഈ സൗകര്യങ്ങൾ അങ്ങോട്ടു മാറുമെന്നു മാത്രം.

ദമ്പതികളുടെ ആരോഗ്യം, ശാരീരികപ്പൊരുത്തം, പ്രത്യുല്പാദനശേഷി, സ്വഭാവത്തിലും വാസനകളിലുമുള്ള ഐക്യം ഇവയൊന്നും നോക്കാതെ, നാളും നല്ല നേരവും നോക്കി, ഉദ്യോഗവും വരുമാനവും മാത്രം ലക്ഷ്യമായിക്കരുതി നടത്തുന്ന ഇന്നത്തെ വിവാഹരീതിയും അവിഹിത വേഴ്ചയ്ക്കു കാരണമാകുന്നുണ്ട്.

വിഷയത്തിൻെറ കാതലായ വശങ്ങളെ തെല്ലും സ്പർശിക്കാതെ പഴയ സദാചാരത്തിൻെറ കാവല്ക്കാരായിമാത്രം നിന്നു ശിപാർശ സമർപ്പിച്ച ഈ സെമിനാറുകാരെ സൂക്ഷിക്കണം. പ്രശ്നത്തിൻെറ പരിഹാരത്തിനുള്ള ചുമതല ഇവരുടെ കൈകളിലാണെങ്കിൽ ഹാ! കഷ്ടം, എന്നുമാത്രമേ പറയേണ്ടതുള്ളു.

# വിവേകാനന്ദൻ [illegible] മുമ്പിൽ

ഈ മുനമ്പിൽ ഇന്ത്യ അവസാനിക്കുന്നു. ഇവിടെ മൂന്നു സമുദ്രങ്ങൾ പരസ്പരം കണ്ടുമുട്ടുന്നു. ഈ മുനമ്പിനു ദേവി കന്യാകുമാരി കാവലിരിക്കുന്നു. നിത്യകന്യകയും നിരന്തരതപസ്വിനിയുമായ ബ്രഹ്മവിദ്യതന്നെയാണ് കുമാരിദേവി. പാർവ്വതിയുടെയോ ദുർഗ്ഗയുടെയോ പരാശക്തിയുടെയോ അവതാരമായ ദേവി കന്യാകുമാരി കാലത്തിന്റെ ഏതു മുനമ്പിൽ നിന്നാണ് ഈ മുനമ്പിലെത്തിച്ചേർന്നതെന്ന് ആർക്കുമറിഞ്ഞുകൂടാ. മൂന്നു സമുദ്രങ്ങളുടെ ഈ സംഗമസ്ഥാനത്ത് ശുചീന്ദ്രനാഥനിൽ എല്ലാം അർപ്പിച്ച് തപസ്സനുഷ്ഠിക്കുകയാണ് ദേവി കുമാരി. ബാണാസുരനെ സംഹരിക്കാൻ പരാശക്തി ഒരു പാണ്ഡ്യരാജാവിന്റെ മകളായി ഭൂമിയിൽ പിറന്നു. ശുചീന്ദ്രത്തുവാഴും ശിവപ്പെരുമാറും, ദേവി കുമാരിയിൽ അനുരക്തനായി. നാരദന്റെ ഏഷണി കാരണം, അവർക്കൊന്നിക്കാൻ കഴിഞ്ഞില്ല. ബാണാസുരവധം കഴിഞ്ഞു കുമാരി ദേവി പിന്നെ ശുചീന്ദ്രനാഥന്റെ ദർശനത്തിനു തപസ്സിരിപ്പായി. പുണ്യവതിയായ ഭാരതാംബയുടെ പാദം നിത്യകന്യകയായ ദേവി കുമാരിയുടെ സംരക്ഷണയിലാണ്.

ബ്രഹ്മജ്ഞാനം തേടി ചരിത്രാതീതകാലം മുതൽ മഹാപുരുഷന്മാർ ഈ മുനമ്പിൽ വന്നുകൊണ്ടിരുന്നു. ആധുനികഭാരതത്തിനു പുതിയ ശക്തിമന്ത്രങ്ങൾ നൽകിയ മഹാനായ സ്വാമി വിവേകാനന്ദനും 1892-ൽ ഇവിടെ വന്നെത്തി. കടൽക്കരയിൽനിന്ന് 450 വാര അകലെയുള്ള ശ്രീപാദപ്പാറയിൽ സ്വാമി വിവേകാനന്ദൻ തപസ്സിരിപ്പായി. കുമാരി ദേവി ബ്രഹ്മവിദ്യയുടെ വെളിച്ചം വിവേകാനന്ദന്റെ മനസ്സിലേക്കു വീശി. ആ പാറയിൽ ഇന്നു വിവേകാനന്ദൻ ശിലയായിക്കിടക്കുന്നു. 1970-ൽ ശ്രീപാദപ്പാറയിൽ സ്ഥാപിക്കപ്പെട്ട വിവേകാനന്ദ ശിലാസ്മാരകം ഇന്നു പല പ്രശ്നങ്ങളും ഉയർത്തുന്നു. അതു് രണ്ടുമതങ്ങൾ തമ്മിലുള്ള സംഘട്ടനങ്ങളും പ്രശ്നങ്ങളുമായി മാറി.

ദിനംതോറും ശരാശരി അയ്യായിരം ആളുകൾ വിവേകാനന്ദസ്മാരകം കാണാൻ ഇന്ത്യയുടെ പല ഭാഗങ്ങളിൽ നിന്നുമായി കന്യാകുമാരിയിൽ എത്തിക്കൊണ്ടിരുന്നു. കരയിൽനിന്ന് നാനൂററിഅമ്പതു വാര അകലെയുള്ള വിവേകാനന്ദപ്പാറയിലേക്ക് സന്ദർശകരെ കൊണ്ടുപോകുന്നത് ബോട്ടുകളിലാണ്. സ്മാരക കമ്മിററിയുടെ വകയായി ആറേഴ ബോട്ടുകൾ ഉണ്ട്. ഏഴര ലക്ഷം രൂപ ചെലവുചെയ്ത് കടലിൽ ഒരു ബോട്ടുജെട്ടിയും സ്മാരക കമ്മിററി നിർമ്മിച്ചു. ഈ ജൂലൈ 20-ാംതീയതി മുതൽ ബോട്ട് സർവീസ് പൂർണ്ണമായി നിലച്ചിരിക്കുകയാണ്. സ്വാമി വിവേകാനന്ദൻ കടലിൽ ഒററപ്പെട്ടുകഴിഞ്ഞു. കന്യാകുമാരി ടൗൺഷിപ്പ് ഉച്ചനേരങ്ങളിൽ ശൂന്യമായിക്കിടക്കുന്നു. ഫാൻസി കടകൾ ഉറക്കംതൂങ്ങുന്നു. ചിപ്പിമാലകൾ വില്ക്കാനെത്തുന്ന കുഞ്ഞുങ്ങൾ നിരാശരായി കടൽതീരത്തലയുന്നു. നിരവധി ലോഡ്ജുകളാണ് ആറേഴുകൊല്ലത്തിനിടയിൽ ഈ കടൽതീരത്തുയർന്നു വന്നതു്. ഇക്കഴിഞ്ഞ പത്തു ദിവസക്കാലത്ത് ചില ലോഡ്ജുകളിൽ മുറിയെടുക്കാൻ ഒരാൾ പോലും വരാത്ത ദിവസങ്ങളുണ്ട്. മുപ്പതുറുപ്പിക വാടകയുള്ള ഡബിൾറൂം പത്തുറുപ്പിക വാടകയ്ക്ക് കിട്ടിയെന്നുവരും. കച്ചവടക്കാരുടെ കണ്ണുകളിൽ ദുഃഖം. എന്നാണ് ബോട്ട്സർവീസ് പുനരാരംഭിക്കുക? കടലിലിലൂടെ വിവേകാനന്ദസ്മാരകത്തിലേക്ക് ബോട്ടുകൾ ഓടുമ്പോഴേ ഈ ടൗൺഷിപ്പിനു ജീവൻ വയ്ക്കുകയുള്ളൂ.

മൂന്നുകൊല്ലത്തോളമായി ബോട്ടുജെട്ടിയെക്കുറിച്ചുള്ള തർക്കങ്ങൾ ആരംഭിച്ചിട്ട്. കടലും കടൽതീരവും തങ്ങളുടെ സ്വത്താണെന്നവകാശപ്പെടുന്ന മീൻപിടിത്തക്കാരും വിവേകാനന്ദ സ്മാരകകമ്മിററിയും തമ്മിലാണ് തർക്കം. ബോട്ടുജെട്ടി തങ്ങളുടെ കടപ്പുറത്തെ നശിപ്പിച്ചുവെന്നാണ് മീൻപിടിത്തക്കാർ പറയുന്നതു്. ജെട്ടിയിൽ നിന്നു മണ്ണ് എടുക്കുന്നതു കാരണം കടപ്പുറത്തെ മണ്ണ് ഒലിച്ചുപോയി. മണ്ണൊലിച്ചുപോയപ്പോൾ അവരുടെ കടിലുകളിൽ ചിലതും ഒലിച്ചുപോയി. ഇനി കടലിനു് ആഴം വയ്പ്പിക്കാൻ തങ്ങൾ അനുവദിക്കുകയില്ലെന്ന് അവർ ആണയിടുന്നു. ജെട്ടി കുറെ ദൂരെ കൊണ്ടുപോവുകയോ അല്ലെങ്കിൽ ഇന്നുള്ളതിന്റെ നേരെ എതിർദിശയിലേക്ക് തിരിച്ചുവിടുകയോ ചെയ്യുക എന്ന് അവർ ആവശ്യപ്പെടുന്നു. മറെറാരിടത്തു് ജെട്ടി നിർമ്മിക്കുന്നതും എതിർദിശയിലേക്ക് തിരിച്ചുവിടുന്നതുമൊക്കെ ലക്ഷങ്ങളുടെ പ്രശ്നമാണ്. മീൻപിടിത്തക്കാരുടെ നേതാവായ അഗസ്റ്റിൻ പറയുന്നതുപോലെ അത്ര എളുപ്പമുള്ള കാര്യമല്ല ഇതൊന്നും. അഗസ്റ്റിനും അനുയായികളും സംസാരിച്ചുതുടങ്ങുന്നതുതന്നെ ഇങ്ങനെയാണ്: "കടലും കടപ്പുറവും ഞങ്ങളുടെ സ്വത്താണ്. വിവേകാനന്ദന്റെ കാലത്തും ഞങ്ങളിവിടെനിന്നു മീൻപിടിച്ചവരാണ്. ഞങ്ങളുടെ അവകാശം നിലനിറുത്താൻ വേണമെങ്കിൽ ഞങ്ങൾ ചോരയൊഴുക്കും." ജെട്ടിയോടടുത്ത സ്ഥലത്തു് മുക്കുവന്മാർ കട്ടമരങ്ങൾ കയററിവച്ചിരിക്കുന്നു. ബോട്ടുകൾകയററിവയ്ക്കാൻ സ്മാരകകമ്മിററിക്കാരെ അവർ അനുവദിക്കുന്നില്ല. ഈ സ്ഥലത്തു് കയററിവച്ചെങ്കിലേ ബോട്ട റിപ്പയർ ചെയ്യാൻ സാധിക്കുകയുള്ളൂ. റിപ്പയർ ചെയ്യാത്തതുകൊണ്ട് ബോട്ടുകൾ കടലിലിറക്കാൻ വയ്യ. വിവേകാനന്ദപ്പാറയിലേക്ക് സന്ദർശകരെ കൊണ്ടുപോകേണ്ടുന്ന ബോട്ടുകൾ കേടുപററി ജെട്ടിക്കടുത്തു് തോററു് കടലിൽ കിടക്കുന്നു. ബോട്ടുകൾക്ക് അവകാശപ്പെട്ട കടപ്പുറത്തു് കട്ടമരങ്ങൾ നിരന്നുകിടക്കുന്നു. രാത്രിയാവുമ്പോൾ കട്ടമരങ്ങൾക്കടുത്തു് നൂറുകണക്കിനാളുകളുണ്ട്. ഈയിടെയായി, ബോട്ടുജെട്ടിയിലേക്കുള്ള പ്രവേശനഗേററ് ഭദ്രമായി അടച്ചുപൂട്ടുകയും ചെയ്തിരിക്കുന്നു. ബോട്ട്സർവീസ് നിറുത്തുകയല്ലാതെ തങ്ങളുടെ മുമ്പിൽ മറെറാരു മാർഗ്ഗവുമില്ലെന്ന് സ്മാരകകമ്മിററിക്കാർ വിശ്വസിക്കുകയും പറയുകയും ചെയ്യുന്നു. ബോട്ട് സർവീസ് സർക്കാർ ഏറെറടുക്കുന്നതിനോടു് അവർക്ക് എതിർപ്പില്ല. ബോട്ടുസർവീസ് സർക്കാർ ഏറെറടുക്കുന്നതോടുകൂടി പ്രശ്നമെല്ലാം തീരുമെന്നു വിശ്വസിക്കുന്നവരുണ്ട്. അക്കൂട്ടത്തിൽപെട്ട ഒരു പ്രാദേശിക രാഷ്ട്രീയനേതാവ് ഇങ്ങനെ പറഞ്ഞു: "ബോട്ട് സർവീസ് സർക്കാർ ഏറെറടുത്താൽ മീൻ പിടിത്തക്കാർ കുഴപ്പമുണ്ടാക്കുകയില്ല. മീൻപിടിത്തക്കാരിൽ തൊണ്ണൂറു ശതമാനവും എം. ജി. ആറിന്റെ പാർട്ടിക്കാരാണ്. ബോട്ട് സർവീസ് സക്കാർ ഏറെറടുത്തതിനു ശേഷം എം. ജി. ആർ. ഇവിടെവന്ന് രക്തത്തിൽ രക്തങ്ങളോട് അടങ്ങിയിരിക്കാൻ ഒന്ന് അഭ്യർത്ഥിച്ചാൽ മതി." മറെറാരു നേതാവ് മറെറാരു വിധത്തിൽ പറഞ്ഞു: "സ്മാരകകമ്മിററിക്കാർ ബോട്ട്സർവീസുകൊണ്ട് ലക്ഷക്കണക്കിനു രൂപ കൊല്ലംതോറും ലാഭമുണ്ടാക്കുന്നുണ്ട്. ആ പണമെല്ലാം ആർ.എസ്.എസ്സിനെ വളർത്താൻ അവർ വടക്കേ ഇന്ത്യയിലേക്കു കൊണ്ടുപോവുകയാണ്. ആ ലാഭം നമ്മുടെ സർക്കാരിനു കിട്ടിയാലെന്താ?"

ഒക്ടോബർ ഒന്നാം തീയതി മുതൽ ബോട്ട് സർവീസ് തമിഴ്നാട് സക്കാർ ഏറെറടുത്തു നടത്താമെന്ന തീരുമാനമുണ്ടായിക്കഴിഞ്ഞു. അതുവരെ ബോട്ട് സർവീസ് തുടരണമെന്നു വിവേകാനന്ദ സ്മാരക കമ്മിററിയോടു് സർക്കാർ അഭ്യർത്ഥിച്ചിട്ടുണ്ട്. അതു സംഭവിക്കാനിടയില്ല. സ്മാരക കമ്മിററിയുടെ ബോട്ടുകളെല്ലാം കേടുപററി കിടക്കുകയാണ്. ബോട്ടുകൾ റിപ്പയർ നടത്താൻ കടപ്പുറത്തൊരിടം വേണം. ബോട്ടുകൾ കയററി ഇടേണ്ട സ്ഥലത്തു് കട്ടമരങ്ങൾ പ്രതിഷേധത്തോടുകൂടി നിരന്നുകിടക്കുന്നു. സർക്കാർ ബോട്ട് സർവീസ് ഏറെറടുക്കാൻ മുന്നോട്ടുവന്ന നിലയ്ക്ക് കട്ടമരങ്ങളും മീൻപിടിത്തക്കാരും തൽക്കാലം പ്രതിഷേധം പിൻവലിച്ചെന്നുവരാം. ഏതാനും ദിവസങ്ങൾകൊണ്ട് സ്മാരക കമ്മിററിയുടെ ബോട്ടുകൾ റിപ്പയർകഴിച്ച് ഒക്ടോബർ 1-ാംതീയതിവരെ കടലിലിറങ്ങിയെന്നു വരാം.

ജനങ്ങൾക്ക് ഇപ്പോൾ വീണ്ടും സംശയമായിരിക്കുന്നു. സർക്കാർ ഏറെറടുത്താൽ ബോട്ട്സർവീസ് നേരാംവണ്ണം നടക്കുമോ? ക്രമേണ സർക്കാർ കരയിൽനിന്നു വിവേകാനന്ദപ്പാറയിലേക്കൊരു പാലം കെട്ടുമെന്നു വിശ്വസിക്കുന്ന ശുദ്ധഗതിക്കാരുമുണ്ട്. അങ്ങനെ വിശ്വസിക്കാൻ ഒരു കാരണമുണ്ട്. വിവേകാനന്ദപ്പാറയുടെ തൊട്ടടുത്തു് മറെറാരു പാറയുണ്ട്. ആ പാറയിൽ തിരുവള്ളുവർക്ക് ഒരു സ്മാരകം നിർമ്മിക്കാൻ തമിഴ്നാട് സർക്കാർ ആലോചിച്ചുവരുന്നു. തിരുവള്ളുവരുടെ സ്മാരകം കുടികൊള്ളുന്ന വള്ളുവർപ്പാറയിലേക്കായിരിക്കും സക്കാരിന്റെ കടൽപ്പാലം നീളുക. വള്ളുവർപ്പാറയിൽനിന്നു മറെറാരു കൊച്ചുപാലം വിവേകാനന്ദപ്പാറയിലേക്ക്. ഇതെല്ലാം കോടികളുടെ പ്രശ്നമാണ്. ബോട്ട് സർവീസ് ഏറെറടുക്കാനുള്ള സർക്കാരിന്റെ പ്രഖ്യാപനം കേട്ട ഉടനെ ഒരു പ്രാദേശിക തി. മു. ക. നേതാവ് ഇങ്ങനെ അഭിപ്രായപ്പെട്ടു:

"മീൻപിടിത്തക്കാരെ ഇവിടെനിന്നു മാററി നേരത്തേ അവർക്കൊരു സ്ഥലം കാണിച്ചുകൊടുക്കാൻ സർക്കാരിനു കഴിയേണ്ടതായിരുന്നില്ലേ? മീൻപിടിത്തക്കാർ ഇപ്പോൾ കൈയേറിയിരിക്കുന്ന സ്ഥലം ഒഴിച്ചുകൊടുക്കാതെ ആർക്കും ബോട്ട് സർവീസ് നടത്താൻ സാധിക്കുകയില്ല. സർക്കാർ ഇക്കാര്യത്തിൽ ഒരു തണുപ്പൻനയം മാത്രമല്ല, ഒരു ഇരട്ടത്താപ്പുനയംകൂടി പ്രയോഗിച്ചിട്ടുണ്ട്."

ഇതിനെല്ലാമിടയിൽ സംഭവിച്ചതെന്താണ്? ഹിന്ദുക്കളുടെയും ക്രിസ്ത്യാനികളുടെയുമിടയിൽ വർഗ്ഗീയവികാരം ശക്തമായി തലപൊക്കി. സർക്കാർ ഇതെല്ലാം മൂകമായി നോക്കിനിന്നു. അല്ലെങ്കിൽ, വർഗ്ഗീയവികാരം എന്നാണു ഈ കടപ്പുറത്തില്ലാതിരുന്നതു് എന്നായിരിക്കുമോ സർക്കാരിന്റെ ചിന്ത!

കന്യാകുമാരിയിലെ ജനങ്ങളുടെ മന

> **മൂന്നു സമുദ്രങ്ങളുടെ സംഗമസ്ഥാനമായ കന്യാകുമാരി ഇന്നു് വിജനമാണ്. ശൂന്യമായ മിഴികളുമായി സഞ്ചാരികൾക്കു വേണ്ടി അവിടത്തുകാർ കാത്തിരിക്കുന്നു. ആ കാത്തിരിപ്പ് ഇനിയും എത്രനാൾ നീണ്ടു നിൽക്കും.**

കടലിലിറങ്ങാൻ ധൈര്യമില്ലാത്ത ഒരു ബോട്ട്





ഈ തെരുവിൽ കടകൾ ഉറക്കംതൂങ്ങുന്നു

**കൗമുദി ന്യൂസ് സർവീസ്**

സ്റ്റീനക്കുള്ള് വർഗ്ഗീയവികാരത്തിന്റെ വെടിമരുന്നുകൾ നിറച്ചുകഴിഞ്ഞു. സിന്ദൂരക്കുറിതൊട്ട ആർ. എസ്. എസ്സുകാരും കരിശ്ശുനാട്ടാൻ പുതിയ പുതിയ പാറകൾ നോക്കി നടക്കുന്ന ക്രിസ്ത്യൻ നേതാക്കന്മാരും അണിയറയിലിരുന്നു ചരടുവലിക്കുന്നുണ്ട്. ബോട്ടുജെട്ടിയുടെ പ്രശ്നം ഒതുങ്ങിയാലും ജനങ്ങളുടെ മനസ്സിൽ നിറഞ്ഞു കിടക്കുന്ന വെടിമരുന്നു മററു പല രൂപങ്ങളിലും പൊട്ടിത്തെറിക്കാം.

കന്യാകുമാരി കടപ്പുറത്തെ മീൻപിടിത്തക്കാരുടെ സമുദായം മുക്കുവൻ, പരവൻ എന്നീ രണ്ടു ജാതികളിൽപെട്ടതാണ്. സാധാരണയായി കടലിൽ തൊഴിലിനു പോകുന്നതു് പരവന്മാരാണ്. മീൻപിടിത്തക്കാർ കട്ടമരത്തിന്റെ ഉടമകളും കച്ചവടക്കാരുമായി ജീവിക്കുന്നു. ഇവരെല്ലാം ഇന്നു ക്രിസ്ത്യാനികളുമാണ്. ഇവർ കന്യാകുമാരിടൗൺഷിപ്പിലെ ജനസംഖ്യയുടെ അറുപതു ശതമാനം വരുന്നു. ബാക്കിയുള്ളവർ ഹിന്ദുക്കളാണ്. ഒരു ഹൈന്ദവ പ്രമാണി അഭിപ്രായപ്പെടുകയായിരുന്നു: "ഹിന്ദുക്കൾക്ക് ഇവിടെ രക്ഷയില്ല. ഈയിടെയായി പല ഹിന്ദുകുടുംബങ്ങളും വീടും സ്വത്തും വിററു് മററിടങ്ങളിലേക്ക് മാറിത്താമസിക്കുന്നു. കുറച്ചു കാലമായി ഇവിടെ ആർ. എസ്. എസ്. ശക്തിപ്പെട്ടുവരുന്നുണ്ട്. ആർ. എസ്. എസ്. അല്ലാതെ ആരാണ് ഹിന്ദുക്കളെ രക്ഷിക്കുക? വിവേകാനന്ദ കേന്ദ്രത്തിന്റെ വളർച്ചയും ആർ.എസ്. എസ്സിന്റെ ശക്തിപ്പെടലും, ക്രിസ്ത്യാനികൾക്കും പള്ളിക്കാർക്കും സഹിക്കാൻ കഴിയുന്നില്ല. കന്യാകുമാരി വാഴുന്ന ഈ നാട്ട് അവക്കൊരു കന്യാമേരിയുടെ നാടാക്കി മാററണം. മീൻപിടിത്തക്കാരുടെ പ്രമാണിക്കു് പറയാനുള്ളതു് മറിച്ചാണ്: "ഇവിടത്തെ ക്രിസ്ത്യാനികൾക്കെതിരെ ആർ. എസ്. എസ്. സംഘടിക്കുകയാണ്. കടലിൽ അദ്ധ്വാനിച്ചുജീവിക്കുന്ന പാവങ്ങളായ ഞങ്ങളെ അവർക്ക് ഈ കടപ്പുറത്തു് കണ്ടുകൂടാ. വിവേകാനന്ദകേന്ദ്രം ആർ. എസ്. എസ്സുകാർക്ക് പിന്തുണ നൽകുന്നു. ഞങ്ങൾ ഈ കടപ്പുറത്തെ കാലാകാലമായി അവഗണിക്കപ്പെട്ട പാവങ്ങളായിരുന്നു. ഞങ്ങളെ കാണാൻ ഹിന്ദുമതം ഒരിക്കലും ശ്രമിച്ചിട്ടില്ല. ശ്രീപാദപ്പാറയിലുള്ള വിവേകാനന്ദസ്മാരകത്തോട് ഞങ്ങൾക്ക് ആദരവാണ്. അതിന്റെ നിർമ്മാണത്തിന് ഞങ്ങൾ കല്ലും മണ്ണും ചുമന്നിട്ടുണ്ട്. പക്ഷേ, ഈ ആർ. എസ്. എസ്സുകാരും വിവേകാനന്ദനുമായിട്ടെന്തുബന്ധം?"

1962 ഏപ്രിൽ 4. അന്നു സൂര്യോദയം കാണാനെത്തിയവർക്ക് മറെറാരു കാഴ്ചകൂടി കാണേണ്ടിവന്നു. ശ്രീപാദപ്പാറയിൽ ഒരു കരിശ്ശ് ഉയർന്നു നിൽക്കുന്നു. സാധാരണക്കാർക്ക് പാറയിൽ കരിശ്ശ് പ്രത്യക്ഷപ്പെട്ടതിന്റെ രഹസ്യം മനസ്സിലായില്ല. 1963-ലാണ് വിവേകാനന്ദജന്മശതാബ്ദി ലോകം മുഴുവൻ ആഘോഷിക്കുന്നതു്. വിവേകാനന്ദ ജന്മശതാബ്ദിയാഘോഷകമ്മിററിക്ക് ഒരു ദക്ഷിണമേഖലാകമ്മിററിയുണ്ടായിരുന്നു. ശ്രീപാദപ്പാറയിൽ ശതാബ്ദിയാഘോഷക്കാലത്തു് വിവേകാനന്ദന്റെ ഒരു പ്രതിമ സ്ഥാപിക്കാനുള്ള ആലോചനയിലായിരുന്നു ദക്ഷിണമേഖലാ കമ്മിററി. സ്വാമി ചിദ്ഭവാനന്ദൻ ദക്ഷിണമേഖലാകമ്മിററിയുടെ പ്രവർത്തനങ്ങളുമായി ബന്ധപ്പെട്ടുകൊണ്ട് അന്നു കന്യാകുമാരിയിലുണ്ടായിരുന്നു. പ്രതിമ സ്ഥാപിക്കാൻ അന്നു മുൻകൈയെടുത്തു പ്രവർത്തിച്ചുകൊണ്ടിരുന്ന മറെറാരാൾ സാധുശീലൻ പരമേശ്വരൻപിള്ളയാണ്. സാധുശീലൻ ഇന്ന് വിവേകാനന്ദസ്മാരക കമ്മിററിയിൽ നിന്നൊക്കെ ഒഴിഞ്ഞുമാറി സ്വാമി പരമേശ്വരാനന്ദസരസ്വതിയായി ശ്രീകൃഷ്ണമന്ദിർ സ്ഥാപിച്ച് പാവപ്പെട്ടവക്ക് യോഗ-ഗീതാ പാഠങ്ങൾ നൽകി കന്യാകുമാരിയിലെ മാധവപുരത്തു താമസിക്കുന്നു.

1962 ഏപ്രിൽ 4-ാംതീയതി പ്രത്യക്ഷ

**തക്കത്തിനിടയിൽ ആ പാവപ്പെട്ടവരെ തിരിഞ്ഞുനോക്കാൻ ആരുമില്ല. കിടന്നുറങ്ങാൻ കുടിലുകളില്ല. വിശപ്പടക്കാൻ അവർക്കു് ആഹാരമില്ല. അവരുടെ കുട്ടികൾ ചേറിൽ വളരുന്നു.**

പ്പെട്ട കരിശ്ശ് സെപ്ററംബർമാസംവരെ അവിടെ ഉണ്ടായിരുന്നു. ആർ. എസ്. എസ്സുകാർ ഇടപെട്ടാണ് ആ കരിശ്ശു നീക്കിയതു്. കരിശ്ശുനീക്കിയ വിവരമറിഞ്ഞു് സമീപത്തുള്ള പള്ളികളിൽ മണിമുഴങ്ങി. ആർ. എസ്. എസ്സുകാർ അതിനുശേഷം ശ്രീപാദപ്പാറയിലേക്ക് ജനങ്ങളെ കൊണ്ടുപോകാൻ തുടങ്ങി. ആ പാറയുടെ സൗന്ദര്യം ജനങ്ങളെക്കൊണ്ട് ആസ്വദിപ്പിച്ചു. അപ്പോഴാണ് വിവേകാനന്ദജന്മശതാബ്ദിയാഘോഷകമ്മിററിയുടെ ദക്ഷിണമേഖലാ കമ്മിററിയിൽനിന്നു കുറെപ്പേർ മാറി, സ്വാമി വിവേകാനന്ദാ സെൻറിനറി സെലിബ്രേഷൻ ആൻഡ് വിവേകാനന്ദാ റോക്ക് മെമ്മോറിയൽ കമ്മിററി രൂപീകരിക്കുന്നതു്. വീണ്ടും ക്രിസ്ത്യാനികൾ കരിശ്ശുവച്ചു. രണ്ടാമത്തെ കരിശ്ശും വലിച്ചെറിയപ്പെട്ടു. അന്ന് ഇരുവിഭാഗക്കാരും തമ്മിൽ സംഘട്ടനങ്ങൾ നടന്നു. മൂന്നാമതും കരിശ്ശുനാട്ടി. 1962 ഒക്ടോബർ 1-ാം തീയതി മൂന്നാമത്തെ കരിശ്ശും നീക്കപ്പെട്ടു. പ്രശ്നം അഖിലേന്ത്യാതലത്തിൽ ചർച്ചചെയ്യപ്പെട്ടു. അപ്പോഴാണ് മന്നത്തു പത്മനാഭൻ പ്രസിഡൻറായി ആൾ ഇന്ത്യാ വിവേകാനന്ദാറോക്ക് മെമ്മോറിയൽ കമ്മിററി രൂപംകൊള്ളുന്നതു്. ഇവിടെയുണ്ടായ പ്രശ്നങ്ങളുടെ സത്യാവസ്ഥയറിയാൻ പ്രധാനമന്ത്രി നെഹ്റു കേന്ദ്രമന്ത്രിസഭയിലെ അംഗമായിരുന്ന പ്രൊഫസർ ഹുമയൂൺ കബീറിനെ കന്യാകുമാരിയിലേക്കയച്ചു. ശ്രീപാദപ്പാറയിൽ സ്വാമി വിവേകാനന്ദന് ഒരു സ്മാരകശിലയുണ്ടാകുന്നതു് ഒരു നല്ല കാര്യമാണെന്നു ഹുമയൂൺ കബീറിനു തോന്നി. 1964-ൽ പ്രധാനമന്ത്രി നെഹ്റു വിവേകാനന്ദ റോക്ക് മെമ്മോറിയൽ കമ്മിററിയുടെ ഉദ്യമത്തിൽ താൻ സംതൃപ്തനാണെന്നു പറഞ്ഞു. പിന്നെയാരും കരിശ്ശുനാട്ടാൻ പോയില്ല. 1964-നവംബർ 4-ാംതീയതി വിവേകാനന്ദ സ്മാരക ശിലയുടെ പണിയാരംഭിച്ചു. 1970-ൽ പൂർത്തീകരിക്കപ്പെടുകയും ചെയ്തു. വിവേകാനന്ദ സ്മാരകശിലയുടെ പണിനടക്കുന്ന കാലത്തു് പ്രത്യക്ഷമായ എതിർപ്പുകളൊന്നും ഉണ്ടായിരുന്നില്ല. സ്മാരകകമ്മിററിയുടെ പ്രവർത്തനങ്ങൾക്ക് ആർ. എസ്. എസ്സിന്റെ കനത്ത പിൻബലവുമുണ്ടായിരുന്നു. വിവേകാനന്ദാ ജന്മശതാബ്ദിയാഘോഷകമ്മിററിയുടെ നേതൃത്വം ആർ. എസ്. എസ്സിന്റെ മുൻസെക്രട്ടറിയായിരുന്ന ഏക്നാഥ് റാനെഡെയുടെ കൈകളിലായിരുന്നു. അദ്ദേഹത്തിന് അന്നത്തെ ജനസംഘത്തിലും ആർ. എസ്. എസ്സിലുമുള്ള സ്വാധീനം ഇതിനായി ഉപയോഗിച്ചു. വിവേകാനന്ദസ്മാരകം സ്ഥാപിക്കുന്നതിൽ അദ്ദേഹത്തിന്റെ അക്ഷീണമായ ബുദ്ധിശക്തിയും സ്വാധീനവും വലിയ പങ്കു വഹിച്ചു. റാനെഡെയുടെ സ്വാധീനം കൊണ്ടാണ് സ്മാരകകമ്മിററിക്ക് സാമ്പത്തികസംഭാവനകൾ കൂടുതലും പിരിഞ്ഞു കിട്ടിയതു്. 1973-ൽ റാനെഡെ ആർ. എസ്. എസ്സുമായുള്ള ബന്ധം ഉപേക്ഷിച്ച് വിവേകാനന്ദകേന്ദ്രം സ്ഥാപിച്ചു. സ്വാമി വിവേകാനന്ദന്റെ ആശയങ്ങൾ പ്രാവർത്തികമാക്കുകയെന്ന ഉദ്ദേശ്യത്തോടെയാണ് വിവേകാനന്ദ കേന്ദ്രം ആരംഭിച്ചതു്. ക്രിസ്ത്യൻമിഷൻ ചെയ്യുന്നതുപോലെ യുവാക്കളെയും യുവതികളെയും പരിശീലിപ്പിച്ചെടുക്കുക. ആർ. എസ്. എസ്സിന് ഇതത്ര ഇഷ്ടമുള്ള കാര്യമായിരുന്നില്ല. ഇന്നു് ആർ. എസ്. എസ്സും വിവേകാനന്ദ കേന്ദ്രവും തമ്മിൽ മധുരവും കയ്പും നിറഞ്ഞ ഒരു ബന്ധമാണ് നിലനിൽക്കുന്നതു്. വിവേകാനന്ദകേന്ദ്രം വളരെയേറെ വളർന്നു വലുതായിരിക്കുന്നു. വിവേകാനന്ദകേന്ദ്രം നടത്തിവരുന്ന ആശുപത്രിയും വിദ്യാലയങ്ങളുമൊക്കെ ഈ കടൽതീരത്തെ പാവങ്ങൾക്ക് ആശ്വാസം നൽകുന്നുണ്ട്. ക്രിസ്ത്യൻ മിഷനുകളെ അനുകരിച്ചുകൊണ്ടുള്ള വിവേകാനന്ദകേന്ദ്രത്തിന്റെ പ്രവർത്തനങ്ങൾ തങ്ങളുടെ നിലനില്പിനെയും വളർച്ചയെയും ബാധിക്കുമെന്ന് ക്രിസ്ത്യൻ നേതാക്കന്മാർക്കും അവരുടെ സംഘടനകൾക്കും തോന്നാൻ തുടങ്ങി. വിവേകാനന്ദ കേന്ദ്രം കന്യാകുമാരിയിലെ ക്രിസ്ത്യാനികളുടെ വേരിനു കത്തിവയ്ക്കുന്നുവെന്ന് ക്രിസ്ത്യൻ നേതാക്കന്മാർ കടൽതീരത്തെ ക്രിസ്ത്യാനികളായ മീൻപിടിത്തക്കാരെ പഠിപ്പിച്ചു. ക്രിസ്ത്യൻ മിഷനുകൾ സേവനം വ്യാപിപ്പിച്ചു വ്യാപിപ്പിച്ച് ഹൈന്ദവജനതയുടെ ഭാരതീയമായ വേരിളക്കുന്നുവെന്ന ബോധത്തിൽനിന്നുതന്നെയാവണം വിവേകാനന്ദകേന്ദ്രത്തിന്റെയും പ്രവർത്തനങ്ങൾ ആരംഭിച്ചതു്. ക്രിസ്ത്യൻ മിഷനുകളെ സ്വതന്ത്രമായി വിടാൻ വിവേകാനന്ദകേന്ദ്രവും വിവേകാനന്ദ കേന്ദ്രത്തെ സ്വതന്ത്രമായി വിടാൻ ക്രിസ്ത്യൻമിഷനുകളും തയ്യാറില്ല. അങ്ങനെ നോക്കുമ്പോൾ ബോട്ട്സർവീസിനെതിരായുള്ള കന്യാകുമാരി കടപ്പുറത്തെ മീൻപിടിത്തക്കാരുടെ കട്ടമരങ്ങൾ കൊണ്ടുള്ള പ്രതിഷേധത്തിന്റെ വേരുകൾ മററു പലേടത്തേക്കും വ്യാപിച്ചുകിടക്കുന്നതാണ്. വിവേകാനന്ദസ്മാരകത്തിലേക്ക് ബോട്ട് സർവീസ് ആരംഭിച്ച് ആറു കൊല്ലമാവുന്നതുവരെ ജെട്ടിയോടു് തൊട്ട് സ്മാരക കമ്മിററിക്ക് സർക്കാർ അനുവദിച്ച സ്ഥലത്തു് മീൻ പിടിത്തക്കാർ കട്ടമരങ്ങൾ കയററിവച്ചിട്ടില്ല. ആറു കൊല്ലത്തിനുശേഷം പ്രത്യക്ഷപ്പെട്ട പ്രതിഷേധത്തിനു പിന്നിൽ യുക്തിയെക്കാളേറെ യുക്തിരാഹിത്യമല്ലേ ഉള്ളതെന്നു തോന്നിപ്പോകും. എന്നാൽ ഇവരുടെ കുടിലുകൾക്കരികിലൂടെ നടക്കുമ്പോൾ വേദനയാണു തോന്നുക. പന്നിക്കുഞ്ഞുങ്ങളും മനുഷ്യക്കുഞ്ഞുങ്ങളും ഇവിടെ ചേറിൽ വളരുന്നു. കടപ്പുറം ഇവർക്കുണ്ടെന്നു പറഞ്ഞുകൂടാ. നിത്യവും ഇവരുടെ ഓലക്കുടിലുകളുടെ പിൻഭാഗം തിരകളുടെ അടികൊള്ളേണ്ടിവരുന്നു. ചിലപ്പോൾ ചില തിരകൾ കുടിലുകളെ കശക്കിക്കൊണ്ടുപോയെന്നുവരും. ഒരു കുടിലിൽനിന്നു അടുത്ത കുടിലിലേക്കുള്ള ദൂരം രണ്ടടിയോ മൂന്നടിയോ മാത്രം. വീട്ടിലെ എല്ലാ അംഗങ്ങൾക്കും കിടന്നുറങ്ങാൻ കുടിലിലിടമില്ല; കുടിലിനൊരു മുററവുമില്ല; കടപ്പുറവുമില്ല. ഇവർ ക്രിസ്ത്യാനികളായിട്ടെന്തു്, ക്രിസ്ത്യാനികളല്ലാതായിട്ടെന്തു്? ഇവിടെ ജീവിക്കുന്ന ഒരു മനുഷ്യൻ ശാന്തമായ കുറച്ചു മണിക്കൂറുകൾക്കുവേണ്ടി ആശിക്കുന്നുവെന്നിരിക്കട്ടെ. ഫലമില്ല. ശ്മശാനത്തിൽ മാത്രമേ അയാൾക്കതു് ലഭിക്കുകയുള്ളു. ഇവരുടെ ഈ സ്ഥിതി മാററിയെടുക്കാൻ ഒരു വിവേകാനന്ദ കേന്ദ്രവുമില്ല; ക്രിസ്ത്യൻ മിഷനുമില്ല. ഒരു മനുഷ്യസ്നേഹിയും ഇങ്ങോട്ടു തിരിഞ്ഞുനോക്കിയിട്ടില്ല. അമ്പതു കട്ടമരങ്ങൾ ജെട്ടിയോടുതൊട്ടുള്ള കടപ്പുറത്തു് കയററിവച്ചതുകൊണ്ടോ ബോട്ട്ജെട്ടിയുടെ വഴിതിരിച്ചുവിട്ടതുകൊണ്ടോ അവസാനിക്കുന്നതല്ല ഇവരുടെ പ്രശ്നം.

ബോട്ടുകൾ കരയ്ക്കുകയററുന്നതിനെതിരെ കട്ടമരങ്ങൾകൊണ്ടൊരു പ്രതിരോധം

മൂന്നു സമുദ്രങ്ങളെ ചുററുന്ന കാറേറ വാ...

മൂന്നു കടലുകളുടെ സംഗമസ്ഥാനത്തു് സൂര്യോദയവും അസ്തമയവും കാണാനെത്തുന്ന സന്ദർശകർ ഇവരെ കാണാറില്ല. അവർ മനോഹരമായ ഈ തീരത്തലഞ്ഞു് അറബിക്കടൽ തിരഞ്ഞു്, വംഗസമുദ്രം തിരഞ്ഞു്, ഹിന്ദുസമുദ്രം തിരഞ്ഞു്, ഹോട്ടലിൽ താമസിച്ച് തിരിച്ചുപോകുന്നു. ബോട്ട്സർവീസ് നിറുത്തിയതിനുശേഷം സന്ദർശകരെയും കാണാനില്ല. അവർ വരും, വരാതിരിക്കില്ല. നിത്യകന്യകയും ബ്രഹ്മവിദ്യയുമായ ദേവികുമാരിയുടെ മുമ്പിൽ അനുഗ്രഹത്തിനായി അവർവരും. സ്വാമി വിവേകാനന്ദനിരുന്ന ശ്രീപാദപ്പാറ കാണാനവർവരും. സീസണിൽ ക്രൗഞ്ചമിഥുനങ്ങളായി അവർ വരും.

## പുന്നമടക്കായൽ

തകഴി ശങ്കരനാരായണൻ

അഗ്നിഗർഭകളായ
ആഷാഢമേഘങ്ങൾ
പടിഞ്ഞാറൻ കാററുകളിൽ
തോററമുണർത്തുമ്പോൾ
വേമ്പനാടൻ തിരകളിലും
കുട്ടനാടൻ ചക്രവാളത്തിലും
ആത്മഹർഷത്തിൻെറ
കൊടുങ്കാററുയർത്തുന്ന നീ!



എൻെറ കാലഘട്ടത്തിൻെറ
ദേശത്തിൻെറ
കരളുണർത്തുന്ന
കവിതയാണ്.

പുന്നമടക്കായൽ!
നീ എല്ലാ ഓഗസ്ററുകളിലും
ശക്തിസൗന്ദര്യങ്ങളെ
നിന്നിലേക്കാവഹിക്കുന്നു.
പൂക്കൈതയാറിൻെറ
പുളകപ്പാട്ടുകളും
പുഞ്ചവയലുകളുടെ
പുന്നാരപ്പാട്ടുകളും
നിന്നിൽ വിലയിക്കുന്ന ദിനം!

കുത്തുവരമ്പുകളിലെ
കർഷകത്തൊഴിലാളികളുടെ
കാക്കക്കുളരകളിലും
കാരകാൽ മേനിയിൽ
പടർന്നുകയറുന്ന
സിരാപടലങ്ങളിലും
കോഴിയിറച്ചിയുടെ ഊർജ്ജവും
കരുമ്പക്കള്ളിൻെറ ലഹരിയും
കുതിച്ചിരമ്പുമ്പോൾ

പുന്നമടക്കായൽ!
നിൻെറ തുളുമ്പുന്ന മാറിലും
തുഴക്കുത്തു നാഭിയിലും
കുളിരലയുയർത്തി
തിമിർത്തു പായുന്ന
ഒരു ജനതയുടെ
ആവേശം!
ചുവന്ന ബ്ലൗസും
ചെമ്പരുത്തിമാലയുമണിഞ്ഞ
കൊച്ചുകറുമ്പികൾ
കൊയ്ത്തുപാട്ടുകളെ
കുത്തുപാട്ടുകളാക്കി
മാററുമ്പോൾ

പൗരുഷം തെറിച്ചുനിൽക്കുന്ന
ചുണ്ടൻവള്ളങ്ങളുടെ
അമരങ്ങളിൽ,
അടനയമ്പുകൾ
അദ്ഭുതം സൃഷ്ടിക്കുമ്പോൾ
ഒരു ജനതയുടെ
വീര്യവും വിഭൂതികളും
വിദ്യുത്പ്രവാഹത്തിൻെറ
കരുത്തിലും വേഗത്തിലും
നിന്നിലേക്കിരമ്പുമ്പോൾ
പുന്നമടക്കായൽ!
ഇതാ—നിന്നിൽ
ഒരു നാടിൻെറ
ജനതയുടെ
ആത്മഹർഷത്തിൻെറ
താളമുണരുന്നു!



## കഥ



രണ്ടുദിവസം വൈകുന്നേരം പുറത്തിറങ്ങാൻ കഴിഞ്ഞതേയില്ല. പകൽ മുഴുവൻ മൂടിക്കെട്ടിനിന്ന ആകാശം സന്ധ്യയ്ക്കു മുമ്പേ കനത്തു കറുത്തുവന്നിരുന്നു. എവിടെനിന്നോ കടംവാങ്ങിയ കരുത്തുമായി വന്ന കാററ് വൈദ്യുതകമ്പികളുടെ പെറുക്കിയെറിഞ്ഞ് ജനൽച്ചില്ലുകൾ മുഴുവൻ ഉടച്ചുകളഞ്ഞു.

ഓഫീസുവിട്ട് ഞാൻ ആളധികമില്ലാത്ത കടലോരത്തുകൂടി ഒററയ്ക്കു നടന്നു. ഇന്ന് തെളിഞ്ഞ ആകാശമാണ്. നേർത്ത തണുത്ത കാററു വീശുന്നു.

ബോട്ട്കേറാൻ വരുന്നവരെ ആകർഷിക്കാൻ സ്റ്റഫ്ചെയ്തു നിറുത്തിയ സിംഹത്തിൻെറ അടുത്തു നിൽക്കുന്ന ഫോട്ടോഗ്രാഫർ. എതിർവശത്തെ ട്രാഫിക് ലൈററിനു മുന്നിൽ കാത്തുനിൽക്കുന്നവരിൽ ആരെങ്കിലും തൻെറ അടുത്തേക്കു വരുന്നുണ്ടോ എന്നാണ് അയാൾ ശ്രദ്ധിക്കുന്നത്.

വെള്ളത്തിലേക്കു കെട്ടിയിറക്കിയ കല്പടവുകളിൽ ആദ്യത്തേതിൽ ഞാൻ ഇരുന്നു. വെള്ളം ഇരുണ്ടു തുടങ്ങിയിരിക്കുന്നു. ഇന്ന പൊതുവിൽ കടൽ ശാന്തമാണ്. പക്ഷേ, ശക്തമായ അടിയൊഴുക്കിൽപെട്ട് മുങ്ങിപ്പോയവരെപ്പററിയുള്ള കഥകൾ നിരവധിയാണ്. കുറെയൊക്കെ സാങ്കല്പിക കഥകളാവാം. എന്നാലും, എന്തുകൊണ്ടോ, ഒരു ഭയം ബോട്ടിൽ കയറുമ്പോഴൊക്കെ എൻെറ മനസ്സിലുണ്ടാവാറുണ്ട്.

ദിവസത്തിൻെറ മുഖം എത്ര പെട്ടെന്ന് ഇരുളുമെന്നോ, കാററ് എപ്പോഴാണ് ഓടിപ്പിടഞ്ഞ് പ്രതാപം കാണിക്കാൻ തുടങ്ങുകയെന്നോ അറിയാത്ത കാരണമാവണം, ഇന്ന് പൊതുവിൽ തിരക്കു കുറഞ്ഞിരിക്കുന്നത്.

ഞാൻ വീണ്ടും ഭ്രാന്തൻ കാററിൻെറ പരാക്രമങ്ങൾക്കുശേഷം നിശ്ശബ്ദതയിലാണ്ടു തേങ്ങിയ ഇരുണ്ട സന്ധ്യയെ ഓർത്തു. മേൽക്കൂരകൾ പറന്നുപോയ കുടിലുകളിൽനിന്ന് കരിമ്പടം പുതച്ച് തണുത്തരാത്രി കോണിച്ചുവട്ടിൽ കഴിച്ചുകൂട്ടാൻ വന്നവരുടെ ഘോഷയാത്ര മനസ്സിൽ. പിറേറന്നു കാലത്തെ നനുത്ത വെയിലിൽ ചവിട്ടി പുതിയ താവളങ്ങൾ തേടി അവർ നടന്നുപോയതും കണ്ടതാണ്. നാട്ടിൻപുറത്തെവിടെയെങ്കിലും എന്നെങ്കിലും ഒരുനാൾ പണിയാനിരിക്കുന്ന മാളിക വീടിനെക്കുറിച്ചുള്ള സ്വപ്നങ്ങൾ അവരുടെ രാത്രികൾക്ക് കാവലിരുന്നിട്ടുണ്ടാവാം.

പരിചയക്കാരെ ആരെയും കാണുന്നില്ലല്ലോ എന്നു കരുതിയിരിക്കെയാണ് റോഡ് മുറിച്ചുകടന്ന് ധൃതിയിൽ നടന്നുവരുന്ന രാമനാഥനെ ഞാൻ ശ്രദ്ധിച്ചത്. അയാൾ എന്നെ കണ്ടില്ലെങ്കിൽ കടന്നുപൊയ്ക്കോട്ടെന്നു കരുതി ഞാൻ കടൽവെള്ളത്തിലേക്ക് നോക്കാൻ തുനിയുംമുമ്പേ അയാൾ എന്നെ കണ്ടുകഴിഞ്ഞിരുന്നു.

“താൻ എവിടുന്നാഷ്ടാ, പുറത്തൊന്നും ഇറങ്ങാറില്ലേ?”

ഞാൻ ചിരിച്ചു തലയാട്ടി, ഉണ്ടെന്നോ ഇല്ലെന്നോ അർത്ഥം സൗകര്യം പോലെ എടുക്കാമെന്ന മട്ടിൽ.

“വീട്ടിൽനിന്ന് ഒരെഴുത്തുണ്ടായിരുന്നു, താൻ ലീവിൽ വന്നിട്ടുണ്ടെന്ന്. പിന്നെ വിവരൊന്നും അറിഞ്ഞതുല്യ.”

രാമനാഥൻെറ ഏട്ടൻ നാട്ടിൽവച്ച് അയാളുടെ ടെലഫോൺ നമ്പർ കുറിച്ചു തന്നിരുന്നതു് പെട്ടിക്കടിയിൽ എവിടെയോ കിടക്കുന്നുണ്ടാവണമെന്ന് ഞാൻ ഓർമ്മിച്ചു.

“സൗകര്യപ്പെട്ടില്ല, ഇതുവരെ.”

“ശരിയാണ്. ഇവിടെ ആർക്കാ ഒഴിവുസമയം?”

ട്രാഫിക് സിഗ്നൽ ചുവപ്പാണിപ്പോൾ. റോഡ് മുറിച്ചുകടക്കാൻ കാത്തുനിൽക്കുന്നവരുടെ എണ്ണം കൂടുതലായിരിക്കുന്നു. ഫോട്ടോഗ്രാഫർക്ക് ഒരിരയെ കിട്ടിയിട്ടുണ്ട്. ഒരു പട്ടാണി. അവൻ സിംഹത്തിൻെറ അടുത്ത് പോസ്ചെയ്യുകയാണ്.

“കാററു കൊള്ളാൻ ഇറങ്ങീതാവും. അല്ലേ?”

“അതെ.”

“എന്നാൽ നമുക്ക് അക്കരെപ്പോവാം, വീട്ടിൽ വന്നിട്ടില്ലല്ലോ.”

പെട്ടെന്ന് ഒരൊഴിവുകഴിവും നാക്കിൻ തുമ്പത്തു വന്നില്ല. എനിക്കെപ്പോഴും അങ്ങനെയേ പററൂ. നിർദ്ദോഷമായ ഒരു നുണപോലും പറയാൻ ഏറെ നേരത്തെ തയ്യാറെടുപ്പ് ആവശ്യമാണ്.

“ഞാൻ കുറച്ചു തുണി വാങ്ങിക്കാൻപോയതാണ്, ഗോറംഡ് സൂക്കിലും ഒന്നു പോയി.”

ഒന്നു നിറുത്തി, ചിരിച്ച് രാമനാഥൻ തുടർന്നു:

“ഇന്ന് ഞങ്ങളുടെ വെഡിങ് ആനിവേഴ്സറിയാണ്.”

എനിക്ക് ഓർമ്മവന്നു. രാമനാഥൻ ഗൾഫിൽ വരുന്നതിനു മുമ്പാണ്. വരൻെറ പാർട്ടിയിൽ ഒരാളായി ഞാനും പോയിരുന്നു അയാളുടെ കല്യാണത്തിന്. മേടമാസത്തിലെ കടുത്ത ചൂട്. ഞങ്ങൾ കുറെപ്പേർ കയറിയിരുന്ന വാൻ ഒരു കയററത്തിൽവച്ച് പണിമുടക്കി. തണൽ തീരെയില്ലാത്ത തിളച്ചുകിടന്ന റോഡ്. കൊല്ലങ്ങൾക്കു ശേഷവും ആ ഉച്ചയുടെ ഓർമ്മ ചൂടാറാതെ—

“താൻ നാട്ടിൽ പോയിട്ട് മരാമത്തെന്തെങ്കിലും ചെയ്തോ?”

ബോട്ടിൽ സൂക്ഷിച്ച് കാലെടുത്തു വയ്ക്കുന്നതിനിടയിൽ ഞാൻ ഇല്ലെന്നു തലയാട്ടി.

രാമനാഥൻ പറഞ്ഞു: “ഞാൻ കഴിഞ്ഞ പോക്കിന് കുറച്ചു ഭൂമി കരാറാക്കീട്ടാണു പോന്നിരിക്കുന്നതു്. കരുവാൻ താമസിക്കുന്ന പറമ്പില്ലേ, അതും അതിൻെറ അപ്പുറത്തെ പാടവും. നല്ല സ്ഥലമാണ്. ഒററത്തട്ട്.”

ബോട്ടിൽ അടുത്തിരിക്കുന്നവരിൽ ചിലർ അയാൾ പറയുന്നതു് ശ്രദ്ധിക്കാൻ തുടങ്ങിയിരുന്നു. ഞാൻ കടൽവെള്ളത്തിൽ പൊങ്ങിത്താഴുന്ന ഒരു മരക്കഷണം ശ്രദ്ധിച്ച് അലസമായി മൂളി. അതു മനസ്സിലാക്കിയിട്ടാവണം രാമനാഥൻ ബോട്ടിറങ്ങുന്നതുവരെ പിന്നെ ഒന്നും പറഞ്ഞില്ല.

ബോട്ടടുക്കുന്നിടത്തു പതിവുതിരക്ക്. വഴക്കലുള്ള കല്പടവുകളിൽ കടൽവെള്ളത്തിൻെറ തീരാദുഃഖം. പഴയ കെട്ടിടങ്ങൾക്കിടയിൽ മുകളിൽ ആസ്ബെസ്റ്റോസ് ഷീററുമേഞ്ഞ നടപ്പാത. കൗതുകവസ്തുക്കൾ വിൽക്കാൻ വച്ചിരിക്കുന്നവർക്കു ചുററും ആൾക്കൂട്ടം. പിന്നെ, തിരക്കുവ്യാപിക്കുന്നവൃത്തിയുള്ള പ്രധാനനിരത്തുകൾ.

“കഴിഞ്ഞപോക്കിന് എനിക്ക് ഈ ഉദ്ദേശമൊന്നും ഉണ്ടായിരുന്നതല്ല. പിന്നെ ഒക്കെ ഒത്തുകൂടി. എല്ലാം കൂടെ രണ്ടിൻെറ അടുത്തുവരും.”

ഞങ്ങൾ കോണികയറി കിതപ്പോടെ മൂന്നാം നിലയിലെത്തുമ്പോഴും രാമനാഥൻ ഒരല്പം കൂടി ശ്രദ്ധിച്ചാൽ നല്ലവണ്ണം നാളികേരം കിട്ടാൻ വഴിയുള്ള കരുവാൻ പാർക്കുന്ന പറമ്പിൻെറ വിവരണങ്ങൾ തീർത്തു കഴിഞ്ഞിരുന്നില്ല.

കടന്നുചെല്ലുമ്പോൾ കട്ടിക്കാർപ്പെററിട്ട വെളിച്ചം കുറഞ്ഞ സ്വീകരണമുറിയിൽ ടെലിവിഷൻ ശ്രദ്ധിച്ചിരിക്കുന്ന കുട്ടി. മൂലയിൽ ടെലിഫോണിൽ ഏതോ പാചകവിധി ഉറക്കെ, ആർക്കോ പറഞ്ഞുകൊടുക്കുന്ന രാമനാഥൻെറ ഭാര്യ വത്സല. വത്സല പരിചയഭാവത്തിൽ ചിരിച്ച് എഴുന്നേററുനിന്നു.

ഒരു ഫലിതംപോലെ രാമനാഥൻ പറഞ്ഞു:

“ഇതാണ് എൻെറ കൊട്ടാരം. ഇരിക്കൂ.”

കെ. ഗോവിന്ദൻ

ഹാനിൻെറ സ്പീഡ് കുറച്ചുകൂടി വർദ്ധിപ്പിച്ച് എനിക്കെതിരെയുള്ള സെററിയിൽ അയാൾ. കിടപ്പുമുറിയിൽ നിന്നാവണം ലീല പാടുന്ന ഭജനഗാനം ഒഴുകി വരുന്നു.

"മിസസ് നമ്പീശൻ വിളിച്ചതാണ്. നാളത്തെ പാർട്ടിയുടെ കാര്യം ഓർമ്മിപ്പിക്കാൻ."

"ഞാനതു മറന്നിരിക്ക്യായിരുന്നു."

അതു പറഞ്ഞ് രാമനാഥൻ എൻെറ നേരെ തിരിഞ്ഞു.

"നമ്പീശനെ രഘൂന് പരിചയല്ല്യേ?"

"ഇല്ല."

"ഞങ്ങളുടെ സെയിൽസ് മാനേജരാണ്. തിരുവില്വാമലക്കാരനാണ്."

രാമനാഥൻ പറഞ്ഞുനിറുത്തിയിടത്ത് പിന്നെ തുടങ്ങിയതു് വത്സലയാണ്.

"അവരുടെ കുട്ടിയുടെ ബർത്ത്ഡേയാണ് നാളെ."

"വെള്ളിയാഴ്ചയായതുകാരണം സൗകര്യമായല്ലൊ."

"ശരിക്കു ബർത്ത്ഡെ നാളെയൊന്നുമല്ല. സെലിബ്രേററ് ചെയ്യാൻ സൗകര്യത്തിന് നാളെ ആക്കിയിരിക്ക്യാണ്."

ജോലിത്തിരക്കിനിടയിൽ ആഘോഷവേളകളെയും സൗകര്യപൂർവ്വം ഒഴിവു ദിവസങ്ങളിലേക്കു കൂട്ടിക്കൊണ്ടു പോവേണ്ടിവരുന്നുവെന്നു ഞാൻ ചിന്തിച്ചു.

"ഇരിക്കൂട്ടോ."

രാമനാഥൻ അകത്തേക്കു പോയി. പെൺകുട്ടി ടെലിവിഷനിൽതന്നെ ശ്രദ്ധിച്ചിരിക്കുകയാണ്. അകലെ ഒററപ്പെട്ട ഒരു ഈന്തപ്പനയ്ക്കുതാഴെ മയങ്ങുന്ന ഒട്ടകക്കൂട്ടം. അതിനപ്പുറം പണിതീരാത്ത കെട്ടിടത്തിൻെറ കമ്പിമുനകൾ തറച്ചു നിൽക്കുന്ന ആകാശം.

ടീപ്പോയിൽ എനിക്കായി വിഭവങ്ങൾ നിരത്തുന്ന വത്സല. നാട്ടിൽവച്ചു കണ്ടതിനേക്കാൾ കൂടുതൽ തടിച്ചിരിക്കുന്നു, അവർ. ഇവിടെ വന്നാൽ സ്ത്രീകൾ പെട്ടെന്നു തടിക്കുന്നു.

സ്ഫടിക കോപ്പയിൽ പാൽപ്പായസം, ട്രേയിൽ ലഡ്ഡു, പിന്നെ എനിക്കു പേരറിഞ്ഞുകൂടാത്ത മധുരപലഹാരങ്ങൾ.

"ഇന്നത്തെ സ്പെഷലായിരിക്കും അല്ലേ?"

വത്സലയുടെ സൗമ്യമായ ചിരി. പാൻറ്സ മാററി ലുങ്കിയുടുത്തു അകത്തുനിന്നു വന്ന രാമനാഥൻെറ മുഖത്ത് അതു് ഒരു സാംക്രമിക രോഗംപോലെ പടർന്നു.

"കാററുകൊണ്ടു് അവിടെന്തെങ്കിലും നാശണ്ടാ്യോ്യാ?"

"ജനൽച്ചില്ലു് പറന്നുപോയി."

"ഇവിടെ കാര്യായിട്ട് ബാധിച്ചിട്ടില്ല."

വത്സല പറഞ്ഞു: "ഞാനും സംഗീതയും ഒററയ്ക്കായിരുന്നു. വല്ലാതെ പേടിച്ചു. വല്ലാതെ."

ടെലിവിഷൻ ശ്രദ്ധിച്ചിരിക്കുന്ന അവരുടെ മകളുടെ പേരു് സംഗീതയെന്നാണ്. ചോദിക്കണമെന്നു് കുറച്ചു മുമ്പേ ഞാൻ കരുതിയിരുന്നതാണ്.

ഒന്നും സംസാരിക്കാനില്ലെന്നു് എനിക്കു തോന്നിത്തുടങ്ങി. ഇത്തരം അവസരങ്ങളിൽ കാലാവസ്ഥയെക്കുറിച്ചാണ് സാധാരണപറയാറ്. ഇന്നു എനിക്കു അതിലും അത്ര വലിയ താല്പര്യം തോന്നുന്നില്ല. കാരണം, കഴിഞ്ഞ രണ്ടു ദിവസങ്ങളിലായി കുറെയേറെ ആളുകളോട്, ഏറെത്തവണ ഞാനിക്കാര്യം പറഞ്ഞുകഴിഞ്ഞിരിക്കുന്നു.

എന്തെങ്കിലും പറയണമല്ലോ എന്നുകരുതി ഞാൻ വെറുതെ ചോദിച്ചു:

"സംഗീത ഏതു ക്ലാസ്സിലായി?"

വത്സല പറഞ്ഞു: "സെക്കൻഡ് സ്റ്റാൻഡേർഡിൽ."

"പഠിക്കാൻ ഒരുപാടുണ്ടാവും അല്ലേ?"

"അതൊന്നും പറയണ്ട. മുഴുവൻ ഹോംവക്ക് കൊടുത്തുവിടുകയാണ്."

സംഭാഷണം തന്നെപ്പററിയാണെന്നു ബോദ്ധ്യമായതു കാരണമാവണം കുട്ടി ടെലിവിഷൻ കാണുന്നതു നിറുത്തി എന്നെ ശ്രദ്ധിച്ചുതുടങ്ങിയിരുന്നു.

"സംഗീതാ, ഗോ ആൻഡ് സ്റ്റഡി."

രാമനാഥൻ വിളിച്ചുപറഞ്ഞപ്പോൾ കുട്ടി മനസ്സില്ലാമനസ്സോടെ അകത്തേക്കു പോയി. വത്സല ടെലിവിഷൻെറ ശബ്ദം കുറയ്ക്കുന്നതിനിടയ്ക്ക് അകത്ത് രാമനാഥൻ കേൾവിക്കു് അസുഖകരമായ തെററായ ഇംഗ്ലീഷിൽ കുട്ടിയോടു് സംസാരിക്കുന്നുണ്ടായിരുന്നു.

"കുറച്ചുദിവസായി ഡാഡീടെ വക പഠിപ്പിക്കലുതന്നെയാണ്," വത്സല തുടർന്നു.

"ഒരു ടീച്ചർ ട്യൂഷനെടുക്കാൻ വരാറുണ്ട്. ഏട്ടൻെറ കൂടെ ജോലിയുള്ള ഫിലിപ്പിൻെറ ഭാര്യ. അവരിപ്പോൾ നാട്ടിൽ പോയിരിക്കാണ്."

ഞാൻ ഒരു പഴയ ചിത്രം മനസ്സിൽ തുടച്ചെടുത്തു. ഒമ്പതാം ക്ലാസ്സിലെ എഴുത്തച്ഛൻ മാഷ്, വർഷാന്തപ്പരീക്ഷയ്ക്കു് തൊട്ടുമുമ്പുള്ള ഒരു ദിവസം, രണ്ടുവർഷത്തിൽ കുറച്ച് മുതിർന്ന ക്ലാസ്സിലൊന്നിലും പഠിച്ചിട്ടില്ലാത്ത രാമനാഥനെ വിളിച്ചുനിറുത്തി ഉപദേശിച്ചു.

"ഈ നിലയ്ക്ക് ഇത്തവണയും നീ തോൽക്കും. അച്ഛനോട് വല്ല കൈത്തൊഴിലും പഠിക്കാൻ അയയ്ക്കാൻ പറ."

അക്കൊല്ലവും രാമനാഥൻ പരീക്ഷയിൽ തോററു. പിന്നെ പഠിക്കാൻ വന്നില്ല. നമ്പ്യാരുടെ വടക്കാഞ്ചേരി ബസ്സിൽ ക്ലീനറായി, പിന്നെ മെക്കാനിക്കായി.

ചിലപ്പൊഴൊക്കെ അങ്ങനെയാണ്. ആവശ്യമില്ലെങ്കിലും മനസ്സ് ഒരു താന്തോന്നിച്ചെറുക്കനെപ്പോലെ പഴയ ചിത്രങ്ങളുടെ കഷണങ്ങൾ മുന്നിൽ നിരത്തിയിട്ട് മാറിനിൽക്കും.

അതു് പഴയ കഥ. രാമനാഥൻ വീണ്ടും എൻെറ മുൻവശത്തെ സെററിയിൽ വന്നിരുന്നു.

"അവൾ ഇൻറലിജെൻറാണ്. പക്ഷേ, ഒരല്പം മടിയുണ്ട്. നമ്മൾ ശ്രദ്ധിക്കണമല്ലൊ."

"അതെയതെ."

"റാങ്ക് കളയരുത് എന്നുണ്ട്."

അതു ശരിയാണെന്നമട്ടിൽ ഞാൻ തലയാട്ടി. രാമനാഥൻ പറയുകയായിരുന്നു:

"ഇപ്പോൾ പഴയപോലെയൊന്നുമല്ല. കുട്ടികൾക്കു് കണ്ടമാനം വായിക്കാനുണ്ട്, സയൻസും മററും പുതിയ കാര്യങ്ങൾ."

ഞാൻ ശ്രദ്ധിച്ചു. എന്തുകൊണ്ടോ എനിക്കു് രാമനാഥനോട് ബഹുമാനം തോന്നി



ത്തുടങ്ങി.

"ഇവിടെ നല്ല ടീച്ചേഴ്സിനെ കിട്ടാനും വിഷമമാണെന്നു തോന്നുന്നു. അല്ലേ?"

"ഏയ്, അതൊന്നൂല്യാ. സംഗീതം പഠിപ്പിക്കണ ടീച്ചറന്നെ എം.എ. ക്കാരിയാണ്."

കുറച്ച് കഴിഞ്ഞു്, എന്തോ ഓർത്ത് രാമനാഥൻ ചോദിച്ചു:

"രഘു എം. എ. അല്ലേ?"

"അല്ല. എം. എസ് സി. യാണ്."

ടെലിവിഷൻ സ്ക്രീനിൽ നിറഞ്ഞു നില്ക്കുന്ന കണ്ണടവച്ച സുന്ദരിയായ ഗായിക. പൂന്തോട്ടത്തിൽ അവൾ നടന്നു പാടുന്നു. ചുററും, ശരീരം മനോഹരമായി ചലിപ്പിച്ച് നൃത്തംചെയ്യുന്ന ഒരുപററം പെൺകുട്ടികൾ.

ഞാൻ ഷോകേസിൽ അലങ്കരിച്ചുവച്ച കൗതുകവസ്തുക്കൾ നോക്കി. താഴത്തെ കള്ളിയിൽ ഭംഗിയായി അടുക്കിവച്ച ഒരേപോലെ ബൈൻഡിട്ട പുസ്തകങ്ങൾ. ഞാൻ ശ്രദ്ധിക്കുന്നുണ്ടെന്നു തോന്നിയ കാരണമാവണം, രാമനാഥൻ പറഞ്ഞു:

"എൻസൈക്ലോപീഡിയ ബ്രിട്ടാനിക്കയാണ്. സംഗീതയ്ക്ക്—"

വാതിലിൽ ആരോ സൗമ്യമായി മുട്ടി. വത്സല പറഞ്ഞു:

"ഭാസ്കരനാവും. ഇത്രനേരം ഇവിടെ കാത്തിരിക്കുന്നുണ്ടായിരുന്നു."

ചെക്ക് ഷർട്ടിട്ട ഉയരം അധികമില്ലാത്ത ചെറുപ്പക്കാരൻ. എൻെറ അടുത്തു സെററിയിൽ വന്നിരിക്കുമ്പോൾ ഞാൻ ശ്രദ്ധിച്ചു. അയാൾ ഒരു ഫ്രഞ്ച്താടിക്കു തുടക്കമിട്ടിട്ടുണ്ട്.

"ഭാസ്കരനെ രഘുവിനു പരിചയല്ല്യേ?"

"ഇല്ല."

"ഞങ്ങളുടെ റിലേഷനാണ്."

"നാട്ടിൽ വച്ച് കണ്ട ഓർമ്മയില്ല."

"നമ്മുടെ അവിടെയല്ല. ഇവര് കൂററനാടാണ്. വത്സലയുടെ ശേഷക്കാരാണ്."

ഞാൻ പിന്നെയും ഭാസ്കരനെ ശ്രദ്ധിച്ചു. കൗമാരം വിടപറഞ്ഞിട്ടില്ലാത്ത മുഖത്തു കൂടുകെട്ടാനൊരുങ്ങുന്നതു് നേർത്ത ദുഃഖമാവാം. അല്ലെങ്കിൽ അതെൻെറ വെറും തോന്നൽ.

"എവിടെയാ ജോലി?"

"ഒന്നും ശരിയായിട്ടില്ല."

അയാൾ പറഞ്ഞുതീർന്നപ്പോൾ, ഒരനുബന്ധമെന്നോണം രാമനാഥൻ പറഞ്ഞു:

"ഭാസ്കരൻ വന്നിട്ടതിനു് അധികായിട്ടില്ല. അഞ്ചാറുമാസേ ആയുള്ളു."

ഭാസ്കരൻ സെററിയിൽകിടന്ന വീക്ക്ലിയെടുത്തു മറിച്ചുനോക്കിമിണ്ടാതിരുന്നു.

"രഘൂൻെറ ബാങ്കിലെന്തെങ്കിലും ചാൻസുണ്ടോ? ഭാസ്കരൻ കൊമേഴ്സ് ഗ്രാജേ്വററാണ്."

"തല്ക്കാലം ഒന്നൂല്യ."

"നമ്മുടെ കമ്പനീലും അതാണു സ്ഥിതി. ഒന്നുരണ്ട് ആളുകളോടു പറഞ്ഞുവച്ചിട്ടുണ്ട്. ഇനി ഈദ് കഴിയണം."

ആശ്വസിപ്പിക്കാനെന്നോണം രാമനാഥൻ പറഞ്ഞത് പക്ഷേ, ചെറുപ്പക്കാരൻ കാര്യമായെടുത്തില്ലെന്നു തോന്നി.

"രഘൂൻെറ ബാങ്കിലെങ്ങനെ ഇൻക്രിമെൻെറാക്കെ?"

"തരക്കേടില്ല."

"ഞങ്ങൾക്കിയിടെ ഒരു പേ റിവിഷൻ വന്നു. എഴുപത്താറുമുതൽക്കു് പ്രാബല്യമുണ്ട്. അരിയേഴ്സായി നല്ല ഒരു സംഖ്യ കിട്ടും."

"നല്ല കാര്യായീലോ."

രാമനാഥൻ എന്തോ ഓർത്തു മിണ്ടാതിരുന്നു. നാട്ടിൽ വാങ്ങാൻപോവുന്ന തെങ്ങിൻതോപ്പിലെവിടെയെങ്കിലും തെന്നിനീങ്ങുകയാവും ആ മനസ്സിപ്പോൾ.

"ഇനി എന്നാ നാട്ടിൽ പോക്ക്?"

"അങ്ങനെയൊന്നൂല്യ. ഇടയ്ക്ക് പോയി ഒരാഴ്ച നിന്നുപോരും."

"കുട്ടിക്ക സ്കൂള് മുടങ്ങില്ലേ?"

"അവളെ ഞങ്ങൾ ഫ്രൻസിൻെറ വീട്ടിലെവിടെയെങ്കിലും ആക്കും."

"അമ്മേം അച്ഛനേം കാണാതെ നിൽക്ക്വോ?"

"മമ്മി വേണംന്നില്ല അവൾക്ക്. ഡാഡീനെ കാണാതിരുന്നാലാണ് സങ്കടം. അല്ലേ വത്സലേ?"

ടെലിഫോൺ ശബ്ദിച്ചു. ആദ്യം അറബിയിൽ ഉപചാരവാക്കുകൾ പറഞ്ഞു് രാമനാഥൻ മലയാളത്തിൽ റോൾസ് റോയ്സിൻെറ സ്പെയർപാർട്ടുകളിൽ കിട്ടാവുന്ന കമ്മിഷനെക്കുറിച്ചും മററും പറയാൻ തുടങ്ങി.

ഞാൻ എഴുന്നേററു. "ഇറങ്ങട്ടെ."

റിസീവർ പൊത്തിപ്പിടിച്ച് രാമനാഥൻ പറഞ്ഞു:

"ഇനി ഭക്ഷണം കഴിച്ചിട്ടുപോവാം."

"പിന്നെ വരാം."

വത്സല രാമനാഥൻ പറഞ്ഞതു് ആവർത്തിച്ചു:

"ഭക്ഷണം കഴിച്ചിട്ട പോവാന്നേയ്."

"ഇനിയൊരു ദിവസമാവട്ടെ."

"നാളെ വീക്കെൻഡ് പ്രോഗ്രാമെന്തെങ്കിലുമുണ്ടോ?"

"ഉറക്കം."

വാതിൽക്കൽ ചട്ടിയിൽവച്ച ചെടിയുടെ ഇലകളിൽ നുള്ളി ഞാൻ പറഞ്ഞപ്പോൾ അവർ ചിരിച്ചു.

"പ്ലാസ്റ്റിക്കാണ്. കണ്ടാൽ ശരിക്ക് ചെട്യാന്നന്ന്യേ തോന്നൂ."

ഞാൻ കോണിപ്പടികളിറങ്ങുമ്പോൾ ഭാസ്കരനും യാത്ര പറയുന്നതു കേട്ടു. വത്സല പറയുന്നുണ്ടായിരുന്നു:

"രണ്ടുദിവസംകൂടികഴിഞ്ഞ് നീ ഏട്ടനെ ടെലിഫോൺ ചെയ്ത് ഓർമ്മിപ്പിക്കു്."

എനിക്കെതിരെ ആയാസപ്പെട്ടു് കോണികയറി വരുന്ന വീട്ടമ്മയ്ക്കു് കടന്നു പോവാൻവേണ്ടി ഞാൻ മാറിനിന്നു. അതിനിടെ ഭാസ്കരൻ എൻെറ ഒപ്പമെത്തിയിരുന്നു.

"എവിട്യാ താമസം?"

"അക്കരെ. ഭാസ്കരനോ?"

"ഇക്കരെത്തന്നെ. വാട്ടർ ടാങ്കിൻെറ അടുത്ത്."

തെരുവുവെളിച്ചവും പരസ്യപ്പലകകളിലെ വർണ്ണങ്ങളും വീണുകിടക്കുന്ന നിരത്തിൽ ഇപ്പോൾ തിരക്കുണ്ട്. പുതുതായി പണിയുന്ന കെട്ടിടത്തിൻെറ മുൻവശത്തെ നിരപ്പില്ലാത്ത വഴിയിലൂടെ നടക്കുമ്പോൾ ഭാസ്കരൻ പറഞ്ഞു:

"സമയം പോകാനാണ് പാട്."

"വിസിററ് വിസയ്ക്കാണോ വന്നത്?"

"അല്ല. എംപ്ലോയ്മെൻറ് വിസതന്നെ. രാമേട്ടൻ ശരിയാക്കിത്തന്നതാണ്, അവരുടെ കമ്പനിയുടെ."

"അതോണ്ട് പത്തുംപതിനായിരൊന്നും കൊടുക്കേണ്ടിവന്നിട്ടുണ്ടാവില്ല. അല്ലേ?"

ഭാസ്കരൻ ഒന്നും പറഞ്ഞില്ല. ആൾത്തിരക്കിനിടയിൽ ചോദിച്ചതു് അയാൾ കേട്ടിട്ടുണ്ടാവില്ലെന്നു ഞാൻ കരുതി. ഞാൻ ചോദ്യം ആവർത്തിച്ചില്ല.

പിന്നെ വീണ്ടും തിരക്കുള്ള വെളിച്ചം നിറഞ്ഞ വഴിയിലേക്കു പ്രവേശിക്കുമ്പോൾ ഭാസ്കരൻ കുറച്ചുമുമ്പെ പൊട്ടിപ്പോയ സംഭാഷണത്തിൻെറ നൂൽച്ചരടു് ഏച്ചുകെട്ടി.

"കാശായിട്ട് ഒന്നും കൊടുത്തിട്ടില്ല. കുറച്ച് നിലണ്ടായിരുന്നു. അതു് രാമേട്ടനു കൊടുത്തു. വില നോക്ക്യാൽ മുമ്പ് പറഞ്ഞതിൻെറ അടുത്തുവരും."

ഞാൻ വെറുതേ മൂളി. ഇപ്പൊഴത്തെ കാലത്ത് അത്ര വലിയ സൗജന്യങ്ങളൊന്നും ആരും ആർക്കും അനുവദിക്കാറില്ലല്ലോ എന്നാണ് ഞാൻ കരുതിയതു്.

"രാമേട്ടൻ കാശുമേടിച്ചു ഒരുപാടാളുകളുവിടെ വിസ കാത്തിരിക്ക്യാണ്."

ബോട്ടുകുക്കുന്നിടത്ത് തിരക്കു വളരെ വർദ്ധിച്ചിരിക്കുന്നു. വഴക്കലുള്ള പടവുകളിറങ്ങുമ്പോൾ ഭാസ്കരൻ ഇരുട്ടിൽ നിന്നു് കൈയുയർത്തി യാത്രപറഞ്ഞു.

ദൂരെ, ഉലയുന്ന ബോട്ടുകളിലെ വെളിച്ചത്തുള്ളികൾ ഏററുവാങ്ങുന്ന നിർഭാഗ്യവതിയായ കടലിൻെറ നിറുത്താത്ത തേങ്ങൽ. ഞാൻ ചെവിയോർത്തു.

# കീരന്റെ കൗശലം

തന്റെ കൊട്ടാരത്തിൽ ജോലിക്കാരുന്ന ജോലിക്കാരനപോലും പേരിന്റെ കൂട്ടത്തിൽ നീണ്ട രണ്ടുമൂന്ന ഡിഗ്രിയുണ്ട്. തനിക്കുമാത്രം യാതൊരു ഡിഗ്രിയുമില്ലെന്നു മററുമൃഗങ്ങൾ പറയുന്നതു കേട്ടനില്ക്കാൻ സാധിക്കുന്നില്ല. ഈ അപമാനമെങ്ങനെ സഹിക്കും? ഏതായാലും ഒന്നരണ്ടു ഡിഗ്രികൾ സമ്പാദിക്കുകതന്നെ. വയർ നിറയെ ഇറച്ചി ശാപ്പിട്ടശേഷം, മെത്തയിൽ കിടന്നു വിശ്രമിക്കുന്നതിനിടയിൽ മൃഗരാജന്റെ ചിന്ത അനന്തതയിലേക്കു പറന്നു.

ഒരു ഡിഗ്രിയെങ്കിലും നേടാൻ എളുപ്പമാർഗ്ഗമെന്താണ്? തലപുകഞ്ഞാലോചിച്ചെങ്കിലും യാതൊരു യുക്തിയും തോന്നിയില്ല. ഏതായാലും തന്റെ പ്രൈവററ് സെക്രട്ടറിക്ക്, എന്തെങ്കിലും യുക്തിതോന്നാതിരിക്കില്ല. ഉടനെ മൃഗരാജൻ അട്ടഹസിച്ചു: "ആരവിടെ?"

കാവൽക്കാരൻ (ഡബിൾ എം. എം.) അവിടെ പ്രത്യക്ഷപ്പെട്ടു.

"പ്രൈവററ് സെക്രട്ടറിയെ വിളിക്കൂ." മൃഗരാജൻ കല്പിച്ചു. കാവൽക്കാരൻ പോയി ഏതാനും മിനിട്ടുകൾ കഴിഞ്ഞിരിക്കും. ഡോക്ടർ കഴുകൻ (MAF, FOT, XYZ, AB) പ്രവേശിക്കുന്നു.

"ഹലോ, മൈ ഡിയർ സെക്രട്ടറി; ഇരിക്കൂ. നാം ഒരു പ്രധാനകാര്യം സംസാരിക്കാനാഗ്രഹിക്കുന്നു."

"അരുളപ്പാടുണ്ടായാലും പ്രഭോ."

"നാം ബിരുദം നേടാനാഗ്രഹിക്കുന്നു. എന്തുചെയ്യും?"

"ഏതെങ്കിലും സർവ്വകലാശാലയിൽ പരീക്ഷ എഴുതിയാൽമതി."

"എടോ, മണ്ടച്ചാരെ, അതെനിക്കറിയാം. പരീക്ഷ എഴുതണമെങ്കിൽ എന്തെങ്കിലും പഠിക്കണ്ടേ? അതൊക്കെ വിഷമമല്ലേ?"

"തിരുമേനി, കൈ നനയാതെ മീൻ പിടിക്കാൻ പ്രയാസമാണ്. ഡിഗ്രി നേടണമെന്നുണ്ടെങ്കിൽ അല്പം പ്രയത്നിക്കണം."

"അതിന് നാം എന്തു ചെയ്യണമെന്നാണ് ഉപദേശിക്കുന്നത്?"

"എനിക്കൊരൈഡിയാ തോന്നുന്നു."

"ങ്ഹും, എന്താ?" മൃഗരാജൻ പ്രതീക്ഷയോടെ കഴുകന്റെ മുഖത്തുനോക്കി.

"കീരൻ മുയലിന്റെ ഇളയമകൻ ലാലനെ തിരുമേനി അറിയുമോ?"

"ങ്ഹാ അറിയും, ഒന്നാംക്ലാസ്സോടെ ബി. എ. പാസ്സായെന്നുംപറഞ്ഞ് ഉദ്യോഗത്തിനു വേണ്ടി തെണ്ടി നടക്കുന്നവനല്ലേ?"

"കറക്ററ്! അവൻതന്നെ. എന്തെങ്കിലും ശിപാർശയോ, പണമോ ഇല്ലാതെ ആരാണ് ഇവനൊക്കെ ഉദ്യോഗം കൊടുക്കാനിരിക്കുന്നത്? അതുകൊണ്ട്. അവൻ ഒരു ട്യൂട്ടോറിയൽ കോളേജ് നടത്തുന്നുണ്ട്. ജോലിയില്ലാതിരിക്കുമ്പോൾ ഒരു ജോലി കണ്ടെത്തിയതാണ്. ആ കോളജിൽ ചേർന്നാൽ തിരുമേനിക്ക് എളുപ്പത്തിൽ ഒരു ബിരുദം നേടാൻ കഴിയും."

"ഛെ...ഛെ! താൻ എന്തു വൃത്തികേടാണു പറയുന്നത്? മൃഗരാജൻ എന്ന ഉന്ന

## ബിരുദം നേടാനുള്ള വിരുതു്

തമായ പോസ്റ്റിലിരിക്കുന്ന ഞാൻ അവന്റെ ട്യൂട്ടോറിയൽകോളേജിൽ പോവുകയോ? മണ്ടത്തരം! എടോ, കോളേജിലും മററും പോകാതെ ഡിഗ്രി കിട്ടില്ലേ?"

"ആ മാജിക്ക് എനിക്കറിയില്ല തിരുമേനി."

"നാം വേണ്ടത്ര രൂപ കൊടുക്കാൻ തയ്യാറായാൽ ഡിഗ്രി കിട്ടില്ലേ?"

"വെരിഗുഡ് ഐഡിയാ! പല സർവ്വകലാശാലകളിലും സ്വകാര്യമായി പൈസകൊടുത്താൽ ഡിഗ്രി സ്വകാര്യമായി കിട്ടും."

"ക്യാർർർ...! അതുതന്നെ."

"പക്ഷേ, തിരുമേനി, ഇപ്പോൾ ഡിഗ്രിയുടെ കരിഞ്ചന്ത അല്പം കുറഞ്ഞിരിക്കുകയാണ്. കാരണം, നാം അടിയന്തരാവസ്ഥ പ്രഖ്യാപിച്ചിരിക്കുകയാണല്ലൊ."

"വേണ്ടിവന്നാൽ അടിയന്തരാവസ്ഥ എടുത്തുകളയാനും നാം തയ്യാറാണ്. കരിഞ്ചന്തയിൽ ഡിഗ്രി നേടിയ ശേഷം വീണ്ടും അടിയന്തരാവസ്ഥ പ്രഖ്യാപിക്കാം."

"ഓൾറൈററ്!" കഴുകൻ അനുകൂലിച്ചു.

അടുത്ത ദിവസത്തെ വനവിശേഷം, വനനാദം, മൃഗവിപ്ളവം തുടങ്ങിയ പത്രങ്ങളിൽ അടിയന്തരാവസ്ഥ എടുത്തുകളഞ്ഞവാർത്ത പ്രത്യക്ഷപ്പെട്ടു.

കൊട്ടാരത്തിൽ പതിവുപോലെ സിംഹദർശനത്തിനു വരേണ്ടിയിരുന്ന മൃഗങ്ങൾ രണ്ടു ദിവസമായി വന്നില്ല. വയസ്സും ആരോഗ്യവും അനുവദിക്കാത്തതുകൊണ്ട് മൃഗരാജന് നടന്നുചെന്ന് ഇര തേടുവാനും പ്രയാസം. അഭിമാനം അനുവദിക്കുന്നില്ല. വയററിൽ രാമായണം വായന ആരംഭിച്ചിരിക്കുന്നു. പ്രസവിച്ചുകിടക്കുന്ന മിസസ്സുപോലും പട്ടിണിയിലാണ്. എന്തു ചെയ്യും?

"ഹലോ, സെക്രട്ടറി വിശന്നു മരിച്ചു പോകുമല്ലോടാ. കരിഞ്ചന്തയിൽ ഡിഗ്രി നേടുന്നതിനുമുമ്പുതന്നെ അടിയന്തരാവസ്ഥ വീണ്ടും പ്രഖ്യാപിക്കേണ്ടിവരുമെന്നാ തോന്നുന്നത്. പ്രജകൾ നമ്മെ ബഹുമാനിക്കാതായിരിക്കുന്നു."

"ഇക്കാര്യം ഞാൻ അങ്ങയോടു പറയാൻ തുടങ്ങുകയായിരുന്നു."

"നീ ഒരുകാര്യം ചെയ്യൂ. നമ്മുടെ കീരൻ മുയലിനെ ഒന്നിങ്ങോട്ടു വിളിക്കൂ. താൻ വലിയ കൗശലക്കാരനാണെന്ന അഹംഭാവംമൂലം അവൻ വരാതിരിക്കില്ല. തൽക്കാലത്തേക്കെങ്കിലും വിശപ്പടക്കാമല്ലൊ."

"തിരുമേനി, കീരൻ അങ്ങനെയൊന്നും വരാൻ പോകുന്നില്ല. എന്തെങ്കിലും കാരണം വേണം."

"ങ്ഹാ, ഒരു കാര്യം ചെയ്യൂ. മിസസ് പ്രസവിച്ചിരിക്കുകയാണല്ലോ. കുഞ്ഞിനുപേരിടാൻ നാട്ടിലെ ഏററവും ബുദ്ധിമാനായ കീരനെ നാം ക്ഷണിച്ചിരിക്കുന്നു എന്നു പറയൂ."

വനവിശേഷം പത്രത്തിന്റെ ചീഫ് എഡിററും മൃഗരാജന്റെ സന്ദേശവാഹകനുമായ കുറുനരിക്കുട്ടപ്പനെ ഉടനെതന്നെ കീരന്റെ വീട്ടിലേക്കു പറഞ്ഞുവിട്ടു. കുറുനരി ഓടിച്ചെന്നു. കീരന്റെ വീട്ടിന്റെ മുമ്പിലെത്തി.

"എന്റമ്മോ...!" നിലവിളിച്ചുകൊണ്ട് കുറുനരി തിരിച്ചോടി. ക്ഷീണിച്ച് അവശനായി മൃഗരാജന്റെ മുമ്പിൽ വന്നു വീണു. "തിരുമേനി രക്ഷിക്കണം."

മൃഗരാജൻ അമ്പരന്നു. "എന്തുപററി? പറയൂ."

"മഹാരാജൻ, ഞാൻ കീരന്റെ വീട്ടിന്റെ മുമ്പിലെത്തിയിരുന്നു. അപ്പോൾ എന്നെ ആക്രമിക്കുവാൻവേണ്ടി ഒരു ക്രൂരൻ കുറുനരി എന്റെ നേരെ ഓടിവന്നു. കീരന്റെ കൂട്ടുകാരനാണെന്നാ തോന്നുന്നത്. ഞാൻ ജീവനുംകൊണ്ട് സ്ഥലംവിട്ടു." ഒരൊററ ശ്വാസത്തിൽ കുറുനരി പറഞ്ഞുനിറുത്തി.

മൃഗരാജന്റെ ആജ്ഞപ്രകാരം പൊണ്ണൻ പെരുമ്പാമ്പ് കീരന്റെ വീട്ടിലേക്കു ചെന്നു. കുറുനരിയെപ്പോലെ പേടിച്ചുവിറച്ച് പൊണ്ണനും മടങ്ങിവന്നു.

കാര്യമെന്തോ കുഴപ്പമാണെന്ന് മൃഗരാജനു തോന്നി. സംഗതിയുടെ സത്യാവസ്ഥ മനസ്സിലാക്കുവാൻ ഡോക്ടർ കഴുകനെ നിയോഗിച്ചു. ഡോക്ടർ കഴുകൻ കീരന്റെ വീട്ടിനു മുമ്പിലെത്തി. മുമ്പിൽ ചാരിവച്ചിരുന്ന ആൾക്കണ്ണാടിയിൽ കഴുകൻ തന്റെ രൂപം കണ്ടു. ഡോക്ടറേററിനും മററും പഠിക്കുമ്പോൾ കണ്ണാടി, ലെൻസ് തുടങ്ങിയവ കഴുകൻ ഉപയോഗിച്ചിരുന്നു. കുറുനരിയും പൊണ്ണൻ പെരുമ്പാമ്പും ഇതിനുമുമ്പ് കണ്ണാടി കണ്ടിരുന്നില്ല. അതിൽ പ്രതിബിംബിച്ച രൂപം കണ്ട് ശത്രുവാണെന്നു കരുതി അവർ ഭയന്നതാണെന്ന് കഴുകനു മനസ്സിലായി. ശത്രുക്കളെ ഭയപ്പെടുത്താൻവേണ്ടി കീരൻ എടുത്തുവച്ച വേലയായിരുന്നു അത്.

മൃഗരാജന്റെ സന്ദേശം ജാലകപ്പഴുതിലൂടെ കഴുകൻ, കീരനോടു പറഞ്ഞു.

ഒരുപക്ഷേ, തന്നെ കെണിയിലാക്കാൻ വേണ്ടി സിംഹം കരുതിക്കൂട്ടി എടുത്ത വേലയായിരിക്കാമിത്. ഏതായാലും പോകാതിരിക്കുന്നത് അഭിമാനക്ഷതമാണ്. സിംഹത്തിന്റെ മകനു പേരിടാൻവേണ്ടി കീരൻ പുറപ്പെട്ടു.

കീരൻ കൊട്ടാരത്തിനകത്തു പ്രവേശിച്ചു.

"ഹലോ മിസ്ററർ കീരൻ! കമോൺ സിററ് ഡൗൺ."



കീരൻ കസേരയിൽ കയറി ഗമയിൽ ഇരിക്കാൻ തുടങ്ങുകയായിരുന്നു. അപ്പോഴേക്കും സിംഹം മുറിയുടെവാതിൽ ബന്ധിച്ചുകഴിഞ്ഞിരുന്നു.

"ഹ...ഹാ...ഹാ..." സിംഹം അട്ടഹസിച്ചു. "രണ്ടു ദിവസമായി പട്ടിണി കിടക്കുന്ന ഞങ്ങൾക്ക് തല്ക്കാലം വിശപ്പടക്കാനുള്ള കോളായി."

കീരന് സംഗതിയുടെ ഗൗരവം മനസ്സിലായി. ഉടനെതന്നെ അവശനിലയിൽ കീരൻ പറഞ്ഞു: "തിരുമേനി, ഐ. ആം വെരി സോറി. എന്നെ തിന്നണമെങ്കിൽ, കൊന്നുതിന്നോളൂ. പക്ഷേ, ഒരു കാര്യം ഓർമ്മിക്കണം. ഞാൻ രക്താർബ്ബുദംകൊണ്ടു വിഷമിക്കുകയാണ്. എന്റെ ഇറച്ചി തിന്നാൽ, അതു തിന്നവർക്കും രക്താർബ്ബുദം പിടിപെടും. മരിക്കാനാഗ്രഹമുണ്ടെങ്കിൽ എന്നെ കൊന്നു തിന്നോളൂ. ഞാനിതാ റെഡി."

"അയ്യോ വേണ്ടാ. കീരൻ ഒന്നു വേഗം സ്ഥലം വിട്ടാൽമതി, നന്ദി."

മൃഗരാജൻ വാതിൽ തുറന്നുകൊടുത്തു. കീരൻ മെല്ലെനടന്ന് അപ്രത്യക്ഷനായി.

അടുത്ത ദിവസത്തെ 'മൃഗവിപ്ലവ'ത്തിലും 'വനനാദ'ത്തിലും കീരനെഴുതിയ 'മൃഗരാജന്റെ തട്ടിപ്പ്' എന്ന അനുഭവകഥ വായിച്ചപ്പോഴാണ് സിംഹത്തിന് തന്റെ അമളി മനസ്സിലായത്.

**കാവുമ്പായി ജനാർദ്ദനൻ**

# ബംഗാളി നോവൽ

## എട്ട്

# അമ്മ

മഹാശ്വേതാദേവി

പരിഭാഷ: ലീലാ സർക്കാർ

സമയം പിന്നേയുംഒഴുകി. അതാണിപ്പോഴ് സോമുവിൻെറ അമ്മയുടെ മനസ്സിൽ വീണ്ടും ഈ വിചാരം വന്നത്. സുജാത ചോദിച്ചു: "സമീരണൻെറ ചേച്ചി എന്താണു പാസ്സായിരിക്കുന്നത്?"

"ഒരു പാർട്ടെഴുതി. രണ്ടാമത്തേയും എഴുതിയെങ്കിൽ ഡിഗ്രികിട്ടിയേനെ. ടൈപ്പു പഠിക്കാൻ തുടങ്ങിയില്ലേ. അതും പകുതി ദിവസങ്ങൾ അവൾക്കു പോകണമെന്നില്ല. പുറത്തേയ്ക്കുടുക്കാൻ പററിയ തുണിയില്ല, ചെരിപ്പില്ല. വാങ്ങാൻ കാശില്ല. അതിനാൽ പോവില്ലെന്നു പറഞ്ഞിവിടെത്തന്നെ ഇരിക്കും. എന്നെക്കൊണ്ടാവില്ല ഇങ്ങനെ സഹിക്കാൻ എന്നൊക്കെ പറയും. സങ്കടം കാരണമാണ് ചേച്ചി, അല്ലാതെ കർത്തവ്യബോധമില്ലാഞ്ഞിട്ടല്ല."

"സമീരണൻ, കാരണം അവൾക്കു ബുദ്ധിമുട്ടുണ്ടാകുമെന്നു തോന്നുന്നില്ല. ഞാൻ നോക്കാം. ജോലികിട്ടാൻ വഴിയുണ്ടെങ്കിൽ അറിയിക്കാം."

"ചേച്ചി എന്താണു പറയുന്നത്! നല്ല ഒരു ട്യൂഷൻ കിട്ടിയതു് നഷ്ടപ്പെട്ടു. നാല്പതുരൂപ കിട്ടിയിരുന്നതാണ്. കുട്ടിയുടെ അച്ഛൻ പറഞ്ഞു, വേണ്ട വേണ്ട ഇവിടെ പഠിപ്പിക്കാൻ വരണ്ട. നിൻെറ അനുജൻ അക്കൂട്ടത്തിൽപെട്ടവനായിരുന്നു.' അതെചേച്ചി, സത്യമാണ് ഞാൻ പറഞ്ഞതു്."

"എല്ലാവരും ഒരുപോലെ ആവില്ലല്ലോ."

"ചേച്ചി നോക്കിക്കോളൂ. പക്ഷേ, ഒരു കാര്യം ചെയ്യൂ. താഴെയുള്ള രണ്ടുപേരെ ഗവണ്മെൻറിൻെറ ബോർഡിങ്ങിലാക്കി. അച്ഛനുള്ളവരെ അനാഥാശ്രമത്തിലെടുക്കില്ലത്രെ."

"അതു നന്നായി."

"മോളു പറയുന്നതു് കേൾക്കണോ ചേച്ചി. വ്രതിയുടെ അമ്മ ഇവിടെ വരുന്നതിനു് എത്രപേർ എന്തെല്ലാമാണ് പറയുന്നതെന്നോ? അവരെ തല്ലിയവരിൽ ഒരുവൻതന്നെയാണ് അവളോടു ചോദിച്ചതു്. വ്രതിയുടെ അമ്മ നിൻെറ അമ്മയുടെ അടുത്തേക്കെന്തിനാണു വരുന്നതു്, ഇത്ര സഖ്യമുണ്ടാകാൻ എന്താ കാരണം. എലിയുടെ മാളത്തിൽ ആനയുടെ കാലു കടക്കുമോ? എൻെറ മോൾക്ക് പേടിച്ചിട്ടു് വഴി നടക്കാനുംകൂടി വയ്യ. കുട്ടികളെ പഠിപ്പിച്ചുവരുമ്പോൾ ഇരുട്ടാകും. എന്തെങ്കിലും വാങ്ങാൻ പോകാനും ഭയമാണവൾക്ക്. എളുപ്പമാണോ ഇങ്ങനെ കഴിയുക?"

"അവർ എന്നു പറയുന്നതാരെയാണ്?"

"അവരു തന്നെ ചേച്ചി. ബഹളം കൂട്ടിയവർ. നമ്മുടെ മക്കളേയും കൂട്ടരേയും അവസാനിപ്പിച്ചവർ. അവർ ഒരു വേറെ പാർട്ടിയല്ലേ ഇപ്പോൾ. അവർക്കൊന്നും ഒരു ശിക്ഷയും ലഭിച്ചില്ല. മാറുവിരിച്ചു നടക്കുന്നു, കണ്ടില്ലേ? വഴിക്കു കണ്ടാൽ അവളോടു ചോദിക്കുമത്രേ, എന്തേ അനിയൻെറ അടിയന്തരവും ശ്രാദ്ധവും കഴിക്കാഞ്ഞതു്? കഴിച്ചെങ്കിൽ വയറുനിറയെ കഴിക്കാമായിരുന്നു, എന്നെല്ലാം. പിശാചുക്കൾ! ആ ചായക്കടയിലിരുപ്പാണ് ഏതുനേരവും!"

സുജാതയ്ക്കു് ഓർമ്മവന്നു. തിരിവിൽ ടാക്സി നിറുത്തി. സൈക്കിൾറിക്ഷാ പിടിച്ചാണ് സുജാത വരാറ്. ഒരിക്കലും ഇടത്തോട്ടും വലത്തോട്ടും നോക്കുന്ന പതിവില്ല. വഴിക്കരികിലെ ആ ചായക്കടയിലിരിക്കുന്നവരിൽ ആരെങ്കിലുമാണോ വ്രതിയെക്കൊന്നവർ. അവർ ഒരു ഭയവും കൂടാതെ നടക്കുന്നുവെന്നോ? സോമുവിൻെറ ചേച്ചിയെ കളിയാക്കുകയോ ഉറക്കെ ചിരിക്കയോ എന്നിട്ട്? താനേതു നഗരത്തിലാണ്? ഇത്തരം സംഭവങ്ങളും നടക്കുന്നു ഒരുവശത്തു്. മറുവശത്തു് രവീന്ദ്രമേള ആ മേള ഈ മേള എല്ലാം നടക്കുന്നു. എല്ലാം നിയമം തെററാതെ നടക്കുന്നുണ്ടല്ലോ!

ദളവും പതാകയും മാറി ഘാതകർ രക്ഷപ്രാപിക്കുന്നു. മറുവശത്തു് ജയിലിൻെറ മതിലിനുയരം കൂട്ടുന്നു. വാച്ച്ടവർ നിർമ്മിക്കുന്നു. എല്ലാം ഒരുമിച്ചുനടക്കുന്നു. പക്ഷേ ഇനിയും എത്രനാൾ?

സോമുവിൻെറ അമ്മ പറഞ്ഞു. "ചേച്ചി ഭാഗ്യവതിയല്ലേ! വേറെ ഒരു മകനുള്ളവർക്ക് അതിൻെറ മുഖത്തുനോക്കി നഷ്ടപ്പെട്ടവനെക്കുറിച്ചുള്ള ദുഃഖം മറക്കാം. ഞാനാരുടെ മുഖത്തേക്കുനോക്കും. സഹിച്ചു സഹിച്ച് നെഞ്ചത്തെ എല്ലെല്ലാം അരഞ്ഞുപോയി. ഈ മാറിലെരിയുന്ന തീ, ചിതയിലേക്കെടുത്താലല്ലാതെ കെട്ടടങ്ങില്ല ചേച്ചി."

സോമുവിൻെറ അമ്മയെപ്പോലെ ഇങ്ങനെ ഹൃദയംപൊട്ടി കരയാനും പുലമ്പി വിലപിക്കാനും തനിക്കു കഴിഞ്ഞിരുന്നെങ്കിൽ എത്ര ആശ്വാസംകിട്ടിയേനെന്ന് സുജാത പറയാനാഗ്രഹിച്ചു. പക്ഷേ, വ്രതിയെക്കുറിച്ചുള്ള വേദന ഹൃദയത്തിൽ വഹിച്ചുകൊണ്ടാണ് താൻ കഴിയുന്നതെന്നു് സുജാത പറഞ്ഞാൽ, നല്ലപോലെ തുറന്നൊന്നു കരയാൻ തനിക്കാവുന്നില്ലെന്നറിയിച്ചാൽ സോമുവിൻെറ അമ്മ വിശ്വസിക്കുകതന്നെയില്ല, ആശ്ചര്യപ്പെടും. വ്രതിയുടെ മരണവാർത്ത അറിഞ്ഞയുടനെ അതു പുറത്തുവരാതിരിക്കാനായി വേണ്ടതു ചെയ്യാനോടിയവരുടെ മുന്നിൽ വ്രതിക്കുവേണ്ടി കരയാൻ സുജാത ഇഷ്ടപ്പെടുന്നില്ല. ഗദ്ഗദം അവരുടെ കണ്ഠത്തെ തടയും. സോമുവിൻെറ അമ്മയുണ്ടോ അതെല്ലാം മനസ്സിലാക്കാൻ പോകുന്നു. സോമുവിൻെറ അമ്മയും അച്ഛനും ആ നേരത്തു് ഇങ്ങനെയൊന്നും വിചാരിച്ചിരുന്നില്ല.

രാത്രി പന്ത്രണ്ടുമണി ആയിട്ടില്ല. എല്ലാം ദുഃസ്വപ്നമായി തോന്നുകയാണ്. പാതിരാത്രിക്ക് സോമുവിൻെറ വീടു വളഞ്ഞു. ഓരോരുത്തരോരുത്തരായി വന്നുവന്നു് തിരക്കുകൂടി. ഇതു കണ്ട സോമുവിൻെറ അമ്മ ഭയന്നു് വായ് പൊത്തിപ്പിടിച്ചു. സോമുവിൻെറ അച്ഛൻ നിസ്സഹായനെപ്പോലെ കാതരഭാവത്തിൽ പറഞ്ഞു: ഇനി ഇപ്പോൾ എന്താണു ചെയ്യുക? പോയി നോക്കട്ടെ. പിന്നിലെ കതകിൽക്കൂടി രക്ഷപ്പെടാൻ..."

സോമു പതുക്കെപ്പറഞ്ഞു: "ഒരു ഗുണവുമില്ലച്ഛാ. അവിടേയും അവർ വളഞ്ഞിട്ടുണ്ട്. എനിക്ക് ശബ്ദം കേൾക്കാം അവിടെനിന്നു്."

"പുറത്തേക്കു വിടു അവരെ!" അടക്കിയ സ്വരം. പക്ഷേ, നിഷ്ഠുരമാണ്.

"ബാബുവിൻെറ ശബ്ദമാണല്ലേ?" സോമുവിൻെറ അച്ഛൻ ചോദിച്ചു.

വീണ്ടും 'പുറത്തേക്കു വിടു അവരെ.'

"ഇല്ലെങ്കിൽ വീടിനു തീ വയ്ക്കും. പുറത്തേക്കു വാടാ സോമു!"

"തന്തയ്ക്കു പിറന്നവനാണെങ്കിൽ ഇറങ്ങ് പുറത്തു്!"

സോമു പറഞ്ഞു: "ഞാൻ ആദ്യം പുറത്തേക്കു ചെന്നാൽ അവരെന്നെ പിടിക്കും. അപ്പോൾ നിങ്ങൾക്കാർക്കും രക്ഷപ്പെടാനാവില്ലേ?"

"പുറത്തേക്കു വാ."

വ്രതി അപ്പോൾ സോമുവിനോടു പറഞ്ഞു: "ഗുണമില്ല. സോമു, നീ തനിയേ പോകുന്നതെന്തിനു്? നമുക്കെല്ലാവർക്കും ഒന്നിച്ചുതന്നെ പോകാം."



ദുഃസ്വപ്നം! ദുഃസ്വപ്നം എല്ലാം ദുഃസ്വപ്നം.

വ്രതിയാണ് ആദ്യം എണീററതു്. ജനാലയ്ക്കരികിൽ ചെന്നു് ഉറക്കെ വിളിച്ചു പറഞ്ഞു: "ഞങ്ങളിതാവരുന്നു. തെറി പറയാതിരിക്കിൻ. കാത്തിരിക്കു കുറച്ച്."

ഒരെണ്ണവും കൂടിയുണ്ട്. അപ്പോൾ: "വാടാ പുറത്തേക്ക് *ഘട്ടിയുടെ മോനെ! വാ വേഗം..."

"പോകല്ലേ സോമുമോനെ."

"കരയല്ലേ അമ്മേ, അച്ഛാ, അച്ഛൻ അമ്മയെ സമാധാനിപ്പിക്കൂ. പോയില്ലെങ്കിൽ വീടിനവർ തീവയ്ക്കും."

വിജിതൻ പൈജാമ മുറുക്കിക്കെട്ടി. കൈകൊണ്ടു തലമുടി ഒതുക്കി ശരിയാക്കി. പാർത്ഥൻ ഒരിക്കലും അധികം സംസാരിക്കാറില്ല. പാർത്ഥൻ പറഞ്ഞു: "ശരി പോകാം വിജിതാ."

പാർത്ഥൻേറയും വിജിതൻേറയും കൈകളിൽ മടക്കുന്ന കത്തി ഉണ്ടായിരുന്നു. സോമുവും വ്രതിയും നിരസ്ത്രരും.

അവർ ഒന്നിച്ചു് കൈ കോർത്തുപിടിച്ച് മുദ്രാവാക്യങ്ങൾ ഉറക്കെപ്പറഞ്ഞുകൊണ്ടു് കതകുതുറന്നു പുറത്തേക്കുവന്നു.

"നിന്നേക്കാൾമുമ്പു് ഞാൻ മരിക്കും എന്നു പറഞ്ഞു് സോമുവിൻെറ അച്ഛൻ മുന്നിൽ ചാടി കടക്കാൻ നോക്കി. സോമു ഉടനെ പിന്നിലേക്കു തള്ളി നീക്കി. മുദ്രാവാക്യം വിളിച്ചുപറഞ്ഞുകൊണ്ടു് അവർ പുറത്തേക്കു നടന്നു. പുറത്തു് അന്ധകാരം. അന്ധകാരം നിറഞ്ഞ ധാരാളം മുഖങ്ങൾ. ചിരി, പരിഹാസച്ചിരി. അന്ധകാരത്തെപ്പിളർന്നു നാലു പുറത്തേക്കുമെത്തുന്ന ചിരി. വീടുകളിലെ വിളക്കുകൾ അണയുന്നു. കതകുകളും ജനാലകളും അടഞ്ഞുകൊണ്ടിരുന്നു. ഭയചകിതരായവർ പിന്നോക്കം നീങ്ങുന്നു. ആകാശത്തേക്കുയരുന്ന സീൽക്കാരങ്ങൾ. ഇവർ നാലുപേരും മുദ്രാവാക്യങ്ങൾ അധരങ്ങളിലേന്തി മുന്നോട്ട്. വിജിതൻ കത്തി നേരെ ഉന്നം വച്ചുകൊണ്ടു് തിരക്കിലേക്കോടിച്ചെന്നു. ആരെയാണെടാ കൊല്ലാൻ വരുന്നതു്? കത്തികൊണ്ടു കുത്താൻ വരുന്നോ? ഇപ്പോൾ മൂന്നു കണ്ഠങ്ങളിൽ നിന്നേ മുദ്രാവാക്യങ്ങൾ കേൾക്കുന്നുള്ളു. വിജിതൻെറ കഴുത്തിൽ അതിനിപുണതയോടെ ആരോ ഇതിനിടെ കുടുക്ക് മുറുക്കിക്കഴിഞ്ഞു. നീണാൾ വാഴട്ടെ, സിന്ദാബാദ് എന്നീ വാക്കുകളുടെ ഏതാനും അംശങ്ങൾ അപ്പോഴും കണ്ഠത്തിൽനിന്നുയർന്നു. പിന്നെ താനെ നിന്നു. പെട്ടെന്നു് എല്ലാ മുദ്രാവാക്യങ്ങളും നിലച്ചു. ഘാതകർ മുന്നോട്ട്. വെടിയുടെ ശബ്ദം. തണുത്ത വായുവിൽ വെടിമരുന്നിൻെറ മണം. ഇരുണ്ടമുഖങ്ങൾ അകന്നുപോകുന്നു. അത്യുച്ചത്തിൽ കരഞ്ഞുകൊണ്ടു് നെഞ്ചടക്കിപ്പിടിച്ച് സോമുവിൻെറ അച്ഛൻ തറയിൽ വീണു. എൻെറ സോമു... ചേട്ടാാാ...സഹോദരിമാരുടെ ആർത്തനാദം. സോമുവിൻെറ അമ്മ ഇതൊന്നും അറിഞ്ഞില്ല. അവരുടെ കണ്ണുകളിൽ അന്ധകാരം മാത്രം. ബോധമില്ലാതെ കിടക്കുന്നു. എങ്ങും അന്ധകാരം!

സുജാതയ്ക്കു കരയാൻ കഴിയാത്തതെന്തുകൊണ്ടെന്നു സോമുവിൻെറ അമ്മയ്ക്കെങ്ങനെ അറിയാനൊക്കും? വീട്ടിൽ അറിയാതെപോലും ആരും വ്രതിയുടെ പേരുച്ചരിക്കാറില്ലെന്ന് അവരെങ്ങനെ വിശ്വസിക്കും? വ്രതിയുടെ പേരു് വർത്തമാനപത്രത്തിൽ വരാതിരിക്കാൻ വേണ്ടി വ്രതിയുടെ അച്ഛൻ കാട്ടിക്കൂട്ടിയ പരാക്രമങ്ങൾ അവരെങ്ങനെ മനസ്സിലാക്കും?

എന്തുകൊണ്ടെന്നാൽ സോമുവിൻെറ അച്ഛൻ തൻെറ രക്ഷയെക്കുറിച്ച് ചിന്തിച്ചതുപോലുമില്ല. ചിന്തിക്കാൻ കഴിയുമെന്നുപോലും അദ്ദേഹത്തിനറിയില്ലായിരുന്നു. അവരോടൊപ്പം സോമുവിൻെറ അച്ഛനെ, വെറും ഒരു പീടികക്കാരനെ, മൂലധനമൊട്ടുമില്ലാത്ത ഒരു പീടികക്കാരനെ—തുലനം ചെയ്യുക സാദ്ധ്യമല്ല. വ്രതിയുടെ അച്ഛനും സോമുവിൻെറ അച്ഛനും ഈ നാട്ടിൽ രണ്ടു വിവിധ മേരുക്കളിൽ വസിക്കുന്നവരാണ്.

പാവം, സോമുവിൻെറ അച്ഛൻ! അദ്ദേഹം വിചാരിച്ചതെന്താണ്? പൊലീസ് സ്റ്റേഷനിൽ ചെന്നാൽ എല്ലാം ശരിയാക്കാം. മറെറല്ലാവരും അപ്പോൾ ഭയന്ന് അകന്നിരിക്കും. ഓടിക്കിതച്ച് ക്ഷീണിച്ച് ഒരുവിധം അദ്ദേഹം സ്റ്റേഷനിലെത്തി. സ്റ്റേഷനിൽ പകൽപോലെയാണ് വെളിച്ചം. "ഒന്നു സഹായിക്കൂ സർ. ഇപ്പോൾ പോയാലും അവനെ രക്ഷിക്കാനൊക്കും സർ. വേണമെങ്കിൽ ആശുപത്രിയിലേക്കു കൊണ്ടുപോകേണ്ടിവരും സർ. ഞാൻ കാലുപിടിച്ചപേക്ഷിക്കുന്നു സർ. ഒന്നു വരൂ..."

സ്റ്റേഷനിലിരിക്കുന്ന ഓഫീസർക്ക് അധികം പ്രായമില്ലെങ്കിലും പ്രാപ്തിയും അറിവും നല്ലപോലെയുണ്ട്. സോമുവിൻെറ അച്ഛൻ അക്രമിച്ചവരുടെ പേരുകൾ വിളിച്ചുപറഞ്ഞു. ആവലാതി പറഞ്ഞപ്പോൾ ഓഫീസർ ഒന്നു ഞെട്ടി. സോമുവിൻെറ അച്ഛൻ തീരെ നിസ്സഹായൻ. എപ്പോഴും ഭയപ്പെട്ടുകഴിഞ്ഞിട്ടുള്ളവൻ. അരിച്ചുനടക്കുന്ന ജന്തുക്കളെപ്പോലെ ആർക്കുവേണമെങ്കിലും അരച്ചുതേച്ചുപോകാം. അദ്ദേഹം പേടിച്ച് കുറച്ചുനേരം ഒന്നും പറഞ്ഞില്ല. വീണ്ടും പൊട്ടിക്കരയാനും സഹായമഭ്യർത്ഥിക്കാനും തുടങ്ങി.

"ഉവ്വ് സർ, ഞാൻ ശബ്ദം കേട്ടതാണ്. വരൂസർ, നമുക്കു പോകാം. വാനിൽ വേഗം പോകാം." ഉടനെ മറെറാരാളെ അവിടെ കണ്ടപ്പോൾ തിരിച്ചറിഞ്ഞതിനാൽ ആ ആളിൻെറ കാലുപിടിച്ചു പൊട്ടിക്കരഞ്ഞപേക്ഷിച്ചു.

ഏറെനേരം കഴിഞ്ഞശേഷം വാൻവന്നു. സോമുവിൻെറ അച്ഛൻ വാനിൽ കയറിയിരുന്നു. കോളനിയിലേക്കു പ്രവേശിച്ചതും അദ്ദേഹം ഭ്രാന്തനെപ്പോലെ വിളിച്ചു കരയാൻ തുടങ്ങി:

"സോമു, മോനെ സോമു...ഒന്നു വിളി കേൾക്കു കുട്ടാ! സോമു..."

ആശ്ചര്യമെന്നു പറയട്ടെ, വാനിലുള്ളവർക്ക് ഒരു നിർദ്ദേശത്തിൻെറ ആവശ്യവും വേണ്ടിവന്നില്ല. നേരെ അതു് ഫുട്ബാൾ ഗ്രൗണ്ടിലേക്കു ചെന്നു. വാനിൻെറ വെളിച്ചം കണ്ടപ്പോൾ ഓരോരുത്തരായി നീങ്ങാൻ തുടങ്ങി. പലരും അവിടെനിന്നു് ഓടി രക്ഷപ്പെട്ടു. വാനിൻെറ ഹെഡ്‌ലൈററിൽ പലരുടെ മുഖവും തിരിച്ചറിയാൻ കഴിഞ്ഞു. വാനിൻെറ ഗതി സാവധാനത്തിലായി. ശരിയായ സ്ഥാനത്തു് വാനെത്തിയപ്പോൾ ആരുമില്ല അവിടെയെങ്ങും. എല്ലാവരും പോയിക്കഴിഞ്ഞിരുന്നു. വാൻ നിന്നപ്പോൾ വാനിൻെറ വെളിച്ചം വീണിരുന്നതു് വിജിതൻെറ ശരീരത്തിലാണ്. ടോർച്ചിൻെറ വെളിച്ചം ആരുടെ മേലെല്ലാം പതിച്ചുവോ അവരെയെല്ലാം നോക്കി സോമുവിൻെറ അച്ഛൻ ബഹളം വച്ചു കരഞ്ഞു.

(തുടരും)

*. "ഘട്ടി" എന്നു് പശ്ചിമവംഗത്തിലുള്ളവരെ കൊള്ളിച്ചുവിളിക്കുന്നു. വ്രതിയെ ഉദ്ദേശിച്ചാണിവിടെ വിളി.

# ദൈവമക്കൾ

## നോവൽ

### മുപ്പത്തിരണ്ട്

“നിന്റെ മനസ്സ് എനിക്കറിയാം.” അവനെങ്കിലും മനസ്സാക്ഷിക്കുത്തിൽ നിന്നു രക്ഷപ്പെടട്ടെ.

പക്ഷേ, സ്വന്തം മനസ്സ്—എത്രനാളു ഇങ്ങനെ തുടരാൻ തനിക്കു കഴിയും. മോചനത്തിന്റെ മാർഗ്ഗം ഇന്നല്ലെങ്കിൽ നാളെ തന്റേയും ജീവൽപ്രശ്നമായിത്തീരുകയില്ലേ? എപ്പോഴത്തെയുംപോലെ ആ ചിന്ത മനസ്സിൽ വളരാൻ സമ്മതിച്ചില്ല.

രണ്ടാംവർഷപരീക്ഷ കഴിഞ്ഞതും അവധിക്കാലത്തെക്കുറിച്ചായിരുന്നു വിചാരം. എങ്കിലും തന്റെകൂടെ വീട്ടിൽവന്നു താമസിക്കണമെന്ന് ജമാൽ ക്ഷണിച്ചപ്പോൾ മടിച്ചതേയുള്ളു. ജമാലിന്റെ വീട്ടുകാർ തന്നെ എങ്ങനെ അംഗീകരിക്കുമെന്നുള്ള ആശങ്ക ഒഴിവാക്കാൻ കഴിഞ്ഞില്ല.

“നീ ആ കാര്യം ഓർത്തു വിഷമിക്കണ്ട. ഒന്നാമത് പീരുക്കണ്ണൻമുതലാളി എറണാകുളത്താണ്. വീട്ടിൽ ഉമ്മ മാത്രമേയുള്ളു. ഉമ്മായ്ക്കു പിന്നെ സുന്നത്തു കഴിക്കാത്തവരൊക്കെ കാഫറീങ്ങളാ—ഹിന്ദുവോ, ക്രിസ്ത്യാനിയോ എന്നൊന്നും നോട്ടമില്ല. പിന്നെ പുന്നാരമോന്റെ അതിഥിയല്ലേ. പാത്തുമ്മയെക്കൊണ്ട് നല്ല ഭക്ഷണമുണ്ടാക്കിച്ച് അവ മച്ചിലെത്തിച്ചുകൊള്ളും.

“നോക്ക് നിന്നെ എന്റെ കൂട്ടുകാരനായിട്ടൊന്നുമല്ല കൊണ്ടുപോകുന്നത്. സാറായിട്ട്. മനസ്സിലായോ? അതുകൊണ്ട് യാതൊരു കോംപ്ലെക്സും തോന്നേണ്ട ആവശ്യമില്ല.”

പരീക്ഷയ്ക്ക് ജമാൽ എഴുതാൻ കൂട്ടാക്കിയില്ല. എഴുതിത്തോററു എന്ന പേരുദോഷം ഉണ്ടാക്കുന്നതെന്തിനെന്നായിരുന്നു ഭാവം! അവന്റെ അനാട്ടമിയും ഫിസിക്സും പുസ്തകങ്ങൾ പഠിച്ച് കാണാപ്പാഠമാക്കിയതു താനായിരുന്നു. അവധിക്കാലം താൻകൂടെയുണ്ടെങ്കിൽ മാത്രമേ പഠിത്തം നടക്കുകയുള്ളു എന്നാണ്. ഇല്ലെങ്കിൽ ഉമ്മ ഓരോ കല്യാണക്കാര്യം പറഞ്ഞ് അടുത്തുകൂടും. താൻ പെണ്ണുകണ്ടു നടക്കും.

അടുത്ത വർഷമെങ്കിലും മാനമായി കടന്നുകൂടണം. അതാണ് ജമാലിന്റെ തീരുമാനം. ആയിടയ്ക്ക് അവന്റെ അഹന്തയ്ക്ക് ക്ഷതമേല്പിച്ച ചെറിയ ഒരു സംഭവം ഉണ്ടായി. ഒന്നാം വർഷത്തിൽ വെളുത്തുചുവന്ന ഒരുമ്മാക്കുട്ടി ചേർന്നിരുന്നു. കൊല്ലത്തെ ഒരു അണ്ടിമുതലാളിയുടെ മകൾ! നസീം എന്നു പേര്. എല്ലാം അവൻ പറഞ്ഞുള്ള അറിവാണ്. ഉമ്മായുടെ എഴുത്തിൽ ജമാലിന് ആ പെൺകുട്ടിയുമായി എന്തോ പൊടിബന്ധം ഉള്ളതായെഴുതിയിരുന്നു. പെണ്ണിനെ കണ്ടപ്പോഴേ, ജമാലിനു ഹരംപിടിച്ചിരുന്നു. ഏതായാലും ബന്ധം പറഞ്ഞ് കാണാൻ ചെന്നപ്പോൾ അവൾ എടുത്ത വാക്കു പറഞ്ഞത്രേ!

“കണ്ടില്ലെങ്കിലും എനിക്കു പറഞ്ഞു കേട്ട് നല്ല അറിവാണ്. നിങ്ങളുടെ ക്ലാസ്സിലെ ജയന്തിയാണ് എന്റെ റൂംമേററ്. ഡിസെക്ഷൻക്ലാസ്സിൽ വന്നാൽ പിന്നെ—”

എന്നിട്ട് മണികിലുക്കംപോലെ ഒരു പൊട്ടിച്ചിരിയും.

ജമാലിന്റെ ഭാഷയിൽ പറഞ്ഞാൽ “എന്റെ കരളിൽ അപ്പോൾ ആയിരം മണിയല്ലേ മുഴങ്ങിയത്. പക്ഷേ, ഒരു വിഷമംമാത്രം. അവൾ തന്നെ കളിയാക്കാൻ ഇടവന്നല്ലോ എന്ന്.”

എങ്ങനെയെങ്കിലും അടുത്ത വർഷം ജയിക്കണമെന്ന് തീരുമാനമെടുത്തതും അപ്പോഴായിരുന്നു.

തന്റെ ജീവിതത്തിൽ അല്ലലില്ലാതെ കഴിഞ്ഞ ആദ്യത്തെ അവധിക്കാലവും അതായിരുന്നു. മൃഷ്ടാന്നഭോജനം, വൈകുന്നേരങ്ങളിലെ എസ്റ്റേററിൽക്കൂടിയുള്ള സായാഹ്നസവാരി, ആററിലെ നീന്തിക്കുളി. അവധിക്കാലത്ത് കൊച്ചുമുതലാളിക്കു പാഠങ്ങൾ പറഞ്ഞുകൊടുക്കാൻ എത്തിയ സാറാണെന്നുള്ളതുകൊണ്ട് അടുക്കളക്കാരി പാത്തുമ്മയുടെയും കാര്യസ്ഥൻ അഹമ്മദു കാക്കയുടെയും ഇടയിൽ മാന്യസ്ഥാനവും.

കഴുത്തിൽ സ്റ്റെത്തും തൂക്കി ഓവർകോട്ടും ധരിച്ച് ആശുപത്രിയുടെ പടവുകൾ കയറിയപ്പോൾ ആഹ്ലാദത്തിന്റെ അലകളോടൊപ്പം മനസ്സിൽ ഉത്തരവാദിത്വത്തെക്കുറിച്ചുള്ള തീവ്രബോധം ഉണർന്നു. തണുത്തു വിറുങ്ങലിച്ച ശവശരീരത്തിനുപകരം ചോരയും നീരും ജീവന്റെ ഊഷ്മളതയുമുള്ള മനുഷ്യർ—അവരുടെ വേദനകളും യാതനകളും? ഓരോ വിഭാഗത്തിനും പല യൂണിററുകൾ. ഓരോ യൂണിററിലും ഓരോ പ്രൊഫസറും ജൂനിയർ സ്റ്റാഫംഗങ്ങളും കുറെ വിദ്യാർത്ഥികളുംഅടങ്ങിയ പ്രത്യേക ലോകം. രോഗനിർണ്ണയത്തെക്കുറിച്ചുള്ള ചർച്ചയും ചികിത്സാവിധിയുടെ തീരുമാനവുമൊക്കെ കിടക്കയുടെ അരികിൽതന്നെ. വിചിത്രമായ പഠനരീതി. ഉദ്വേഗം നിറഞ്ഞ എത്രയെത്ര നിമിഷങ്ങൾ. കൊടും വേദനയും മയക്കത്തിന്റെ അബോധാവസ്ഥയും ആശ്വാസത്തിന്റെ കുളിർമ്മയും എല്ലാം നിമിഷങ്ങളുടെ അകലങ്ങളിൽ! പുതിയ പുതിയ അറിവുകൾ മനസ്സിന്റെ കലവറയിൽ മുദ്രണം ചെയ്യപ്പെടുമ്പോഴുള്ള അപൂർവ്വ സംതൃപ്തി! ജീവിതത്തിൽ അന്നോളം ഉണ്ടായിട്ടില്ല അതിനുസമമായ ഒരനുഭവം. എങ്കിലും കൂട്ടത്തിൽ ഒററപ്പെട്ടവനായിരുന്ന ജമാൽ ഒപ്പമെത്തിയിരുന്നില്ല. കുഞ്ഞപ്പിയാണെങ്കിൽ മററുള്ളവരുടെ ഇടയിൽ എപ്പോഴത്തെയുംപോലെ അകലം പാലിച്ചിരുന്നു.

ഹോസ്റ്റൽ കൂടുതൽ ശബ്ദായമാനമായിരുന്നു. പുതുവർഷത്തിൽ കൂടുതൽ കുട്ടികളുമുണ്ടായിരുന്നു.

“ഇപ്പോൾ നമ്മുടെ അംഗസംഖ്യ കേൾക്കണോ? പെലേൻ ഞാൻ കൂടാതെ പതിന്നാല്, കുറവർ രണ്ട്, പറയർ അഞ്ച്, തണ്ടാൻ ഒന്ന്, അങ്ങനെ മൊത്തം ഇരുപത്തിമൂന്ന്.” കുഞ്ഞപ്പി കണക്കെടുപ്പു നടത്തിയിരുന്നു.

പുതുവർഷക്കാരുടെ ആദ്യരാത്രി. എന്തുകൊണ്ടോ മററു പലരേയുംപോലെ റാഗിങ്ങിന്റെ ലഹരി ഉൾക്കൊള്ളാൻ കഴിഞ്ഞിട്ടില്ല. എന്നും മടുപ്പോടെ മാത്രം ആ ദിവസങ്ങൾ തള്ളിനീക്കിയിരുന്നു.

അത്താഴം കഴിഞ്ഞെത്തിയപ്പോൾ ഈശ്വരൻ മുറിയിലുണ്ട്. കൂട്ടത്തിൽ പേടിച്ചരണ്ട നാല് ഒന്നാം വർഷക്കാരും. മുഖം ഗൗരവപൂർണ്ണമായിരുന്നു. അവൻ പറഞ്ഞു:

“ഞാൻ ഇപ്പോൾ വാതിൽ അടച്ചു കുററിയിടാൻ പോവുകയാണ്. ഒരു കാരണവശാലും തുറക്കില്ല. എനിക്കുണ്ടായ അനുഭവം ഇവർക്ക് ഉണ്ടാകരുത്. ഇവർ എന്റെ ആൾക്കാരാണ്?”

“നമ്മുടേത് എന്നു പറയ് ഈശ്വരാ,” സന്ദർഭത്തിനു ലാഘവം തോന്നട്ടെ എന്നുകരുതി പറഞ്ഞതാണ്.

“ആ വിചാരം തനിക്കില്ലല്ലോ. തനിക്കല്ല ആർക്കുംതന്നെ. ഇവിടത്തെ അഭ്യോസമുറകളെപ്പററി കേട്ടുകേൾവിപോലും ഇല്ലാത്ത പാവങ്ങളാണിവർ! ഇവിടെ കുറെ പ്രമാണികളുണ്ടല്ലോ, അവരുടെ ബലിയാടുകളാക്കാൻ ഞാൻ സമ്മതിക്കില്ല.”

“വിഡ്ഢിത്തമല്ലേ നീ പറയുന്നത്. ഇവരെമാത്രമല്ല, ഈ ഹോസ്റ്റലിലെ ആരെയും വെറുതേ വിടാറില്ലല്ലോ. ഫസ്റ്റ് ഇയറിനെ റാഗ് ചെയ്യുകയെന്നുള്ളത് ഒരിക്കലും മാറാൻപോകാത്ത കീഴ്വഴക്കമാണെന്നു നിനക്കറിയാം. പിന്നെ ഇവർക്കു മാത്രം എന്തു പ്രത്യേകത.”

“പ്രത്യേകതയൊന്നുമില്ലേ, ഇയാൾ കണ്ണു തുറന്നുനോക്ക്. ഈ മുഖങ്ങൾ കാണുന്നില്ലേ? ഈ വേഷങ്ങൾ! എല്ലാംതന്നെ ഇന്നു രാവിലെ കാറിലും ടാക്സിയിലും ഒക്കെയായി സൂട്ട്കേസും തൂക്കിപ്പിടിച്ച് വന്നെത്തിയവരെപ്പോലെയാണോ.”

വില കുറഞ്ഞ വസ്ത്രങ്ങൾ ധരിച്ച് അപകർഷബോധംകൊണ്ടു പരുങ്ങുന്ന തന്റെ സഹോദരന്മാർ—അജ്ഞാതമായ ഭീതിയിൽ വാടിത്തളർന്ന മുഖങ്ങൾ.

“നീ നേരേ നോക്ക്! ഇവനും അവനും ഒരുപോലെയാണെന്ന് എങ്ങനെ പറയാൻ കഴിയും.”

കുഞ്ഞിക്കണ്ണന്റെ വാക്കുകൾ മുട്ടിപ്പോയിരുന്നു. പക്ഷേ, ആ കാരണംകൊണ്ട് അവരെ റാഗിങ്ങിൽനിന്ന് ഒഴിച്ചുനിറുത്താൻ ശ്രമിക്കുന്നതിനു ന്യായീകരണമുണ്ടോ? അല്ലെങ്കിൽതന്നെ അങ്ങനെ ഒരു കരിങ്കാലിപ്പണിക്ക് ഒരുമ്പെടുന്നത് ബുദ്ധിശൂന്യതയല്ലേ — വിശദീകരിക്കാനുള്ള ശ്രമം ഈശ്വരൻ അക്ഷമയോടെ തടഞ്ഞു.

“നോക്ക് നിന്റെ ഉപദേശങ്ങൾ ഒന്നും വേണ്ട. നട്ടെല്ലില്ലാത്ത കുറേപ്പേർ! ഒരുപകാരംചെയ്യാൽ മതി. ഈ മുറിക്കുപുറത്തു പോകൂ.”

പിന്നെ നിന്നില്ല. അവരോട് വാദിച്ചിട്ടു പ്രയോജനമില്ലെന്നറിയാം. നേരെ ജമാലിന്റെ മുറിയിലേക്കാണു പോയത്. അവിടെയും അതുതന്നെയായിരുന്നു ചർച്ചാവിഷയം. തോമസും ശ്രീധരനും പി. വി. ജോർജ്ജുമൊക്കെ എത്തിയിട്ടുണ്ട്. ഡക്കിങ്ങും മീശവടിക്കലുമൊക്കെ പഴഞ്ചൻ രീതികളാണെന്ന അഭിപ്രായമാണ്. ആയിടെ ഫുട്ബോൾ ടൂർണമെന്റിനു കൽക്കത്ത മെഡിക്കൽ കോളേജിൽ പോയതും അവിടത്തെ ഉശിരൻ മെഥേഡ്സിനെപ്പററി വിവരിച്ചതും കൂടി കേട്ടപ്പോൾ എല്ലാവർക്കും ഒരു ഹരം കേറിയതുപോലെ. മണി പത്തടിക്കാൻ അക്ഷമയോടെ കാത്തിരിക്കുകയാണ്. മൂന്നാം നിലയിലെ സൈഡ് റൂമിലാണു പരിപാടികൾ. മണി പത്തടിച്ചതും ആർപ്പുവിളികളോടെ എല്ലാവരും ചാടി എണീററുകഴിഞ്ഞു.

എല്ലാം കേട്ട് ജനൽപ്പടിയിൽ തൂങ്ങിയിരിക്കുകയായിരുന്നു താൻ!

“വാ എണീക്ക്. ഇതിനിടയിൽ ഉറക്കമായോ?” ജമാൽ പിടിച്ചെണീപ്പിച്ചപ്പോൾ മടിച്ചു.

“ഞാൻ വരുന്നില്ല ജമാൽ, നിനക്കറിഞ്ഞു കൂടേ എനിക്കിതൊക്കെ…”

ജമാൽ പിന്നെ നിർബ്ബന്ധിച്ചില്ല. ചാടിത്തകർത്തു മുറിവിട്ടുപൊയ്ക്കഴിഞ്ഞ കൂട്ടുകാരുടെ ഒപ്പമെത്താൻ ധൃതിപ്പെട്ടു പോയി.

വളരെ താമസിച്ചാണ് ഉറക്കം പിടിച്ചത്. ഉറങ്ങുന്നതുവരെയും മുകളിലത്തെ തകർപ്പ് കേൾക്കാമായിരുന്നു. ഉണർന്നപ്പോൾത്തന്നെ മതിലോടുചേർത്തു നീക്കിയിട്ട കട്ടിലിൽ ജമാലും ഒപ്പം കിടപ്പുണ്ട്. വെട്ടിയിട്ടതുപോലെ തളർന്നുള്ള ഉറക്കം. ശബ്ദം ഉണ്ടാക്കാതെ സ്വന്തം മുറിയിലേക്ക് നടന്നു. നേരം വെളുത്തുതുടങ്ങിയതുകൊണ്ട് ഈശ്വരൻ മുറി തുറന്നതന്നെ അകത്തു കയറുമായിരിക്കും. ചെന്നപ്പോൾ തങ്ങളുടെ മുറി മലക്കെ തുറന്നു കിടപ്പുണ്ട്. ഈശ്വരനും കൂട്ടരും ഒക്കെ എവിടെ? നേരം വെളുക്കും മുമ്പേ പുറത്ത് എവിടെയെങ്കിലും കടന്നതാണോ! കുളി കഴിഞ്ഞു വന്നപ്പോൾ കുത്തഴിഞ്ഞമുറി.

“നിന്റെ കൂട്ടുകാരൻ ഈശ്വരൻ ഭയങ്കര ചോക്കണംകേടാ കാണിച്ചത്.”

“ഞാൻ അവനോട് ഒന്നു പറഞ്ഞു നോക്കി. കേൾക്കാനിഷ്ടമില്ല. അവനെ നിനക്കറിഞ്ഞുകൂടേ.”

“അതുകൊണ്ടെന്താ ശരിക്കനുഭവിച്ചു. ഇനി ആയുസ്സിൽ അവൻ ഇങ്ങനെ ഒരു കാര്യം ചെയ്യുകയില്ല. ഇവൻ കുറെപ്പേരെ മുറിയിൽ ഒളിച്ചുവച്ചാൽ ആരും അറിയില്ലെന്നാണു വിചാരിച്ചത്. അവരെ തിരക്കിയാണ് സോമനും കൂട്ടരും ആദ്യം എത്തിയത്. കതകിൽ തട്ടി, പുതിയ പയ്യന്മാരോടു പുറത്തു വരാൻ പറഞ്ഞു. കോട്ടത്തലവന്റെ കാര്യം പറഞ്ഞതുപോലെ നമ്മുടെ ഈശ്വരനാണു മറുപടി പറഞ്ഞത്. അതും യുദ്ധത്തിന്റെ ഭാഷയിൽ! ഒരേ വാക്ക് ‘സാദ്ധ്യമല്ല’ പിന്നെ കാര്യങ്ങൾ യുദ്ധത്തിന്റെ ഫോമിലായി. പയ്യന്മാർ നിരുപാധികം പുറത്തുവന്നില്ലെങ്കിൽ ഈ ഹോസ്റ്റലിൽ കഴിഞ്ഞുകൂടാമെന്നു മോഹിക്കണ്ടെന്നു താക്കീത്. ഞങ്ങളുടെ ഭാഗത്തുനിന്ന് തൊള്ളതൊറപ്പൻ സ്ററീഫന്റെ ശബ്ദത്തിൽ! പാവം പിള്ളേര് എലികളെപ്പോലെ വിറച്ചു കാണണം. കുറെനേരം അകത്ത് എന്തോ പിറുപിറുക്കൽ! മുറി തുറക്കുമെന്നു വിചാരിച്ച് കാത്തുനിന്നത് വെറുതെയായി. ഈശ്വരൻ വീണ്ടും കോട്ടത്തലവന്റെ ഭാഷയിൽ!

“ഇപ്പോൾത്തന്നെ പുറത്തിറങ്ങിയില്ലെങ്കിൽ…”

പുറത്തുനിന്നു ഭീഷണി.

അകത്തു നിശ്ശബ്ദം.

ഇവിടെ കൗണ്ടിംഗ് ഡൗൺ തുടങ്ങി.

10, 9, 8.

കതകു മെല്ലെ തുറക്കുന്ന ശബ്ദം. പേടിച്ചരണ്ട് കൊതുകുപോലെ നാലു പിള്ളേരും. സത്യത്തിൽ കണ്ടപ്പോ എനിക്കും സങ്കടം വന്നു, കേട്ടോ. ആ അവർ ഇറങ്ങിയതും കോറിഡോറിലെ ലൈററ് ഓഫ്ചെയ്തു. മുറിക്കകത്ത് അങ്ങോട്ടും ഇങ്ങോട്ടുമുള്ള പൊട്ടലിന്റെ ശബ്ദം. ഈശ്വരനു നല്ലവണ്ണം കിട്ടിയെന്നാണു തോന്നുന്നത്. പിള്ളേരുതന്നെയാണ് ഈശ്വരനെ തള്ളിമാററി പുറത്തു വന്നത്. അവർക്കും ബുദ്ധിയുണ്ട്. ഇവിടെ നിന്നുപിഴയ്ക്കണമെങ്കിൽ അനുസരിക്കയാണു നല്ലതെന്നു മനസ്സിലായി. അതുകൊണ്ട് അവർ രക്ഷപ്പെട്ടു. പറയുമ്പോലെ ഈശ്വരൻ എവിടെ? ഞാൻ വിചാരിച്ചത് ഇവിടെയെങ്ങാനും തലയുംകുറങ്ങി കിടക്കയാണെന്നാണ്. അത് അന്വേഷിക്കാനാണ് രാവിലെ ഇന്നെത്തിയത്.”

അന്നുരാത്രി താനുറക്കമായശേഷമാണ് ഈശ്വരൻ പിന്നെ മുറിയിൽ കടന്നത്. വാതിൽ തള്ളിത്തുറക്കുന്ന ശബ്ദം കേട്ട് ഉണർന്നു. വന്നപാടെ കൂജയിൽനിന്നും വെള്ളം മടമടാ കുടിക്കുന്നത് ഇരുട്ടത്തു കേൾക്കാമായിരുന്നു. താൻ ലൈററിട്ടതും ഒരു കൈകൊണ്ടു മുഖംമറയ്ക്കാൻ ശ്രമിച്ചു. ഉള്ളിലെ തീകൊണ്ടു ജ്വലിക്കുന്ന കണ്ണുകൾ. ഒരു കവിളിൽ നീരു വീങ്ങിയിട്ടുണ്ടല്ലോ. കുറിയകാൽ കൈകൊണ്ടുതാങ്ങി വിമ്മിട്ടപ്പെട്ടു ഏന്തി കട്ടിലിലേക്കു നടക്കുന്നതു കണ്ടപ്പോൾ മനസ്സിലാകെ ഒരിളക്കം! എന്തിനു മററുള്ളവരെച്ചൊല്ലി ഇങ്ങനെ സ്വയം പീഡ ഏററെടുക്കുന്നു. പതുക്കെ അടുത്തുചെന്ന് കട്ടിലിൽ ഇരുന്നു. എന്തു പറയണമെന്നോ എങ്ങനെ തുടങ്ങണമെന്നോ അറിഞ്ഞുകൂടായിരുന്നു.

“ഉം എന്താ?”

മയമില്ലാത്ത ചോദ്യം.

“എനിക്കു നിന്നോട് കുറച്ചു സംസാരിക്കാനുണ്ട്.”

“കേൾക്കണമെന്നില്ല. നിന്റെ ഉറക്കം നഷ്ടപ്പെടുത്തണ്ട.”

“അങ്ങനെ പറഞ്ഞാലോ. ഒന്നുമില്ലെങ്കിലും ഒരു വർഷമായി ഒന്നിച്ചുതാമസിക്കുന്നവരല്ലേ. എനിക്കു പറയാനുള്ളത് കേട്ടേ മതിയാവൂ.”

“ഞാൻതന്നെ അത് അങ്ങോട്ടു പറഞ്ഞേക്കാം.”

(തുടരും)



## സാറാ തോമസ്

# പലപ്പോഴും ശിഥില സമാധിയിൽ

**ആസന്നമായ മഹാവിനാശത്തെക്കുറിച്ച് ഒരാധുനികവെളിപാട്ടുപുസ്തകം രചിക്കുകവഴി തനിക്കൊരുമതാത്മക പ്രതിഭയുണ്ടെന്ന സത്യം മറനീക്കിക്കാണിക്കുകയാണ് കാക്കനാടൻ.**


കെ. പി. അപ്പൻ


## മൂന്ന്

**നോ**വൽ ഒരാധുനിക വെളിപാടു പുസ്തകമാകുമ്പോൾ അതിലെ കഥാപാത്രങ്ങൾ, കഥാപാത്രങ്ങളല്ല പ്രതീകങ്ങളാണ്. 'ഏഴാംമുദ്ര'യിലെ കഥാപാത്രങ്ങളേയും ഈ കാഴ്ചപ്പാടിന്റെ രശ്മിപ്രസരത്തിലാണ് പരിശോധിക്കേണ്ടത്. വേദപുസ്തകത്തിലെ അന്തിക്രിസ്തുവിനെക്കുറിച്ചുള്ള സങ്കല്പം ജീവിതത്തിന്റെ നിലയ്ക്കാത്ത ഒഴുക്കിൽ പല ഘട്ടങ്ങളിലായി ചരിത്രവും കലയും പുനരാവിഷ്കരിച്ചുകൊണ്ടിരിക്കുകയാണെന്ന് പല പ്രമുഖ ചിന്തകന്മാരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. മലയാളത്തിൽ ഇതിനു കിട്ടാവുന്ന ഏററവും ഉചിതമായ തെളിവാണ് 'ഏഴാംമുദ്ര' യിലെ ബാബു. ഈ അന്തിക്രിസ്തുവിനു നമ്മുടെ കാലഘട്ടത്തെ സംബന്ധിച്ചിടത്തോളം കൂടുതൽ പ്രസക്തിയുണ്ട്. അന്തിക്രിസ്തു അധർമ്മത്തിന്റെ കാരണമല്ല, ഫലമാണ് എന്ന ചിത്രദർശനംകൂടി കണക്കിലെടുത്തുകൊണ്ടു സൃഷ്ടിച്ച ബാബു എന്ന കഥാപാത്രം ഒരു പ്രതീകമാണ്, പാപത്തിൽ വീഴാതെനിൽക്കുന്ന മേരിക്കുട്ടി, യഹോവയുടെ മഹാകോപദിവസങ്ങളിൽ വിശുദ്ധർ മഹത്വംവരിക്കും എന്ന വെളിപാടുപുസ്തകത്തിലെ ദർശനത്തിന്റെ പ്രതീകമാണ്, പാപത്തെ ഭയക്കുന്നവരുടെ പ്രതീകങ്ങളാണ് അന്നാമ്മ സന്ന്യാസിനിയും അച്ചാമ്മയും. ഇതു മാത്രമല്ല 'ഏഴാംമുദ്ര'യിലെ പ്രാർത്ഥനപോലും വെളിപാടുപുസ്തകത്തിലെ കാഹളനാദത്തിന്റെ പ്രതീകമാണ്. ഈ പ്രതീകകല്പനകളുടെ സഹായത്തോടെ ന്യായവിധിയുടെ മഹാകോപദിവസങ്ങളിലെ കെടുതികൾ വർണ്ണിച്ച് ആസന്നമായ മഹാവിനാശത്തെക്കുറിച്ച് അറുപതുകളുടെ ഒടുവിൽ തനിക്കു കിട്ടിയ വെളിപാട് അവതരിപ്പിക്കുകയാണ് 'ഏഴാംമുദ്ര'യിലൂടെ കാക്കനാടൻ ചെയ്യുന്നത്.

ഒരു യുഗക്ഷയത്തിന്റെ ആഗമനത്തെക്കുറിച്ചുള്ള അടയാളങ്ങൾകൊണ്ടു നിറഞ്ഞ ഈ നോവലിൽ കഥാപാത്രങ്ങളെപ്പോലെതന്നെ പ്രാധാന്യമുള്ള മററു രണ്ടു പ്രതീകങ്ങളാണ് നദിയും കാററും. നദി എന്ന പ്രതീകത്തിന്റെ അർത്ഥാന്തരങ്ങൾ അന്വേഷിച്ചവർ നദിയുടെ ശബ്ദം അധോലോകത്തിൽ നിന്നു വന്ന് ഭാവി വിളിച്ചുപറയുന്ന അരുളപ്പാടാണെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്. നദിയുടെ ശബ്ദം ഉച്ചത്തിലായി, നദിയുടെ അലർച്ച ഉഗ്രമായി, നദി ഇരമ്പിക്കയറി, നദി മരണമായി തൊമ്മച്ചനെ വിളിച്ചു, നദി ചിരിച്ചു, തൊമ്മച്ചനും അന്നക്കുട്ടിയും സ്വന്തം സങ്കടങ്ങൾ നദിയോടു പറഞ്ഞു, നദി അവരോടു സംസാരിക്കുന്നതായി അവർക്കു തോന്നി—എന്നിങ്ങനെയുള്ള നിരവധി കല്പനകളിലൂടെ പ്രപഞ്ചത്തിന്റെ പ്രതീകമായ നദിയുടെ ശബ്ദത്തെ ഈ നോവലിൽ നിരന്തരം ഇണക്കിച്ചേർത്തുകൊണ്ട് പ്രവചനസ്വഭാവമുള്ള ഈ നോവലിന്റെ ദർശനബോധത്തെ നോവലിസ്റ്റ് കൂടുതൽ സാന്ദ്രമാക്കിത്തീർക്കുന്നു. നദിപോലെതന്നെ ഈ നോവലിന്റെ പുറങ്ങളിലെല്ലാം വ്യാപിച്ചുനിൽക്കുന്ന കാററും പ്രവചനത്തിന്റെ പ്രതീകമാണ്. വൃക്ഷങ്ങളുടെ ഇലകളെ അനക്കിക്കൊണ്ടു കാററ് പ്രവചനം നടത്തുകയാണു ചെയ്യുന്നതെന്ന ഭാഷ്യം ഓർമ്മയിൽ സൂക്ഷിച്ചിരിക്കുന്ന ഒരാൾക്ക്, കാററു ചിരിച്ചു, കാററു ചിരി മരച്ചില്ലകളിലേക്കു പകർന്നു, പാടുന്ന കാററ്, കാററ് മരങ്ങളെ വിളിച്ചുണർത്തി, കാററ് നക്ഷത്രങ്ങളെ അന്വേഷിച്ചു, കാററ് കുരയിൽ നിന്നും കിട്ടിയ സന്ദേശം ഘോഷിച്ചു, കാററ് മരച്ചില്ലകളിൽ മറുഭാഷ പറഞ്ഞുകൊണ്ടിരുന്നു, കരിമ്പിന്റെ ഓലകളിൽ കാററ് ഒച്ചയിട്ടു—എന്നിങ്ങനെയുള്ള കല്പനകൾവഴി കാററിനെ പ്രതീകമാക്കിക്കൊണ്ട് 'ഏഴാംമുദ്ര' യിലെ പ്രവചനസ്വഭാവമുള്ള ദർശനബോധത്തെ നോവലിസ്റ്റ് ദൃഢപ്പെടുത്തുകയാണ് ചെയ്യുന്നതെന്നു കാണാൻ കഴിയും. പ്രവചനത്തിന്റെ പ്രതീകമായ ഈ നദിയും കാററും പ്രതിരൂപങ്ങൾ എന്ന നിലയ്ക്കല്ല, ധ്വനനശക്തി എന്ന നിലയ്ക്കാണ് ഈ നോവലിന്റെ പ്രവചനസ്വഭാവത്തെ ഭദ്രമാക്കിത്തീർക്കുന്നത്.

ഇങ്ങനെ സ്വന്തം പ്രതീകങ്ങൾ ഉപയോഗിക്കുന്നതോടൊപ്പം തന്നെ മഹാവിനാശത്തെക്കുറിച്ചുള്ള ബോധം കൂടുതൽ വ്യക്തമായി ആവിഷ്കരിക്കാൻവേണ്ടി വെളിപാടുപുസ്തകത്തിലെ രൂപകഭാഷ ചിലപ്പോൾ 'ഏഴാംമുദ്ര'യുടെ ശില്പി അതേപടി സ്വീകരിക്കുന്നതുകാണാം. വെളിപാടുപുസ്തകത്തിലെ രൂപകഭാഷയും വിവരണകലയും നോവലിന്റെ അവസാനം ഉചിതമായി പുനരാവിഷ്കരിച്ചുകൊണ്ടാണ് കൃഷിനാശത്തിന്റേയും പ്രകൃതിക്ഷോഭത്തിന്റേയും പാപത്തിന്റേയും ദൈവനിന്ദയുടേയും വിവരണത്തിലൂടെ ജീവന്റെ പുസ്തകത്തിലെ ഏഴു മുദ്രകളും ഓരോന്നായി പൊട്ടിക്കുമ്പോൾ ഉണ്ടാകുന്ന ഭീകരമായ അവസ്ഥ കാക്കനാടൻ സൃഷ്ടിക്കുന്നത്. സൂര്യനെ ധരിച്ച സ്ത്രീ, സൂര്യൻ ഇരുളായും ചന്ദ്രൻ രക്തമായും മാറിപ്പോകും, ആകാശത്തിലെ ശക്തികൾ ഇളകിപ്പോകുന്ന സമയം, മേഘങ്ങളുടെ തേരു്, ആകാശത്തുനിന്നും വീഴുന്ന മഹാനക്ഷത്രം, രക്തംകലർന്ന കലിമഴ, തുറക്കപ്പെടുന്ന അഗാധകൂപം—എന്നിങ്ങനെയുള്ള വെളിപാടുപുസ്തകത്തിലെ രൂപകഭാഷയും കാഹളനാദത്തെക്കുറിച്ചുള്ള ഭയം ജനിപ്പിക്കുന്ന വിശദീകരണങ്ങളും വിവരണകലയും സ്വീകരിച്ചുകൊണ്ടു നടത്തിയ മഹാവിനാശത്തെക്കുറിച്ചുള്ള വർണ്ണനയിലൂടെ പാവങ്ങളെ മുദ്രയിടുന്നതിനു പകരം ഇറന്നുവിട്ടഹങ്കരിച്ച ഒരു സംസ്കാരം തകരാൻ പോകുന്നുവെന്നു ധ്വനിപ്പിക്കുന്നു, അതിപരിശുദ്ധമായതിനെ അഭിഷേകം ചെയ്യാൻ മറന്നുപോയ ഈ കാലഘട്ടത്തിന്റെ നാശം ആസന്നമായിരിക്കുന്നുവെന്നു സൂചിപ്പിക്കുന്നു, ആകെക്കൂടി നമ്മുടെ സാമൂഹ്യജീവിതം ഒരു യുഗക്ഷയത്തെ സമീപിച്ചുകൊണ്ടിരിക്കുകയാണെന്നു പ്രവചിക്കുന്നു. ഈ പ്രവചനത്തെ ഗർഭം ധരിച്ചിരിക്കുന്നതുകൊണ്ടാണ് 'ഏഴാംമുദ്ര' ഒരാധുനിക വെളിപാടുപുസ്തകമായിത്തീർന്നത്.

പ്രതീകങ്ങളിലൂടെയും രൂപകങ്ങളിലൂടെയും ദർശനത്തെ ആവിഷ്കരിക്കുന്നതുപോലെ ഭാഷയുടെ സ്വരസവിശേഷത [Tone]യിലൂടെയും മഹാവിനാശത്തെക്കുറിച്ചുള്ള ബോധം ആവിഷ്കരിക്കാൻ ഈ നോവലിൽ കാക്കനാടന് കഴിയുന്നുണ്ട്. നോവലിന്റെ അവസാനഭാഗത്തുള്ള ഭാഷയുടെ സ്വരം ഏഴാംമുദ്ര പൊട്ടിച്ചപ്പോൾ പ്രത്യക്ഷപ്പെട്ട ഏഴ് ദൂതന്മാരുടെ കാഹളനാദത്തെ അനുസ്മരിപ്പിക്കുംവിധം ശക്തമാണ്. മാത്തനുപദേശിയുടെ ചിലമ്പിച്ച ശബ്ദത്തിലുള്ള പ്രസംഗം, മറിയം സുന്ദരാംബാളിന്റെയും ഭ്രാന്തുപിടിച്ച ഭക്തന്മാരുടേയും ഗാനം, തീകത്തിക്ക തീകത്തിക്ക കാഹളനാദം കേൾക്കാറായ് എന്നീ ഗാനങ്ങൾ—ഇവയെക്കുറിച്ചെല്ലാം മുഴങ്ങുന്ന വൈഖരികളിൽ വണ്ണിക്കുമ്പോൾ കാക്കനാടന്റെ ഭാഷ ഏഴ് ദൂതന്മാരുടെ കാഹളം ശബ്ദം വഹിക്കുന്ന കുഴലുകളായിത്തീരുകയും അതു മഹാവിനാശത്തിന്റെ ആഗമനത്തെക്കുറിച്ചുള്ള ഭയം നമ്മിൽ സൃഷ്ടിക്കുകയും ചെയ്യുന്നു.

ധർമ്മഭ്രംശത്തിന്റെ അടയാളങ്ങൾ വിതറിക്കൊണ്ടു മഹാവിനാശത്തെക്കുറിച്ചുള്ള ബോധം വായനക്കാരിൽ സൃഷ്ടിക്കുക മാത്രമാണു കാക്കനാടൻ ചെയ്യുന്നതെങ്കിൽ തീർച്ചയായും അദ്ദേഹം വെളിപാടുപുസ്തകത്തിലെ ദർശനബോധം കിട്ടിയ ഒരു എഴുത്തുകാരൻ (Apocalyptic Writer) അല്ല. ഇന്നത്തെ ലോകത്തിന്റെ വിനാശത്തിലും അതിന്റെ പുതിയ രൂപത്തിലുള്ള പുനർജ്ജന്മത്തിലും വിശ്വസിക്കുന്നവരെയാണ് ആധുനികചിന്തയിൽ അപ്പൊകലിപ്റ്റിക് എഴുത്തുകാർ എന്നു വിശേഷിപ്പിക്കുന്നതു്. തിന്മ പരാജയപ്പെട്ട് ഒടുവിൽ ക്രിസ്തു ജയിക്കുമെന്നും ദൈവരാജ്യം സ്ഥാപിക്കുമെന്നുമുള്ള വെളിപാടുപുസ്തകത്തിലെ മതാത്മകദർശനലഹരിയുടെ ആധുനികരൂപമാണ് മേല്പറഞ്ഞ സങ്കല്പം. മഹാവിനാശത്തിനു ശേഷമുള്ള പുതിയ ലോകത്തിന്റെ പിറവി നോവലിസ്റ്റ് നേരിട്ടു വ്യക്തമാക്കുന്നില്ലെന്നതു ശരിയാണ്. അങ്ങനെയൊരു ലക്ഷ്യം കാക്കനാടനു് ഇല്ലായിരുന്നുവെന്നു വേണം കരുതാൻ. വെളിപാടുപുസ്തകം അതേപടി പരാവർത്തനം ചെയ്ത് അവതരിപ്പിക്കുകയല്ല 'ഏഴാംമുദ്ര'യിൽ നോവലിസ്റ്റ് ചെയ്യുന്നതു്. എ വിഷൻ (A Vision) എന്ന കൃതി എഴുതുന്ന അവസരത്തിൽ കൊടുംഭീതി എന്ന പദവും എല്ലാം അക്ഷരാർത്ഥത്തിൽ സ്വീകരിച്ചില്ലെങ്കിൽത്തന്നെയും യുഗാവസാനത്തിലുണ്ടാകുന്ന ഭൂമികുലുക്കത്തേയും പ്രളയത്തേയും കുറിച്ചുള്ള സ്റ്റോയിക് പ്രവചനവും (Stoic Prophecy) യേററ്സിന്റെ മനസ്സിൽ അലിഞ്ഞുകിടന്നിരുന്നതുപോലെ 'ഏഴാംമുദ്ര'യുടെ രചനാവേളയിൽ എല്ലാം അതേപടി സ്വീകരിച്ചില്ലെങ്കിൽത്തന്നെയും വെളിപാടുപുസ്തകത്തിലെ വിശിഷ്ടദർശനബോധം കാക്കനാടന്റെ കലാപ്രതിഭയിൽ ഒളിഞ്ഞുകിടന്നിരുന്നു എന്നുവേണം കരുതാൻ. ബാബുവിന്റെയും അന്നാമ്മ സന്ന്യാസിനിയുടേയും കഥയെഴുതി രചനയിലൂടെ ഈ ദർശനത്തിൽ എത്തിച്ചേരുകയാണു നോവലിസ്റ്റ് ചെയ്യുന്നതു്. ധർമ്മഭ്രംശം സംഭവിച്ച ഈ കാലഘട്ടത്തിന്റെ വിനാശമെന്നതുപോലെതന്നെ പുതിയൊരു കാലഘട്ടത്തെക്കുറിച്ചുള്ള പ്രതീക്ഷയും 'ഏഴാംമുദ്ര'യിലുണ്ടെന്ന് മനസ്സിലാക്കാൻ ഈ നോവലിലെ വാക്കുകളുമായുള്ള ഗാഢപരിചയം നമ്മെ സഹായിക്കും. വാക്കുകളുടെ സാദ്ധ്യമായ അർത്ഥത്തിനപ്പുറത്തേക്കു പോകുന്ന എഴുത്തുകാരന്റെ ദർശനം യുക്തിബോധപരമല്ല. അതു പലപ്പോഴും അയാൾ നേരിട്ടു പറയുന്നില്ല. അതു് അയാൾ ഉപയോഗിക്കുന്ന ഭാഷയിലെങ്ങും വ്യാപിച്ച് പ്രതീകങ്ങളിലും രൂപകങ്ങളിലും ബിംബങ്ങളിലും ധ്വനനശക്തിയായി നിലനിൽക്കുന്ന ഒന്നാണ്. അതുകൊണ്ടുതന്നെ പുതിയൊരു ജീവിതത്തിന്റെ പിറവിയെക്കുറിച്ചുള്ള നോവലിസ്റ്റിന്റെ പ്രതീക്ഷ 'ഏഴാം മുദ്ര'യിൽ അദ്ദേഹം സൃഷ്ടിച്ചിരിക്കുന്ന രൂപകഭാഷയിൽ ഉണ്ടോ എന്നാണ് അന്വേഷിക്കേണ്ടതു്. അങ്ങനെ അന്വേഷിക്കുമ്പോൾ പ്രതീക്ഷയെക്കുറിക്കുന്ന അനേകം സൂചനകൾ ഈ കലാസൃഷ്ടിയിൽ ഉണ്ടെന്നു കാണാൻ കഴിയും. ഏററവുംവലിയ സമ്പാദ്യം ക്രിസ്തുവിന്റെ സ്നേഹമാണെന്നു പറഞ്ഞുകൊണ്ട് ഇരുട്ടിൽ വിളക്കുമായി നിൽക്കുന്ന മേരിക്കുട്ടിയുടെ ചിത്രം ഭാവി ശുഭമായിരിക്കുമെന്ന വിശ്വാസത്തിന്റെ നല്ലൊരു അടയാളമാണ്. വെളിപാടുപുസ്തകത്തിലെ ദർശനബോധം അതിന്റെ സമഗ്രതയിൽ പ്രത്യക്ഷപ്പെടുന്ന മറെറാരു ഭാഗം ഉദ്ധരിക്കട്ടെ: "...അന്നാമ്മ സന്ന്യാസിനി വെളിയിലെ ഇരുട്ടിലേക്കു നോക്കി. ഇരുട്ടിന്റെ അവ്യക്തതയിൽ കാണുന്ന മരങ്ങളുടെ നിഴലുകളിലേക്കു നോക്കി. മരച്ചില്ലകളിൽ കാററ് അപ്പോഴും ചലിച്ചിരുന്നു. താഴെ നദി കിലുകിലെന്ന് ഒഴുകിക്കൊണ്ടിരുന്നു. വേനലിന്റെ തെളിഞ്ഞ ആകാശത്തിൽ നക്ഷത്രങ്ങൾ നൂറുകണക്കിനു പുറത്തിറങ്ങിയിരുന്നു. അന്നാമ്മ സന്ന്യാസിനി നിശ്വസിച്ചു..."

വെളിപാടുപുസ്തകത്തിലെ രൂപകഭാഷയുടെ ആധുനികരൂപമാണ് ഇവിടെ കാണുന്നതു്. ഈ രൂപകഭാഷയിൽ 'ഏഴാംമുദ്ര'യിലെ ദർശനം ധ്വനനശക്തിയായി നിലനിൽക്കുന്നു. നേരത്തേ സൂചിപ്പിച്ച ശബ്ദിക്കുന്ന കാററും ശബ്ദിക്കുന്ന നദിയും പ്രവചനത്തിന്റെ അടയാളങ്ങളെന്ന നിലയിൽ ഇവിടെയും പ്രത്യക്ഷപ്പെടുന്നു. എന്നാൽ അതിനെക്കാൾ പ്രധാനപ്പെട്ടതാണ് അന്നാമ്മ സന്ന്യാസിനി കാണുന്ന നൂറുകണക്കിനുള്ള നക്ഷത്രങ്ങൾ. ഇരുട്ടിന്റെ ശക്തിക്കെതിരെ യുദ്ധംചെയ്യുന്ന നക്ഷത്രങ്ങൾ പ്രതീക്ഷയുടെ സാർവലൗകിക പ്രതീകങ്ങളാണെന്നു നമുക്കറിയാം. നൂറുകണക്കിനുള്ള ഈ നക്ഷത്രങ്ങൾ മഹാവിനാശത്തിനുശേഷം വരാൻസാദ്ധ്യതയുള്ള പുതിയൊരുലോകത്തെക്കുറിച്ചുള്ള പ്രതീക്ഷകളുടെ തിളങ്ങുന്ന അടയാളങ്ങളാണ്.

മേൽ കൊടുത്തിരിക്കുന്ന ഭാഗം ഇനിയും സൂക്ഷിച്ചുനോക്കുക. അന്നാമ്മ സന്ന്യാസിനിയുടെ നോട്ടം, ഇരുട്ടിലും അവ്യക്തമായിക്കാണാവുന്ന നിഴലുകളിലുമാണ് ആദ്യം പതിയുന്നതു്. പൊടുന്നനെ അവരുടെ നോട്ടം തെളിഞ്ഞ ആകാശത്തിലും നൂറുകണക്കിനുള്ള നക്ഷത്രങ്ങളിലും മാറിപ്പതിയുന്നു. ദർശനത്തിന്റെ ഉജ്ജ്വലമായൊരു വശമാണ് ഈ വിവരണകല വ്യക്തമാക്കുന്നതു്. ധർമ്മഭ്രംശം സംഭവിച്ച ഈ കാലഘട്ടത്തെക്കുറിച്ചുള്ള ആശാഭംഗങ്ങളിൽനിന്നുതന്നെ പുതിയൊരു കാലഘട്ടത്തെക്കുറിച്ചുള്ള പ്രതീക്ഷ വളർന്നു വരുന്നതിന്റെ പ്രതിരൂപാത്മകമായ ആവിഷ്കരണമാണ് ഈ ഭാഗം. ഈ ലോകത്തെക്കുറിച്ചുള്ള ആശാഭംഗങ്ങളിൽ നിന്നുതന്നെ യഹൂദമനസ്സിൽ വളർന്നു വന്ന മറെറാരു പ്രതീക്ഷയുടെ വികസിപ്പിച്ച രൂപകമാണ് വെളിപാടുപുസ്തകമെന്ന പ്രശസ്തമായ വ്യാഖ്യാനം കൂടി കണക്കിലെടുക്കുമ്പോൾ ഈ നോവലിലെ ദർശനബോധത്തിന്റെ ദാർശനികവും ചരിത്രപരവുമായ പ്രസക്തി വർദ്ധിക്കുന്നതു കാണാം. ഇങ്ങനെ ഭാവിയുടെ ഭാവിയിൽ പ്രതീക്ഷ നിലനിറുത്തിക്കൊണ്ട് ആസന്നമായ മഹാവിനാശത്തെക്കുറിച്ച് ഒരാധുനിക വെളിപാടുപുസ്തകം രചിക്കുകവഴി തനിക്കൊരു മതാത്മകപ്രതിഭയുണ്ടെന്ന സത്യം മറനീക്കിക്കാണിക്കുകയാണ് കാക്കനാടൻ ചെയ്യുന്നതു്.

## മൂന്ന്

'ഏഴാംമുദ്ര'യുടെ നിർമ്മാണത്തിനു പിന്നിലുണ്ടായിരുന്ന ആവേശം ആ കലാസൃഷ്ടിയിൽ മാത്രം ഒതുങ്ങിനിൽക്കുന്ന ഒന്നല്ലായിരുന്നു. വാസ്തവത്തിൽ കാക്കനാടൻ അദ്ദേഹത്തിന്റെ സാഹിത്യജീവിതത്തിലെ ഏറിയകാലവും 'ഏഴാംമുദ്രകൾ' എഴുതാനാണു ശ്രമിച്ചുകൊണ്ടിരുന്നതു്. ഈ എഴുത്തുകാരന്റെ ബോധത്തിൽ ഒരാഗാധ മുറിവായിക്കിടന്നിരുന്ന മഹാവിനാശത്തെക്കുറിച്ചുള്ള ബോധമായിരിക്കണം ഇങ്ങനെയൊരു വിധി അദ്ദേത്തിന്റെ സാഹിത്യജീവിതത്തിനു നൽകിയതു്. 'ഏഴാം മുദ്ര'ക്കു മുമ്പുള്ള കൃതികളിൽ ആവിഷ്കരിച്ച പാപത്തെക്കുറിച്ചുള്ള ശ്യാമഭാവനകളിലൂടെ 'ഏഴാം മുദ്ര'യുടെ നിർമ്മാണത്തിനുള്ള തയ്യാറെടുപ്പ് അബോധപൂർവ്വം നടത്തുകയായിരിക്കണം കാക്കനാടൻ ചെയ്തതു്. എന്നാൽ ഈ ആവേശം 'ഏഴാം മുദ്ര'യുടെ നിർമ്മാണത്തോടെ അവസാനിച്ചില്ല. ആവേശം ജ്വരമായി പരിണമിച്ചോ എന്നു പരിഭ്രമിച്ചുപോകുംവിധം 'ഏഴാം മുദ്ര'ക്കുശേഷം നിർമ്മിച്ച കൃതികളിലും ഈ ആധുനിക വെളിപാടുപുസ്തകത്തിന്റെ അവശിഷ്ടങ്ങൾ കടന്നുകൂടുന്നതു കാണാം. കാക്കനാടൻ അദ്ദേഹത്തെത്തന്നെ അനുകരിക്കത്തക്കരീതിയിൽ ക്ഷീണിച്ചുതുടങ്ങിയോ എന്നു സംശയിച്ചുപോകുംവിധം രൂപകലയിലും ദർശനത്തിലും വ്യത്യസ്തനിലപാടു സ്വീകരിച്ചുകൊണ്ടെഴുതിയ 'അജ്ഞതയുടെ താഴ്‌വര'യിൽപോലും ഈ അവശിഷ്ടങ്ങൾ കടന്നുകൂടുന്നതു നാം കാണുന്നു. ആകാശത്തിൽ നിന്നു വീഴുന്ന നക്ഷത്രം, അജ്ഞതയുടെ അഗാധകൂപം, മ്ലേച്ഛത നിറഞ്ഞ അഗാധകൂപം, അഗാധകൂപത്തിന്റെ അടിത്തട്ട്—എന്നിങ്ങനെയുള്ള പ്രയോഗങ്ങൾ വെളിപാടുപുസ്തകത്തിലെ രൂപകഭാഷയുടെ പകർപ്പുകൾ തന്നെയാണ്. ഉപയോഗാധിക്യംകൊണ്ട് ക്രമാധികം തേഞ്ഞുപോയ ബിംബങ്ങൾ, ആവർത്തിച്ചുള്ള പ്രയോഗംകൊണ്ടു പുതുമ നശിച്ച വാക്കുകൾ ഇവയെല്ലാം പിൽക്കാലരചനകളിൽ കടന്നുകൂടിയതു കാക്കനാടൻ നിർമ്മാണവേളയിൽ ശിഥിലസമാധിയിലായിരുന്നതുകൊണ്ടു തന്നെയാണ്. എങ്കിലും 'ഏഴാം മുദ്ര'ക്കുശേഷം രചിച്ച കൃതികളിൽ നല്ലവായനക്കാരനെ വശീകരിക്കുന്ന കലാസൃഷ്ടി 'അജ്ഞതയുടെ താഴ്‌വര' മാത്രമാണ്.

അപസർപ്പക നോവലിന്റെ അന്തരീക്ഷം ബോധപൂർവ്വം സൃഷ്ടിച്ച് അതിലൂടെ ദാർശനികപ്രശ്നങ്ങൾ അവതരിപ്പിക്കുന്ന കൃതിയാണ് 'അജ്ഞതയുടെ താഴ്‌വര' എന്ന് നാലു വർഷങ്ങൾക്കു മുമ്പു ഞാൻ പറഞ്ഞ അഭിപ്രായം ദാർശനികവും സൗന്ദര്യശാസ്ത്രപരവുമായ ഭേദഗതികളോടെ ഇവിടെ വികസിപ്പിക്കുകയാണ്. ഈ നോവലിന്റെ രൂപകലയ്ക്കു പ്രകടമായൊരു സങ്കീർണ്ണതയുണ്ട്. ഈ സങ്കീർണ്ണതയാണ് ഈ കലാസൃഷ്ടിക്ക് അപൂർവ്വത നൽകുന്നതു്. ഒരു കുററാന്വേഷണനോവലിന്റെ ബാഹ്യസ്വഭാവം 'അജ്ഞതയുടെ താഴ്‌വര' പ്രകടിപ്പിക്കുന്നു. അതോടൊപ്പംതന്നെ സ്വയം ഖണ്ഡിക്കുന്ന ഒരു വിചിത്രസങ്കല്പംപോലെ ഈ കലാസൃഷ്ടി കുററാന്വേഷണനോവലിന്റെ യഥാർത്ഥസ്വഭാവത്തെ പാടെ നിരാകരിക്കുകയും ചെയ്യുന്നു.

കുററാന്വേഷണനോവലിന്റെ അവസാനം ഒരു സംശയവും അവശേഷിക്കുന്നില്ല. എല്ലാററിനേയും അയവില്ലാത്ത യുക്തിയിൽ ബന്ധിപ്പിച്ചുകൊണ്ടാണ് കുററാന്വേഷണനോവലിന്റെ ഇതിവൃത്തം സംവിധാനം ചെയ്യുന്നതു്. ജീവിതത്തിലെ ധർമ്മശാസ്ത്രപരമായ രഹസ്യപദ്ധതികളുടെ പ്രശ്നം ചില ഉത്കൃഷ്ടകുററാന്വേഷണനോവലുകൾ പ്രകടിപ്പിക്കാറുണ്ടെന്ന സത്യം ഓഡനെപ്പോലുള്ളവർ വിദഗ്ദ്ധമായി അപഗ്രഥിച്ചു കാണിച്ചിട്ടുണ്ടെങ്കിലും, പൊതുവേ കുററാന്വേഷണനോവലുകൾ അയവില്ലാത്ത യുക്തിയുടെ ബലത്തിലാണു നിലനിൽക്കുന്നതു്. എന്നാൽ 'അജ്ഞതയുടെ താഴ്‌വര'യിൽ കുററാന്വേഷണനോവലിന്റെ ഇതിവൃത്തമാതൃക കീഴ്മേൽ മറിയുന്നതു നാം കാണുന്നു. ഇവിടെ നിങ്ങളെ ചതിക്കുന്ന ബാഹ്യമായ യുക്തിവിചാരത്തിനുള്ളിൽ പ്രകടമായ രഹസ്യം കുഴയ്ക്കുന്ന പ്രശ്നമായി നിലനിൽക്കുകയാണ്. അതുകൊണ്ട് കുററാന്വേഷണനോവലിന്റെ ഒടുവിൽ എല്ലാ തെളിവുകളും അവിശ്വസനീയമാംവിധം വ്യാഖ്യാനിച്ച കാര്യങ്ങളെ ലളിതമാക്കുമൂലം വായനക്കാരൻ എത്തിച്ചേരുന്ന മാനസികമായ നിഷ്ക്രിയത്വത്തിൽ 'അജ്ഞതയുടെ താഴ്‌വര' വായിക്കുന്ന ഒരാൾ എത്തിച്ചേരുന്നില്ല. ഇവിടെ രഹസ്യം രഹസ്യമായിത്തന്നെ നിലനിൽക്കുന്നു. തത്ത്വചിന്താപരമായ അഴിച്ചെടുക്കൽ ഇനി ആരംഭിക്കാനിരിക്കുന്നതേയുള്ളുവെന്ന് ഈ നോവലിന്റെ വായനയ്ക്കുശേഷം വായനക്കാരനു തോന്നുന്നു. അതോടെ വായനക്കാരൻതന്നെ കുററാന്വേഷകനായിമാറുന്നു. എല്ലാ തെളിവുകളും വ്യാഖ്യാനിക്കാൻ അയാൾ നിർബ്ബന്ധിതനായിത്തീരുന്നു. പ്രസക്തമായ തെളിവുകൾ ഭംഗിയായി സംവിധാനം ചെയ്യാൻ മാത്രമേ നോവലിസ്റ്റിനു കഴിയൂ. രഹസ്യം കണ്ടെത്താനുള്ള ശക്തി അയാൾക്കു നിഷേധിക്കപ്പെട്ടിരിക്കുന്നു. നോവലിസ്റ്റും അജ്ഞതയിലാണ്.

കുററാന്വേഷണനോവൽ ആസ്വദിക്കുമ്പോൾ ഉണ്ടാകുന്ന നിരന്തരമായ ജാഗരൂകത വായനക്കാരിൽനിന്നും നേടിയെടുക്കാൻ വേണ്ടിയാണ് ഒരു പലായനസാഹിത്യരൂപമായ കുററാന്വേഷണനോവലിന്റെ ബാഹ്യമോടി 'അജ്ഞതയുടെ താഴ്‌വര'യ്ക്കു നൽകിയതു്. എന്നാൽ നോവലിന്റെ അവസാനമെത്തുമ്പോൾ ഈ ബാഹ്യമോടികൾ കൊഴിഞ്ഞുതുടങ്ങുകയും നോവലിന്റെ പ്രമേയസത്ത ഒരു കടങ്കഥയുടെ സ്വഭാവം നേടിയെടുക്കുകയും ചെയ്യുന്നു. കടങ്കഥ മാന്ത്രികശക്തിയുള്ള ഒരു കെട്ടാണ്. അതിന് ആഭിചാരത്തിന്റെ വൈകാരിക സംഘർഷമുണ്ട്. അതിനു മന്ത്രത്തിന്റെ പിരിമുറുക്കമുണ്ട്. ഇതിനെല്ലാമുപരി കടങ്കഥ ഒരു സാഹിത്യപ്പഴമയാണ്. വിവാഹവേളയിൽ സാംസൻ ഉന്നയിക്കുന്ന കടങ്കഥകൾ ഉൾപ്പെടെ ബൈബിളിലെ പല കടങ്കഥകളും ജ്ഞാനസാഹിത്യമാണെന്നു (Wisdom literature) മതസാഹിത്യത്തിന്റെ സ്വഭാവം പഠിച്ചവർ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അത്തരമൊരു ജ്ഞാനസാഹിത്യമാണ് 'അജ്ഞതയുടെ താഴ്വര'. എന്നാൽ എല്ലാ കടങ്കഥകൾക്കും ഉത്തരമുണ്ട്. അതു് ആളുകൾ കണ്ടെത്തുകയും ചെയ്യുന്നു. കടങ്കഥയുടെ ഉത്തരം കണ്ടെത്തുന്നതിന്റെ പിന്നിലുള്ള അന്വേഷണത്തിന്റെ കലയെ മുട്ടവിരിയിക്കുന്നതിനോടും വിത്ത് പൊട്ടിമുളയ്ക്കുന്നതിനോടും കുഞ്ഞു ജനിക്കുന്നതിനോടുമാണ് തത്ത്വചിന്തകർ താരതമ്യം ചെയ്യുന്നതു്. എന്നാൽ പ്രമേയത്തിൽ ഒരു കടങ്കഥയായി നിൽക്കുന്ന 'അജ്ഞതയുടെ താഴ്‌വര' എന്ന കുഴയ്ക്കുന്ന പ്രശ്നത്തിന് ഉത്തരമില്ല. അതുകൊണ്ട് മുട്ട വിരിയുന്നതിനു മുമ്പുള്ള ജിജ്ഞാസ, വിത്തു പൊട്ടിമുളയ്ക്കുന്നതിനു മുമ്പുള്ള ആകാംക്ഷ, കുഞ്ഞു ജനിക്കുന്നതിനു മുമ്പുള്ള ഉത്കണ്ഠ 'അജ്ഞതയുടെ താഴ്‌വര' എന്ന നോവൽ എപ്പോഴും നിലനിറുത്തുന്നു. ഒരു ഭാഷാനിബന്ധം എന്ന നിലയിൽ ഈ കലാസൃഷ്ടി ജനിപ്പിക്കുന്ന സങ്കീർണ്ണമായ അനുഭവം മേല്പറഞ്ഞതാണ്. തേവിമലയിലെ അമ്മയുടെ കോവിലും അവിടത്തെ പ്രാകൃതനൃത്തവും വർണ്ണിച്ച് ഒരു ആഭിചാരകർമ്മത്തിന്റെ വൈകാരിക സംഘർഷം നിറഞ്ഞ അന്തരീക്ഷത്തിൽ അവതരിപ്പിക്കുന്ന ഈ കടങ്കഥയുടെ ഉത്തരം നോവലിസ്റ്റിനും അറിയില്ല. നോവലിലൂടെ ഈ വിഷമസമസ്യയ്ക്കു പരിഹാരം കാണാൻ അദ്ദേഹം ശ്രമിക്കുക മാത്രം ചെയ്യുന്നു.

(അവസാനിച്ചു)

**കടങ്കഥ മാന്ത്രികശക്തിയുടെ ഒരു കെട്ടാണ്. അതിന് ആഭിചാരത്തിന്റെ വൈകാരികസംഘർഷമുണ്ട്. ഇതിനെല്ലാമുപരി കടങ്കഥ ഒരു സാഹിത്യപ്പഴമയാണ്.**








# പാപ്പി

## മൂന്ന്

"ചിന്നമ്മൂന്റെ കല്യാണം കഴിഞ്ഞ് മൂന്നുവർഷമായി. ഇതുവരെ മക്കളുണ്ടായില്ല! മരുന്നും മന്ത്രോം എത്ര കഴിച്ചു." പാപ്പി നിലയറ വാതുക്കൽ ദൃഷ്ടിയൂന്നി നിന്നു. "പക്ഷേ, എനിക്കറിയാം. ചിന്നമ്മൂന് അനുഗ്രഹം കിട്ടാഞ്ഞിട്ടാണ്, നമ്മുടെ പരദേവതേ തൊഴുതാൽ. അതു എന്റെ കാതിൽ മന്ത്രിച്ച കാര്യമാണ്." പാപ്പി സ്വകാര്യമായി തുടർന്നു: "വേലപ്പൻ ചാച്ചിയമ്മയുടെ കാര്യം എന്നോടു പറഞ്ഞു. അതു കോയിക്കലേ അമ്മൂമ്മേടെ പേരക്കുട്ടീം പറഞ്ഞു."

"ആരു പ്രസാദ്..."

"ചാച്ചിയമ്മ അമ്പതാമത്തെ വയസ്സിൽ കടിഞ്ഞൂൽപെറ്റെന്ന്...ഇവിടുത്തെ കൃപകൊണ്ടാണെന്ന്."

"ഏതു ചാച്ചിയമ്മ?"

"കോയിക്കലേ അമ്മൂമ്മേടെ അനിയത്തി..."

വനിതാസംഘടനയുടെ പ്രസിഡന്റായ ചാച്ചിയമ്മ മച്ചിയാണെന്നും അവർ വളർത്തുപുത്രിയായി അകന്നചാർച്ചയിൽപെട്ട ഒരു പെൺകുട്ടിയെ ദത്തെടുത്തിരിക്കുന്നു എന്നുമുള്ള കാര്യം സുഭദ്രക്കുട്ടി ഓർമ്മിച്ചു.

"എന്താ മറുപടിയില്ലാത്തത്. ഒന്നു ധ്യാനിച്ചേ. യക്ഷിയമ്മയേ ദേഹത്ത് ഒന്നു കൊള്ളിച്ചേ. എന്നിട്ടു ചോദിച്ചാട്ടെ ചിന്നമ്മൂന്റെ കാര്യം."

പാപ്പി മടിയഴിച്ചു ഒരു കടലാസ്സുകഷണം എടുത്തു നീട്ടി. "ചിന്നമ്മൂന്റെ നാളാണ്...സമയോം കുറിച്ചിട്ടുണ്ട്."

അതു കൈനീട്ടി വാങ്ങുമ്പോൾ സുഭദ്രക്കുട്ടിയിൽനിന്ന് പൊട്ടിച്ചിരിയുടെ അലകൾ ആർത്തലച്ച് എമ്പാടും ചിതറി.

പാപ്പി ചിരിയിൽ തുടുക്കുന്ന കവിൾത്തടങ്ങളിൽ, നിറയുന്ന മിഴികളിൽ, തിളങ്ങുന്ന സിന്ദൂരപ്പൊട്ടിൽ അലൗകികത നിറയുന്നതു കണ്ടു മയങ്ങിനിന്ന നിമിഷം. കാതിൽ പൊട്ടിച്ചിരിയുടെ പളുങ്കുമണികൾ ഉടഞ്ഞു ചിതറി.

പ്രവചനത്തിന്റെ സ്വർണ്ണനൂലുകളിൽ കോർക്കുന്ന വാക്കുകളുടെ മുത്തുമണികൾക്കായി കാതോർത്ത് അക്ഷമയായി നിലകൊണ്ടു.

ചിരിയുടെ അലകളിൽക്കൂടി അപ്പോൾ വാക്കുകൾ കൊഴിഞ്ഞു: "അതേ, ഈ മാസം കൂട്ടി അടുത്ത പത്തുമാസത്തിനുള്ളിൽ ചിന്നമ്മു ഗർഭിണിയാകും. കുട്ടിക്ക് നീലമ്മയെന്ന പേര്...ആണായാൽ നീലണ്ണൻ എന്ന പേരും."

വാതുക്കൽ വേലപ്പൻ തലനീട്ടി നിർദ്ദേശിച്ചു: "ഇനി ഭസ്മംകൂടി വാങ്ങിച്ചോളൂ പാപ്പി."

സുഭദ്രക്കുട്ടി സ്വന്തം നെറ്റിയിലെ ഭസ്മം ചൂണ്ടുവിരലിൽ തൊട്ട് പാപ്പിയുടെ നെറ്റിയിൽ അമർത്തി.

പെട്ടെന്ന് അപ്രതീക്ഷിതമായി പോർച്ചിൽ കാറിന്റെ ഇരമ്പൽകേട്ടു, ഹോൺ അടിക്കുന്നതും. ചിരപരിചിതമായ സ്വരങ്ങൾ. രാമചന്ദ്രൻ പതിവില്ലാതെ എത്തിയിരിക്കുന്നു. സുഭദ്രക്കുട്ടി പെട്ടെന്ന് കോണി കയറി പാഞ്ഞുകഴിഞ്ഞു.

## ചെറുനോവൽ

നിലയറവാതിൽ തുറന്നുവച്ചതാരാണെന്നുള്ള സംശയം കുടക്കുടെ തീപ്പൊരിപോലെ ചിനുങ്ങി മനസ്സിനെ നീറ്റിത്തുടങ്ങിയപ്പോൾ സുഭദ്രക്കുട്ടി സ്വയം ആശ്വസിച്ചു. ആരു തുറന്നുവച്ചാലെന്താണ്? ആരെങ്കിലും തുറന്നുവയ്ക്കാതെ സ്വയം തുറക്കുകയില്ലല്ലോ? അതിൽ വേലപ്പന്റെ കൈ കാണാതിരിക്കുകയുമില്ല. പക്ഷേ, വേലപ്പൻ അതു നിഷേധിക്കുന്നു. ഒരിക്കലും തന്നിൽനിന്ന് ആ കാര്യം മറയ്ക്കേണ്ട കാര്യമില്ലല്ലോ? ചിലപ്പോൾ പാപ്പിതന്നെ ആയിരിക്കുകയില്ലേ? മനസ്സിന്റെ ആഴത്തിനുമാഴത്തിൽ നിന്ന് ഒരു സന്ദേഹം തലനീട്ടി. ഇനി കാലപ്പഴക്കമേറിയ ഈ ഗുഹയിൽ കുടിയിരുപ്പുകാർ കാണാതിരിക്കുമോ? അവർ തന്നെ സ്വാധീനിച്ച് ആധിപത്യം നേടിയെടുത്തിരിക്കുമോ? ഉള്ളിൽ നെരിപ്പോട് പെട്ടെന്നു ചൊരിഞ്ഞു എന്നു തോന്നി. സുഭദ്രക്കുട്ടി പരിഭ്രമിച്ചു. ഇല്ലെങ്കിൽ ഈ പ്രവചനങ്ങൾ അക്ഷരാർത്ഥത്തിൽ പൊരുത്തപ്പെട്ടതെങ്ങനെ? ഇനി പാലക്കാട്ടുകാരി ചിന്നമ്മു ഗർഭിണി ആയാൽ? എങ്കിൽ? എങ്കിൽ?

സുഭദ്രക്കുട്ടി അസ്വസ്ഥയായി മുറിക്കുള്ളിൽ ഉലാത്തി. മീൻകുളത്തിനരികിൽ ഇരുന്നു. അതിനുമീതെ വിരിഞ്ഞുനിന്നിരുന്ന ആമ്പൽമൊട്ടുകളിൽ നോക്കി ദുഃഖിച്ചു.

"സുഭദ്രക്കുട്ടീ, എന്താ ഒരു മൗനം നിനക്ക്?" അമ്മ എതിരെ അരപ്പടിയിൽ. "ഇപ്പോൾ ഒരു ബാങ്ക് ഓഫീസറുടെ ആലോചനവന്നിട്ടുണ്ട്. അറിഞ്ഞുകാണുമല്ലോ?"

"ഏതോഫീസർ...വല്ല ചൊക്കടാബാങ്കിലേതുമായിരിക്കും."

"നിന്റെ അഹങ്കാരം കുറയ്ക്കണം. രാമചന്ദ്രൻ പറഞ്ഞതുപോലെ."

"ആ തെണ്ടിയുടെ കാര്യം മാത്രം എന്നോടു മിണ്ടിയേക്കരുത്?" ചുണ്ടുകടിച്ചമർത്തി കൈകൾ ക്ലൂട്ടിഞെരിച്ചു.

"രാമചന്ദ്രൻ പറയുന്നു, നിനക്ക് സൈക്കോളജിക്കൽ ട്രീറ്റ്മെന്റ് വേണമെന്ന്."

"എന്തിന്?" സുഭദ്രക്കുട്ടി അക്ഷമയായി.

"കല്യാണാലോചനകൾ തള്ളിക്കളയുന്നതുകൊണ്ട്."

"ങേ?" സുഭദ്രക്കുട്ടി ചീറിപ്പുളഞ്ഞു. പക്ഷേ, അടുത്തനിമിഷം മുഖംപൊത്തി ഏങ്ങിക്കരഞ്ഞു. കൊച്ചുകുട്ടിയെപ്പോലെ, നിഷ്കളങ്കമായി.

"നാണമില്ലേ നിനക്കിങ്ങനെ കരയുന്നതിന്. ആലോചിച്ചുനോക്കൂ, ഇത്രപ്രായമായ ഒരു പെണ്ണിങ്ങനെ ഉച്ചത്തിൽ കരയാറുണ്ടോ. ഇതാ, ഇതുതന്നെയാണ് രാമചന്ദ്രനും പറയുന്നത്." അമ്മ ശാസനയുടെ ചീളുകൾ തുരുതുരെ ദാക്ഷിണ്യമില്ലാതെ എറിഞ്ഞു.

"രാമകന്തൻ...!" സുഭദ്രക്കുട്ടി ചാടിയെണീറ്റു. കൈകൾ ക്ലൂട്ടിഞെരിച്ച് നാക്കു വളച്ചുകടിച്ച് അമർഷംകൊണ്ടു പുളഞ്ഞു: "ആ തെമ്മാടിയുടെ മുഖത്തിന് ഞാനിന്നു ആട്ടുന്നുണ്ട്. എന്റെ പേരു ചീത്തയാക്കാൻ...എന്നെ ഭ്രാന്തിയെന്നുപറഞ്ഞു താറടിക്കാനായി അവൻ എന്തിനിങ്ങനെ നടക്കുന്നു? ഭ്രാന്താശുപത്രിയിൽ എന്താ അവനു ഈച്ചപിടിത്തമല്ലേ തൊഴിൽ?"

സുഭദ്രക്കുട്ടി പെട്ടെന്നു നിശ്ശബ്ദയായി.

പിന്നെ മീൻകുളത്തിലെ വെള്ളം വെളിയിലേക്കു അടിച്ചുതൂകിയെറിഞ്ഞു. രോഷത്തിന്റെ സാധാരണ പ്രതികരണങ്ങൾ അമ്മയെ ചൊടിപ്പിച്ചു. വെള്ളത്തിന്റെ ഊക്കോടുകൂടിയുള്ള ഏറുകളിൽ ഡാലിയായുടെ കുരുന്നുമൊട്ടുകൾ വിറച്ച് കുലകൾ ഒടിഞ്ഞു. ചില തൈകൾ പിഴുതു. കുളത്തിലെ ആമ്പൽപ്പൂക്കൾ ഇറുന്നു. സ്വർണ്ണമത്സ്യങ്ങൾ പരക്കംപാഞ്ഞു.

അമ്മ പരുഷമായി ചിരിച്ചു: "അതേ ഈ പ്രായത്തിൽ കുറഞ്ഞതു രണ്ടു പ്രസവമെങ്കിലും കഴിഞ്ഞിരിക്കണം പെൺകുട്ടികൾക്ക്. ഇല്ലെങ്കിൽ ഇതിലപ്പുറമായിരിക്കും. കണ്ടില്ലേ. കൊടുംകാളിയെപ്പോലെയല്ലേ നിന്റെ മുഖം."

അമ്മ തിരിച്ചു നടന്നു.

"നിങ്ങൾ എനിക്ക് അമ്മയല്ല. എനിക്കാരുമല്ല! ദുഷ്ടത്തള്ള!" ചുമന്നുതുടുത്ത മുഖത്ത് സാരി അമർത്തി ആറാൻ നോക്കുമ്പോൾ മൈലാഞ്ചിപ്പടർപ്പിൽ രണ്ടു വട്ടക്കണ്ണുകൾ മിന്നുന്നതു കണ്ടു. പല്ലില്ലാത്ത മോണകാട്ടി ഇങ്ങോട്ടു നോക്കി, പാപ്പി വായ്പിളർന്ന് അന്തിച്ചുനില്ക്കുന്നു.

സുഭദ്രക്കുട്ടി മുഖംതിരിച്ചു.

നിശ്ശബ്ദത തളംകെട്ടുന്ന നിമിഷങ്ങൾ. വേലപ്പൻ ആത്തമരത്തിലിരുന്ന് ചൂളംകുത്തി പാടി—സദാ അവൻ പാടാറുള്ള ഹിന്ദി ഗാനം.

സുഭദ്രക്കുട്ടി ആമ്പൽപ്പരപ്പിൽ മിഴികളൂന്നി ഇരുന്നു. എത്ര സമയം! നിമിഷങ്ങളുടെ വാടിയ ഇതളുകൾ കൊഴിഞ്ഞുകൊണ്ടിരിക്കേ, അവളുടെ മനസ്സിലെ ഉച്ചവെയിൽ മെല്ലെ മെല്ലെ ആറിത്തുടങ്ങി. കുളപ്പരപ്പിലെ അലകളും.

പൊടുന്നനെ സ്വർണ്ണമത്സ്യങ്ങളുടെ മിന്നലാട്ടങ്ങൾ കണ്ട ഏതോ നിമിഷത്തിൽ പാപ്പിയുടെ ഞരക്കം തൊട്ടടുത്തു കേട്ടു. സുഭദ്രക്കുട്ടി തിരിഞ്ഞുനോക്കി. അപൂർവ്വമായ ഏതോ ഉൾക്കാഴ്ചയുടെ ആനന്ദലഹരിയിൽ, ഭക്തിപാരമ്യതയിൽ തേങ്ങുന്നു: "അമ്മേ...ഞാനെല്ലാം കണ്ടു... കേട്ടു...ആർക്കും മനസ്സിലാക്കാൻ കഴിയുന്നില്ലല്ലോ ഇതൊന്നും!"

കാറ്റുപോലെ പാഞ്ഞുവന്നു കോയിക്കലെ അമ്മൂമ്മ. മുറുക്കി ച്ചോപ്പിച്ച ചുണ്ടിൽ കരിവാളിച്ച പുഞ്ചിരി.

"എന്നാലും എന്താ സുഭദ്രക്കുട്ടി ഇങ്ങനെ വേണ്ടാതീനം പറഞ്ഞുനടക്കുന്നത്...ആ പാവംപിടിച്ച ചാച്ചിയമ്മയെപ്പറ്റി..."

"ങും...എന്താ?"

"ചാച്ചിയമ്മ അടുത്തകാലത്തു പെറ്റെന്ന്! ഇവിടുത്തെ സേവകൊണ്ടാന്ന്?"

"ഞാൻ തന്നെയല്ല, പ്രസാദും പറഞ്ഞു." സുഭദ്രക്കുട്ടി പുഞ്ചിരിച്ചു.

കോയിക്കലെ അമ്മൂമ്മ പെട്ടെന്നയഞ്ഞു: "പാപ്പി ഇതു നാട്ടുനീളെ പറഞ്ഞു പരത്തിയിരിക്കുന്നു." അമ്മൂമ്മ മുഖത്തെ വേർപ്പു തുടച്ച് മൂക്കത്തു വിരൽചൂണ്ടി അസഹ്യതനടിച്ചു. "എന്തായാലും ഏറുന്നു ഇതൊക്കെ. നാണക്കേട്. അവളെ അറിയാത്തവരായി ആരുണ്ട് ഇവിടെ? വനിതാസംഘടനക്കാരറിഞ്ഞാൽ?"

സുഭദ്രക്കുട്ടിക്ക് മനസ്സുമങ്ങി. വേണ്ടിയിരുന്നില്ല ഈ തമാശകൾ എന്നു തോന്നുമ്പോൾ രാമചന്ദ്രനെ ഓർമ്മിച്ചു. രാമചന്ദ്രന്റെ താക്കീതുകളെ.

കുളിമുറിയിലെ ടാപ്പ് ആരോ തുറന്നുവച്ചിരിക്കുന്നതിന്റെ ഇരമ്പൽ. അമ്മ കുളിക്കുകയാണ്. നേരിയ ആശ്വാസം തോന്നി. ഇതൊന്നും കേട്ടില്ലല്ലോ?

"അതുപോലെ ഈ സേവേം കുടിയിരുപ്പുമൊക്കെ സുഭദ്രക്കുട്ടിക്കുണ്ടോ? പാപ്പി പറഞ്ഞു നടക്കുന്നതു കേട്ടില്ലേ? ഇതൊക്കെ കളിക്കേണ്ട കാര്യങ്ങളാണോ?"

സുഭദ്രക്കുട്ടി ചിരിച്ചു, ഉത്തരം നൽകാതെ. പിന്നെ ആയമ്മയെ സാന്ത്വനിപ്പിക്കാൻ അനുനയഭാവത്തിൽ പറഞ്ഞു: "ഇതേ, ഞാൻ കാപ്പി എടുത്തുകൊണ്ടുവരാം. മുറുക്കാൻ ചെല്ലോം."

"എനിക്കു കാപ്പിയും വേണ്ട, മുറുക്കാനും വേണ്ട. ഇനിയെങ്കിലും ഈ കോമാളിത്തരങ്ങൾ പാപ്പിയോടു പറഞ്ഞുകൊടുക്കാതിരുന്നാൽ മതി. പ്രസാദിനു ഞാൻ ഒരുപോട് കൊടുത്തിട്ടാണ് ഇരിക്കുന്നത്."

സുഭദ്രക്കുട്ടി അമ്മൂമ്മയുടെ കൈയിൽ മൃദുവായി അമർത്തി കേണു: "അമ്മൂമ്മേ, ഈ കാര്യം ഇവിടാരോടും പറഞ്ഞേക്കരുത്. പിന്നെ എനിക്കിവിടെ നിൽക്കപ്പൊറുതി തരില്യ. രാമചന്ദ്രനില്ലേ, അയാൾ അറിഞ്ഞാൽ തീർന്നു..."

"സുഭദ്രക്കുട്ടി നിനക്കിത്രയും പ്രായമായില്ലെ? നിനക്കെന്താണു കുട്ടിക്കളിമാറാത്തത്?" അമ്മൂമ്മ പുഞ്ചിരിച്ചു. "കഷ്ടം, ഇതൊക്കെ അവനവന്റെ പ്രായത്തിനു പറ്റാത്ത വെളച്ചിലുകളല്ലേ?" വാക്കുകളിൽ ശാസനയും ഉപദേശങ്ങളും തുളുമ്പി. ഉപസംഹരിക്കുംപോലെ അമ്മൂമ്മ പറഞ്ഞു: "എന്തായാലും ഇനിയെങ്കിലും നീ ഈ തമാശകൾ അവസാനിപ്പിക്കണം. കുടിയിരുപ്പും സേവേം പറഞ്ഞു കളിക്കേണ്ട കാര്യമല്ല, മനുഷ്യനെ തൊട്ടു കളിക്കുമ്പോലെയാണോ ഇതൊക്കെ."

സുഭദ്രക്കുട്ടി കോണിയിറങ്ങിക്കഴിഞ്ഞു.

അമ്മൂമ്മ താഴെ എത്തി നിലയറ ചൂണ്ടിക്കാട്ടി പറഞ്ഞു: "ഇതേ, ഇതിലല്ലേ കുടിയിരുപ്പുണ്ടെന്നു പാപ്പി പറഞ്ഞത്? ഇതിനു മുകളിൽ സർപ്പക്കളോം അല്ലേ?"

ആരോ വാതിൽക്കൽ വന്നു എത്തിനോക്കി.

പാപ്പി, വായ് പിളർന്ന് അമ്പരപ്പോടെ ഇങ്ങോട്ടുതന്നെ ഉറ്റുനോക്കുന്നു.

അമ്മൂമ്മ ആരോടെന്നില്ലാതെ പറഞ്ഞു. "ഈ നിലയറയ്ക്കകത്തു കണ്ട പെരുച്ചാഴീം പാറ്റയുമല്ലാതെ എന്തുണ്ട്. വേണ്ടാത്തതൊക്കെ പറഞ്ഞുപിടിപ്പിച്ച്..."

പാപ്പി മുറിക്കകത്തേക്കു വെറളിപിടിച്ചു കയറിവന്നു. "അയ്യോ അങ്ങനെ പറേല്യ അമ്മച്ചീ. പറയല്യേ. എന്തെങ്കിലും കോപം..."

"എന്തുകോപം, എനിക്കു കേൾക്കേണ്ട ഇതൊന്നും. ആകെക്കൂടി ഞങ്ങൾക്ക് മുകളിലൊരാളുണ്ട്. മൂപ്പിലേ അല്ലാതെ ആരുമില്ല പാപ്പി. സേവ, കുടിയിരുപ്പ് പെവികേൾക്കട്ടെ." അമ്മൂമ്മ കാതു പൊത്തി.

"അയ്യോ, പരദേവത അമ്മച്ചിയോടു കോപിക്കും."

"മണ്ണാങ്കട്ടയാ...പാപ്പി, പാപ്പിക്കു വേറെ പണിയൊന്നുമില്ലേ."

പാപ്പി സഹായത്തിനായി സുഭദ്രക്കുട്ടിയെ നോക്കി കണ്ണുകൾകൊണ്ട് ആംഗ്യം കാണിച്ചു.

പക്ഷേ, സുഭദ്രക്കുട്ടി കാണാത്ത ഭാവം നടിച്ച് കാപ്പിയെടുക്കുന്ന തിരക്കിൽ മുഴുകി.

അപ്പോഴേക്കും അമ്മ കുളി കഴിഞ്ഞു വന്നു.

കാപ്പിക്കപ്പ് കൈയിൽ ഏല്പിച്ചുകൊണ്ട് സുഭദ്രക്കുട്ടി ഒരിക്കൽകൂടി ഓർമ്മിപ്പിച്ചു. കാതിൽ മന്ത്രിച്ചു: "മിണ്ടിയേക്കരുതേ..."

അമ്മൂമ്മ സമ്മതഭാവത്തിൽ തലയാട്ടി ച്ചിരിച്ചു.



അമ്മ അമ്മൂമ്മയുടെ അടുത്തേക്കുനീങ്ങി, കസേര വലിച്ചിരിക്കുന്നതു കണ്ടുകൊണ്ട് സുഭദ്രക്കുട്ടി വെളിയിലേക്കിറങ്ങി. മനസ്സിൽ നിഗൂഢമായ ദുഃഖം. പരിഭ്രമം. വെറുതെ കണ്ണോടിക്കുമ്പോൾ കണ്ടു, നടപ്പാതയിലെ കരിയിലകൾ തൂത്തുവാരിക്കൊണ്ടുനിൽക്കുന്നു, പാപ്പി. സുഭദ്രക്കുട്ടിയെ കണ്ടപ്പോൾ തൂത്തുവാരൽ നിറുത്തി.

ചൂല് താഴെവച്ച് മന്ദംമന്ദം അടുത്തുവന്നു. മുഖത്ത് കുപിതഭാവത്തേക്കാൾ കുണ്ഠിതം. കുണ്ഠിതത്തേക്കാളും പരിഭ്രമം. പാപ്പി ഞരങ്ങി. ചൂണ്ടാണിവിരൽ ചുണ്ടിൽ അമർത്തി മുരണ്ടു: "എന്തൊക്കെയാണ് ആ അമ്മച്ചി പറഞ്ഞത്! പരദേവതയെ അവർ ഇതിൽപ്പരം നിന്ദിക്കാനുണ്ടോ? എന്റെ ദേഹം വിറച്ചുപോയി. കേൾക്കാൻ കഴിയാഞ്ഞ് ഓടുകയായിരുന്നു."

"ങും..." സുഭദ്രക്കുട്ടി മൗഢ്യമായി മൂളി. സുഭദ്രക്കുട്ടിക്ക് അപ്പോൾ പുഞ്ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. പക്ഷേ, മനസ്സിൽ കരടുകൾ പാറുന്നു. എന്തുകൊണ്ടോ അവൾ അസ്വസ്ഥയായിരുന്നു. ചാച്ചിയമ്മയെപ്പറ്റി അപവാദം പറഞ്ഞുപിടിപ്പിച്ചതിന് അമ്മൂമ്മയിൽനിന്നു കേട്ട പ്രതിഷേധവാക്കുകളായിരുന്നില്ല അവളെ അസ്വസ്ഥയാക്കിയത്. പിന്നെ അമ്മൂമ്മയുടെ താക്കീതുകൾ. അതൊരു അപകടത്തിന്റെ, ദുരന്തത്തിന്റെ സൂചനപോലെ, കരുത്തുറ്റ സത്യംപോലെ അവളുടെ

ചെല്ലമ്മ ജോസഫ്

കാതിൽ ആയിരങ്ങളായി പ്രതിദ്ധ്വനിച്ചു. "മനുഷ്യരോടുകളിക്കും പോലെയാണോ ഈ പിള്ളകളി...ഇതാപത്താണ്."

മനസ്സിൽ പേടിച്ചരണ്ട കിളിയുടെ ഞരങ്ങൾ. വേണ്ടാ, ഇനി ഇതവസാനിപ്പിക്കണം. എന്തുകൊണ്ടോ രാമചന്ദ്രന്റെ താക്കീതുകളും അപ്പോൾ ഓർമ്മിച്ചു. രാമചന്ദ്രൻ ഭൗതികവാദിയാണ്. അമ്മൂമ്മ ആത്മീയവാദിയും.

"എന്താ, കുഞ്ഞു മിണ്ടാതെ നില്ക്കുന്നെ. ആ അമ്മച്ചിയുടെ ധിക്കാരം അവസാനിപ്പിക്കണ്ടേ?"

"എല്ലാം അവസാനിപ്പിക്കണം." സുഭദ്രക്കുട്ടി എന്തോ ഓർമ്മിച്ചു മൂളി.

പാപ്പി സുഭദ്രക്കുട്ടിയുടെ മുഖത്തുററു നോക്കി, പ്രവചനത്തിനായി കാത്തു നിന്നു.

പക്ഷേ, സുഭദ്രക്കുട്ടി നിശ്ശബ്ദയായി ഉള്ളിൽ എരിയുന്ന പൊരികളിൽ സ്വയം നീറുമ്പോൾ പാപ്പി പ്രഖ്യാപിച്ചു: "അവിടെ ഇരുപ്പുണ്ടെങ്കിൽ കണ്ടോളിൻ. അമ്മൂമ്മയ്ക്കു് ഉടനെ കിട്ടും; കിട്ടാണ്ടിരിക്കില്യാ."

വളരെ നിർബന്ധിച്ചപ്പോൾ സുഭദ്രക്കുട്ടി ഭാനുമതിക്കുഞ്ഞമ്മയോടൊപ്പം അവരുടെ പാർപ്പിടത്തിൽ പോയി.

വളരെ പഴക്കമുള്ള ഇരുനില മാളിക. മരക്കോണികളും ഇളകുന്ന തട്ടും പൊട്ടിയ സിമൻറുതറയും കൊത്തുപണികൾ ഏറെയുള്ള അടഞ്ഞവാതിലുകളും മനസ്സിൽ ഇരുണ്ട ചിത്രങ്ങൾ നിറയ്ക്കുന്നു.

സുഭദ്രക്കുട്ടി അല്പം കാററിനും വെളിച്ചത്തിനുമായി വരാന്തയിലേക്കിറങ്ങി നിന്നു. നേരെ മുൻപിൽ അലകളുറങ്ങുന്ന ആലുവാപ്പുഴ. കണ്ണെത്തുന്ന ദൂരെ തുരുത്തുകൾ. നിശ്ചലം നോക്കിനിന്നു. എത്ര എത്ര കൊച്ചു തുരുത്തുകൾ. നദിയുടെ എത്ര അക്കരെകളും ഇക്കരെകളും. ആററുവഞ്ചികൾ ചാഞ്ഞുനിന്നിരുന്ന ഇക്കരെ തിണ്ടയിൽ പിന്നെ നോക്കിനിന്നു. നിത്യഹരിതവർണ്ണമാർന്ന തിണ്ടയിൽ തല നീട്ടുന്ന മഞ്ഞപ്പൂക്കൾ.

"എത്ര നല്ല സൈററ്സീയിങ്, ഇല്ലേ സുഭദ്രക്കുട്ടി?" അങ്കിൾ അകലെ കൈചൂണ്ടി. "ഈ കെട്ടിടമല്ല, ഇതിന്റെ സൈററാണ് എന്നെ ആകർഷിച്ചതു്. പിന്നെ നിസ്സാരതുകയ്ക്കു് ഓഫർചെയ്യാനുള്ള ഉടമസ്ഥന്റെ സന്നദ്ധതയും!"

"ഉച്ചു്. എന്തേ അയാളിങ്ങനെ സമ്മതിക്കാൻ?"

"മകളെ കെട്ടിച്ചയയ്ക്കാനെന്നോ എന്തോ പറഞ്ഞു. ഞങ്ങൾ ഗൾഫിൽനിന്നു വരുമ്പോൾ തൽക്കാലം സ്വന്തമായി താവളം വേണ്ടേ?" അങ്കിൾ ചിരിച്ചു. "സുഭദ്രക്കുട്ടിക്ക് ഇഷ്ടമില്ലാന്നു തോന്നുന്നു?"

"അതേ, എനിക്കിഷ്ടമില്ല." കെട്ടഴിഞ്ഞ നാക്ക്.

"അതെന്താ?"

"ഹോണ്ടഡ് ഹൗസുമാതിരി തോന്നുന്നു."

"നോൺസെൻസ്!" അങ്കിൾ ചിരിച്ചു. "പണ്ടേ ഇവൾ പേടിത്തൊണ്ടാണ്. കൊച്ചായിരിക്കുമ്പോൾ അമ്മൂമ്മയുടെ കൂടെയാണു കിടന്നിരുന്നതു്. അന്ന് അവർ പറഞ്ഞുകൊടുത്ത യക്ഷിക്കഥകളാണ് ഇവളുടെ തലമണ്ടയിൽ."

"ആരു പറഞ്ഞു? അമ്മൂമ്മ ഭക്തമീരയുടേയും പിന്നെ സത്യവാൻ സാവിത്രിയുടേയും ഉണ്ണിയാർച്ചയുടേയും കഥകൾ പറഞ്ഞുതന്നിരുന്നു."

അങ്കിൾ പൊട്ടിച്ചിരിച്ചു. "തന്നെ, അങ്ങനെ വരട്ടെ. ഈ ഭക്തമീരയൊക്കെയാണ് ഇവളുടെ നായികമാർ. പിന്നെങ്ങിനെ ഇവൾ നേരെയാകാനാണ്? സുഭദ്രക്കുട്ടി രണ്ടുമാസം നമ്മുടെ കൂടെ കഴിയട്ടെ, ഇല്ലേ?"

ചുണ്ടുകൊളുത്തി മുഖമാട്ടി പ്രതിഷേധം പ്രകടിപ്പിച്ചുകൊണ്ട് സുഭദ്രക്കുട്ടി തിരിഞ്ഞുനടന്നു.

സന്ധ്യ ഇഴഞ്ഞിഴഞ്ഞുവന്നു. പിന്നെ കനത്തുവിങ്ങി. അകലെ തുരുത്തുകളിൽ അന്തിമയങ്ങി. കൂടണയുന്ന പക്ഷിക്കൂട്ടങ്ങൾ തുരുത്തിനെ ലക്ഷ്യമാക്കി പാഞ്ഞു. കുറെ ചിലച്ചുകൊണ്ട് ഇക്കരെത്തിണ്ടയിലെ കാട്ടുപൊന്തകളിൽ അലിഞ്ഞു.

ഇടിമിന്നലുകളെ ഉള്ളിലൊതുക്കുന്ന മൂടിക്കെട്ടിയ മാനത്തിന്റെ ദുരൂഹതയിൽ കണ്ണുനട്ട് സുഭദ്രക്കുട്ടി ഇരുന്നു. എത്രസമയം. ഗ്ലോബുലൈററുകൾ കത്തി. വേലക്കാരി ഊണുവിളമ്പി. കോഴിമസാലക്കറിയും വെണ്ടക്കാപ്പുഴുങ്ങിയതും തൈരും തോരനും.

അങ്കിൾ പറഞ്ഞു: "നമ്മുടെ ഈ നാടൻ കറികളുടെ സ്വാദ് ഒന്നുവേറെതന്നെ!"

അങ്കിളും അമ്മായിയും കിടക്കുന്ന മുറിയുടെ അടുത്തുള്ള മുറിയിൽ ടേബിൾഫാനിൽ കണ്ണുംനട്ട് ഉറക്കംകാത്ത് സുഭദ്രക്കുട്ടികിടന്നു. അടുത്തമുറിയിൽ അങ്കിളിന്റെ കൂർക്കം വലികേൾക്കാം. അമ്മായിയും ഉറങ്ങിയിരിക്കും. കട്ടിലിനു താഴെ പായ്‌വിരിച്ചു കിടന്നുറങ്ങുന്ന വൃദ്ധസ്ത്രീ-നരച്ച തുണിക്കെട്ടുപോലെ ചുരുണ്ടുകൂടി കിടക്കുന്നു. അവർക്ക് യക്ഷിക്കഥയിലെ മന്ത്രവാദിനിയുടെ മുഖമാണെന്നു് സുഭദ്രക്കുട്ടി ഓർമ്മിച്ചു.

പിന്നെ കണ്ണടച്ചു.

മനസ്സിനു പതിവിലേറെ ഘനം വിങ്ങുന്നു. സ്വന്തമായ കിടപ്പറയല്ലാത്തതുകൊണ്ടായിരിക്കുമെന്നുതോന്നി. അങ്ങനെ സാധാരണ അനുഭവപ്പെടാറുള്ളതാണല്ലോ. പെട്ടെന്ന് കോണിയിൽ കാലൊച്ച അമരുന്നതുപോലെ! അടുത്ത വരാന്തയിലേക്കു കാലൊച്ചകൾ നീളുന്നു. സുഭദ്രക്കുട്ടി കണ്ണടച്ചു കാതോർത്തു. പെട്ടെന്നു കാലൊച്ചകൾ അവസാനിച്ചിരിക്കുന്നു. പകരം ഏതോ അറവാതിൽ തുറക്കുന്നതിന്റെ കിറുകിറുപ്പ്. മുറിക്കുള്ളിലെ കത്തുന്ന ബെഡ്‌ലാംബിന്റെ നനുത്ത വെളിച്ചത്തിൽ വാതിൽ കർട്ടൻ വല്ലാതെ ഉലഞ്ഞു മറിയുന്നതു കണ്ടു. സുഭദ്രക്കുട്ടിക്കു തോന്നി...ആലുവാപ്പുഴയുടെ നിശ്വാസങ്ങളോ? തണുത്ത ഈറൻ കാററ്!

ചുമരു തിരിഞ്ഞുകിടന്നു.

പരിചാരിക ഉറക്കത്തിൽ എന്തോ പിറുപിറുത്തു. നിശ്ശബ്ദതയുടെ ആഴത്തിൽ ചരലുകൾ എറിയുമ്പോലെ തോന്നി.

അടച്ചുപൂട്ടിയ ഏതോ അറയിൽ ഒരു തേങ്ങൽ. ഞരക്കം പോലെ. മൂളൽപോലെ! കാതിൽ ആരോ ഉറക്കെ എന്തൊക്കെയോ സംസാരിക്കുമ്പോലെ. എവിടെയാണ് ഈ ആരവങ്ങൾ.

സുഭദ്രക്കുട്ടി പിടഞ്ഞെണീററു. ഹൃദയമിടിപ്പ് ഏറിയിരിക്കുന്നു. ദേഹമാസകലം ഉഷ്ണത്തിന്റെ ചാലുകൾ. സുഭദ്രക്കുട്ടി കാതു പൊത്തിപ്പിടിച്ചു. ആരവങ്ങൾ നിലയ്ക്കുന്നില്ലേ?

കോണിയിൽ വളരെയധികം കാലൊച്ച കേൾക്കുന്നു. ഇവിടെയും കോണിക്കീഴിൽ നിലയറ ഉണ്ടായിരിക്കുമോ? ഉറക്കം നഷ്ടപ്പെട്ടു. സുഭദ്രക്കുട്ടി ലൈററു തെളിച്ചു. പെട്ടെന്ന് എല്ലാം പ്രശാന്തമായതുപോലെ. ഏതോ പേക്കിനാവിന്റെ ഓർമ്മമാത്രം മനസ്സിൽ.

വാല്യക്കാരി ഉണർന്ന് ഉറക്കപ്പിച്ചോടെ എഴുന്നേററ് കാൽ നീട്ടിയിരുന്നു. സർവ്വാംഗം ചൊറിഞ്ഞുമാന്തി അവൾ വീണ്ടും കിടന്നു.

നിറഞ്ഞുതുളുമ്പുന്ന വെളിച്ചത്തിന്റെ രൂക്ഷതയിൽ കണ്ണുംനട്ട് എത്രസമയം കിടന്നു. മയങ്ങിയും ഉണർന്നും.

രണ്ടു രാത്രികൾ. അവിസ്മരണീയമായ രാത്രികൾ. അടഞ്ഞ അറവാതിലുകളുടെ കിറുകിറുപ്പുകളും കോണി ഇളക്കിപ്പറിക്കുന്ന കാലൊച്ചകളും ഞരക്കങ്ങളും ആരവങ്ങളും നിറഞ്ഞ, ഉറക്കം നഷ്ടപ്പെടുത്തിയ രാത്രികൾ. ദുഃസ്വപ്നം സദാ തേടുന്നു.

നാലുദിവസമെന്നു തീരുമാനിച്ചിരുന്ന പൊറുതി രണ്ടു ദിവസംകൊണ്ടു മതിയാക്കിപോകുന്നതിനു ധൃതികൂട്ടുമ്പോൾ ഭാനുമതിക്കുഞ്ഞമ്മ പരിഭവം ചൊരിഞ്ഞു. സുഭദ്രക്കുട്ടി തുറന്നുപറഞ്ഞു: "രാത്രി തീരെ ഉറക്കമില്ല ഇവിടെ വന്നിട്ട്. എന്തൊക്കെയോ തട്ടുമുട്ടുകളും ലഹളയും സ്വൈരംകെടുത്തുന്നു."

പെട്ടെന്ന് ഭാനുമതിക്കുഞ്ഞമ്മയുടെ മുഖം മങ്ങി. നിഗൂഢമായ ചിന്താക്രാന്തതയിൽ അവർ നിശ്ശബ്ദയായി. പക്ഷേ, നീണ്ടുനിന്നില്ല. ചിരിയുടെ മുഖാവരണമണിഞ്ഞ് അവർ പറഞ്ഞു: "പന്നിയെലികളും പല്ലികളും ഇവിടെ ധാരാളമുണ്ട്. ഈ എലികളെ കൊന്നൊടുക്കിയില്ലെങ്കിൽ..."

അവസാനവാചകം കേട്ടുകൊണ്ടു കയറിവന്ന അങ്കിൾ പെട്ടെന്ന് ചിരിച്ചു. "ഇതേ, ഇന്നലെ അടിച്ചാണിൽ രണ്ടു പോത്തുപോലെയുള്ള എലികൾ അകപ്പെട്ടുകിടക്കുന്നു. കോണിയിൽക്കൂടിയുള്ള സവാരിയിലാണ് അകപ്പെട്ടതെന്നു തോന്നുന്നു."

സുഭദ്രക്കുട്ടിക്ക് ആശ്വാസം തോന്നി. എങ്കിലും തുരുത്തിലകപ്പെട്ടതുപോലെ നിതാന്തനിശ്ശബ്ദമായ ഈ ഇരുനില മാളിക അസ്വാസ്ഥ്യങ്ങൾ വളർത്തുകയേയുള്ളു.

പോകാനിറങ്ങി നിൽക്കുമ്പോൾ അപ്പുറത്തെ മുറിയിൽ അമർത്തിയ സംഭാഷണം കേട്ടു. അമ്മായിയും അങ്കിളും.

"ഈ നാട്ടുകാർക്ക് അറിയാം; അതാണ് ഇതാരും വാങ്ങാതെ കിടന്നിരുന്നതു്. കിളിപോലെയുള്ള പെൺകുട്ടി. കൊന്നതാണെന്നും പറയുന്നു."

"നോൺസെൻസ്. ഇവിടെ എലിയുടെ ഉപദ്രവമല്ലാതെ യാതൊന്നുമില്ല. ഈ പെണ്ണുങ്ങൾക്ക് പിന്നെ എന്തെങ്കിലും കേട്ടാൽ മതി. ആ വായാടിപ്പെണ്ണറിഞ്ഞാൽ..."

സുഭദ്രക്കുട്ടി ബ്രീഫ്കെയ്സും പിടിച്ചു് തളർന്നിരുന്നു. ഏതോ നിഗൂഢമായ മാസ്മരവലയത്തിൽ അകപ്പെട്ടതു പോലെ വീർപ്പുമുട്ടി. ഈ ഇരുനിലമാളിക ഹോണ്ടഡ് ഹൗസാണെന്നു വന്നുകയറിയ നിമിഷംതന്നെ തനിക്ക് എങ്ങനെ ബോദ്ധ്യമായി.

സിനിമാവാരികയിൽ നിന്നു കണ്ണെടുക്കാതെ സുമിത്രയേട്ടത്തി പറഞ്ഞു: "നിനക്ക്...സുഭദ്രക്കുട്ടി വെറുതെ തോന്നുകയാണ്. നീ പോരുമ്പോൾ അടിച്ചാണിൽ എലികളെ പിടിച്ചില്ലേ?"

"പക്ഷേ, ഒരു പെൺകുട്ടി മൃതിപ്പെട്ടതോ? അതുംകൊല" സുഭദ്രക്കുട്ടിയുടെ മുഖത്തു മേഘങ്ങൾ ഇരുണ്ടുകൂടി.

"പൊട്ടത്തരം പറയാതെ എണീററുപോ പെണ്ണേ..." സുമിത്രയേട്ടത്തി വാരികയുടെ താളുകൾ മറിച്ചു തീരെ ഗൗരവമില്ലായ്മ നടിച്ചു.

വാതിൽപടിയിൽ വേഷ്ടിമുണ്ടിനു് ഇഴകൾ നൽകുന്ന യത്നത്തിൽ എല്ലാം കേട്ടുകൊണ്ടിരുന്ന അമ്മ പിറുപിറുത്തു: "മോങ്ങാനിരുന്ന നായുടെ തലേൽ തേങ്ങാ വീണെന്നുപറഞ്ഞാൽ മതീല്യോ? നീ തലനിറച്ച് എണ്ണവച്ച് കുളിക്ക്."

സുഭദ്രക്കുട്ടി പിന്നെ ഒരക്ഷരം ഉരിയാടിയില്ല. തോർത്തെടുത്തു കുളിമുറിയിലേക്കു നടന്നു. അപ്പോഴും അമ്മ പിറുപിറുക്കുന്നുണ്ടായിരുന്നു. "ഇപ്പോഴത്തെ പെൺപിള്ളേരുടെ സ്റ്റൈൽ! എണ്ണവയ്ക്കില്ല! ഷാംബൂ തേച്ച് അതു മുഴവൻ കളേം! മിക്കതും കുളിക്കില്ല. ചായോം പുരട്ടി സെൻറും അടിച്ചു നടന്നാൽ മതി!"

ഷവറിലെ ഇരമ്പുന്ന വെള്ളത്തുള്ളികളുടെ കുളിർമ്മയിൽ ഒരുനിമിഷം തണുത്തു. പിന്നെ സോപ്പുപതയുടെ വർണ്ണക്കുമിളകൾ ഊതി പൊട്ടിച്ചുനിന്നു. സുമിത്രയേട്ടത്തി കണ്ടാൽ ചിരിക്കും. 'സുഭദ്രക്കുട്ടി കൊച്ചുകുട്ടിയെപ്പോലെ."

കുളികഴിഞ്ഞു ശുഭ്രമായ സാരിയിൽ സിന്ദൂരപ്പൊട്ടിൽ സന്ധ്യവെയിൽ പോലെ സുഭദ്രക്കുട്ടി തിളങ്ങി.

വായനമുറിയിൽ ഷോക്കേയ്സുകളിൽ താൻ നിർമ്മിച്ചിരിക്കുന്ന കൗതുകസാധനങ്ങൾ അടുക്കി തുത്തുതുടയ്ക്കുമ്പോൾ കുറെ സമയത്തേക്ക് ഭാനുമതിക്കുഞ്ഞമ്മയെ മറന്നു. അങ്കിളിനെ മറന്നു. കഴിഞ്ഞ അസുഖകരങ്ങളായ രാത്രികളെ മറന്നു. മരതകപ്പച്ചനിറമുള്ള ചേലയണിഞ്ഞ തമിഴത്തിയുടെ മൂക്കുത്തിയിലെ പച്ചക്കല്ലിലും വൈഡൂര്യംപോലെ മിന്നുന്ന താലിയിലും നോക്കി ഇരിക്കേ പാപ്പി കയറിവന്നു.

"അറിഞ്ഞില്ലേ, കോയിക്കലെ അമ്മച്ചിക്കു പററിയ അമളി!"

"ങും...?" പൊടുന്നനെ ആളിയ ഉത്കണ്ഠ. "എന്തുപററി?"

"എന്തുപററാനാണ്. കോണിയേന്ന് ഇറങ്ങിയപ്പോൾ കാലു് ഉളുക്കി പ്ലാസ്റ്ററിലാണ്." പാപ്പിയുടെ മുഖത്തു് ക്രൂരമായ പകപോക്കലിന്റെ സംതൃപ്തി. ആനന്ദം! "പരദേവതേ തൊട്ടുകളിച്ചാലിങ്ങനെ ഇരിക്കും. ഇല്ലേ? എനിക്കതോടെ പരിപൂർണ്ണസമ്മതമായി. അല്ലെങ്കിലും ആയിരുന്നു. ഇതു പറയുമ്പോൾത്തന്നെ എന്റെ ദേഹത്തു കുളിരുകോരുന്നു."

പാപ്പി ആനന്ദനൃത്തം തത്തി ആകെ ഉലഞ്ഞുമറിയുമ്പോൾ സുഭദ്രക്കുട്ടി അസ്വാസ്ഥ്യത്തിന്റെ മൂർദ്ധന്യതയിൽ പിടഞ്ഞു. എന്ത്! ഈ നിലവറയിൽ ഇനി എന്തെങ്കിലും ആധിപത്യം സ്ഥാപിച്ചിരിക്കുമോ?...അതു് ഒരു പക്ഷേ, തന്നിലേക്കും ആവാഹിക്കുന്നില്ലേ? എങ്കിൽ ഞാൻ സുഭദ്രക്കുട്ടിയാണോ? നിലവറയിൽ യക്ഷിയാണോ പരദേവതയാണോ ആരാണ് ആധിപത്യം തേടിയിരിക്കുന്നതു്? കോയിക്കലെ അമ്മച്ചി ഇവിടന്നങ്ങോട്ട് പാഞ്ഞുപോയപോക്കിൽ അവർ കോണിയിൽനിന്നു മറിഞ്ഞു വീണതു് എന്തുകൊണ്ട്? ഇപ്പോൾ അവർക്കും ബോദ്ധ്യമായിട്ടുണ്ടായിരിക്കും.

സുഭദ്രക്കുട്ടിയുടെ മുഖം കനത്തുവിങ്ങി. പാപ്പി ഉററുനോക്കിനിന്നു "കുഞ്ഞെന്തിനു് വെറുതേ കരയുന്നു? അതവർക്കു കിട്ടേണ്ട കൂലിയാണ്."

പാപ്പിയെ സുഭദ്രക്കുട്ടി തുറിച്ചുനോക്കി. കോയിക്കലെ അമ്മൂമ്മയുടെ കാലുളുക്കിയതിനു വേദനിക്കുന്നുവെന്നു് തെററിദ്ധരിക്കുന്ന പാപ്പി എത്ര അകലെ നിൽക്കുന്നു. യഥാർത്ഥത്തിൽ ഈ അസ്വാസ്ഥ്യങ്ങൾ സ്വയം കെട്ടിപ്പടുത്ത കല്പിതകഥ, മനസ്സിൽ സങ്കീർണ്ണമായ ചിന്തകൾക്കും



നിഗൂഢമായ ഉത്കണ്ഠകൾക്കും വേവലാതികൾക്കും ചാൽ തുറന്നിരിക്കുന്നു. അതു് അനുനിമിഷം പെരുകി ഏതോ ഉൾക്കിടിലമായി പലപ്പോഴും പരിണമിക്കുകയും ചെയ്യുന്നു.

രാമചന്ദ്രൻ ഇതൊക്കെ അറിഞ്ഞാൽ പൊട്ടിച്ചിരിക്കും. യാദൃച്ഛികമായി വന്നു പിണയുന്ന അപകടങ്ങൾ! ഇതിൽ കൂടുതൽ എന്തർത്ഥം കൊടുക്കാനിരിക്കുന്നു. സുഭദ്രക്കുട്ടി സ്വയം ആറി.

പൂമുഖത്തുനിന്നു കുട്ടികളുടെ ആർപ്പും ചിരികളും കേട്ടു. വേലപ്പൻ കസൃതി കാണിച്ച് ആനന്ദിപ്പിക്കുകയായിരിക്കും അവരെ.

"ബീന...ആനന്ദ്..." സുമിത്രേട്ടത്തിയുടെ താക്കീതുകൾ തുളുമ്പുന്ന വിളികൾ.

സുഭദ്രക്കുട്ടി മുഖം തിരിച്ചു; പാപ്പി കണ്ണുമടച്ചു കൈകൂപ്പി നിൽക്കുന്നു. സക്സസ്സിലെ കോമാളിയെ അനുസ്മരിപ്പിക്കുന്ന അതേ ചതുരമുഖം. അവിടെ തുളുമ്പുന്ന ഭക്തിനിർഭരത. സ്വയം നഷ്ടപ്പെട്ടുള്ള ആ നില്പ് എന്തെന്നില്ലാത്ത നർമ്മരസത്തിനു വകനൽകി.

"ചുന്ദരം ഭാഗ്യക്കുറി ടിക്കററ് എടുത്തിരുന്നു."

സുഭദ്രക്കുട്ടി ചിരി അമർത്തി.

"പിന്നെ പൊന്മുട്ടയിടുന്ന കന്നിക്കോഴി. ഞാനിന്നലെ കണ്ട സ്വപ്നം...അതേപ്പററി അറിയണമെനിക്ക്."

"എന്തു സ്വപ്നം?"

"എന്റെ കന്നിപ്പിട പൊന്മുട്ടയിട്ടു മെന്നു്."

സുഭദ്രക്കുട്ടി ചിരിച്ചു. എന്തോ പറയാൻ ചുണ്ടനക്കുമ്പോൾ സുമിത്രയേട്ടത്തി രാമചന്ദ്രനുമായി മുറിക്കകത്തേക്കു കയറിവന്നു. വരാന്തയുടെ തൂണിനു മറഞ്ഞു പാപ്പി. ചതുരമുഖത്തിന്റെ പകുതിമാത്രം കാണാം.

സുമിത്രയേട്ടത്തി ചിരിച്ചു. "രാമചന്ദ്രാ, ഈ പാപ്പിയെ ചികിത്സിക്കണമെന്നുള്ള മട്ടായിട്ടുണ്ട്. ഇവൾക്ക് അരവട്ടായിരുന്നു. ഇവൾ മുഴുവട്ടാക്കി."

പാപ്പി ഇളംതിണ്ണയിലേക്കിറങ്ങി. വേഷ്ടിമയങ്ങളുടെ ചുളികൾ നീക്കി മുടി ഒതുക്കിവച്ചു. എന്നിട്ട് തികഞ്ഞ ഗൗരവത്തോടെ പറഞ്ഞു: "കളിയാക്കിയ കോയിക്കലെ അമ്മച്ചിക്കു പിണഞ്ഞതു് അറിയാമല്ലോ എല്ലാവർക്കും?"

സുഭദ്രക്കുട്ടി മാത്രംഅപ്പോൾ അസ്വസ്ഥയായി.

അമ്മയുടെ അനിയത്തി പ്രഭാവതി ചിററമ്മ ബാംഗ്ളൂരിൽനിന്നു് വന്നദിവസം. അന്തരീക്ഷമാകെ ഉത്സാഹത്തിന്റെയും സന്തോഷത്തിന്റെയും തിരകൾ തള്ളിക്കയറി.

വെളുത്തു് തക്കാളിപോലെ തുടുത്ത പ്രഭാവതിചിററമ്മ!

ക്രാപ്പുചെയ്ത മുടിയും കൂളിംഗ്കണ്ണടയും ലിപ്സ്ററിക്കിൽ തിളങ്ങുന്ന ചുണ്ടും മുത്തുപോലുള്ള ചിരിയും. ആകെക്കൂടി സിന്ധിക്കാരിയുടെ മട്ടും ഗമയും. അമ്മയെപ്പോലെ സുന്ദരികളായ രണ്ടു പെൺമക്കൾ. വർത്തമാനത്തിന്റെ [illegible] ...പൊട്ടിച്ചിരിയുടെയും പ്രളയം!

(അടുത്ത
അവ

# പരിത്രേഖ– കശ.

തിരുവനന്തപുരത്ത് ഒരു വെള്ളപ്പൊക്കംവന്നാൽ രക്ഷപ്പെടുന്ന ഏകസാഹിത്യകാരൻ വെള്ളായണി അർജ്ജുനനാണ്.

—ശൂരനാട്ടു കുഞ്ഞൻപിള്ള

വെള്ളപ്പൊക്കത്തിലൂടെ അർജ്ജുനൻെറ പെട്ടകം നീങ്ങുമ്പോൾ, മഹത്തായ നെടുങ്കാട് പ്രദേശത്തു നിന്ന് കുഞ്ഞൻപിള്ള സാർ ഇങ്ങനെ പറഞ്ഞേക്കാം: മഹനായ അർജ്ജുനാ, നീ എന്തു മഹത്തരമായ ക്രൂരതയാണു കാണിക്കുന്നതു്! മഹത്തായ ആ പേടകത്തിൽ മഹാനായ എന്നെക്കൂടി മഹത്തായ രീതിയിൽ ഒന്നു കയററിവിടൂ.

* * *

നോബൽ സമ്മാനം നേടുന്ന അർജൻറീനക്കാർക്കെല്ലാം, ആജീവനാന്ത പെൻഷൻ നൽകുന്നതാണെന്ന് 1977–ൽ ആ രാജ്യത്തെ ഗവണ്മെൻറ് പ്രഖ്യാപിച്ചിരുന്നു. എന്നാൽ 1980–ലെ നോബൽ സമാധാനസമ്മാനത്തിന് അർഹനായ അഡോൾഫോ പെരസ് എസ്കിവലിന് അർജൻറീൻ ഗവൺമെൻറ് ഇതേവരെയും പെൻഷൻ നൽകിയില്ലെന്ന് എസ്കിവൽ തന്നെ പരാതിപ്പെട്ടിരിക്കുന്നു.

—ഒരു പത്രവാർത്ത.

സാമൂഹ്യക്ഷേമ പരിപാടികളിൽ ലോകത്തിനാകെ മാതൃകയായിക്കഴിഞ്ഞ കേരളത്തെ കണ്ടു പഠിച്ച് അവിടത്തെ വില്ലേജാഫീസുകളും താലൂക്കകച്ചേരികളും കാര്യക്ഷമമായി തുടങ്ങിയതിൻെറ ഫലമാകണം.

* * *

നാഗാർജ്ജുന സർവകലാശാലയിലെ (ആന്ധ്ര) പുതിയ വൈസ്ചാൻസലർ പ്രൊഫസർ ബി. സ്വാമി രാജിവച്ചു പോലും. ഇദ്ദേഹം വന്നിട്ട് ആറുമാസം തികഞ്ഞിരുന്നില്ല. അതിനുമുമ്പത്തെ വൈസ് ചാൻസലറായിരുന്ന സർവേശ്വരറാവു 18 മാസം സേവനമനുഷ്ഠിച്ച് രാജിവച്ചിരുന്നു.

—ഒരു പത്രവാർത്ത.

അവിടത്തെ സിൻഡിക്കേററു മെമ്പർമാർ ടി. എ., ഡി. എ. ഇനത്തിൽ ഫണ്ടുമുഴുവൻ എഴുതിയെടുത്തു തീർത്തു കാണണം. ഇനി ഒന്നേ ഉള്ളു പോംവഴി. ആ സർവകലാശാലയെ കേരളത്തിലെ എം. ഇ. എസ്സിനു വിൽക്കുക.

* *

എൻെറ സിനിമ എന്നെപ്പററിയുള്ളതാണ്.

—അടൂർ ഗോപാലകൃഷ്ണൻ.

പടിയൻ പടിയനെപ്പററിയും ജോൺ എബ്രഹാം ജോൺ എബ്രഹാമിനെപ്പററിയും സിനിമയെടുക്കുന്ന കാലം വരാതിരിക്കേണമേ!

* * *

കവിപ്രതിഭയ്ക്ക് എന്നുമെന്നും സ്വീകരിക്കാവുന്ന, എത്രപേർ സ്വീകരിച്ചിട്ടും ഇന്നും നൂതനമായിത്തോന്നുന്ന എത്രയോ വിഷയങ്ങൾ മഹാഭാരതത്തിലുണ്ട്.

—ഡോക്ടർ എം. എസ്. മേനോൻ.

എസ്. പി. സി. എസ്സിൻെറ മഹാഭാരതം ഒരിക്കൽക്കൂടി പ്രീ-പബ്ലിക്കേഷൻ വരിക്കാർക്കായി ഇറക്കാവുന്നതാണ്.

* * *

ഇന്ത്യയിലെ ഇന്നത്തെ രാഷ്ട്രീയസാഹചര്യങ്ങളിൽ, ഇന്ദിരാ കോൺഗ്രസ്സും ബി. ജെ. പി. യുമൊഴികെയുള്ള പാർട്ടികളുമായി പൊതുലക്ഷ്യങ്ങൾ മുൻനിറുത്തി യോജിച്ചു പ്രവർത്തിക്കുവാൻ പാർട്ടി തയ്യാറാണ്.

—സി. അച്യുതമേനോൻ.

ലക്ഷംവീടു പദ്ധതി, എൻകോസ് തുടങ്ങിയ പൊതുലക്ഷ്യങ്ങൾക്ക് ഇന്ദിരാ കോൺഗ്രസ്സും ബി. ജെ. പി.യും എതിരാണോ?

* * *

എം. ജി. രാമചന്ദ്രൻ എന്നോട് നല്ലബന്ധമാണ് പുലർത്തിയിരുന്നതു്. എന്നാൽ ഈയിടെയായി അദ്ദേഹം എന്നോടു മിണ്ടുകപോലും ചെയ്യാറില്ല.

—മൊറാർജി ദേശായി.

ജീവിതം മുഴുവൻ മൂത്രം കുടിക്കാൻ വയ്യ എന്നതിനാലാവാം!

## കൗമുദി ന്യൂസ് സർവീസ്

## കഴിവുകെടുമ്പോൾ

(7-ാം പേജിൽനിന്നു തുടർച്ച)

ളജിസ്ററുകളായ മൈക്കേൽ സ്വാം, ഹെർനൻ കാരിയോൺ എന്നിവർ ചേർന്നാണ് ആദ്യമായി ഇത്തരം ഒരുപകരണം ഉണ്ടാക്കിയതു്. ലോക്കൽ അനസ്തീഷ്യാ കൊടുത്ത് 50 മിനിട്ടുകൊണ്ടുള്ള ഒരു ശസ്ത്രക്രിയവഴി ഈ ഉപകരണം ഘടിപ്പിക്കാം. 5,000 ഡോളറാണ് ഈ ശസ്ത്രക്രിയയ്ക്ക് വേണ്ടിവരുന്ന ചെലവ്. ഈ ചികിത്സാരീതിക്ക് പണച്ചെലവ് ഇത്രയും ദുർവഹമെന്നതിനുപുറമേ മററു ചില തകരാറുകളുമുണ്ട്. ലൈംഗികാവയവം എല്ലായ്പോഴും ലേശം 'ഉണർന്നി'രിക്കും. വസ്ത്രധാരണരീതികൊണ്ട് ഇതു് മറച്ചുവയ്ക്കാമല്ലോ എന്നാണ് ഡോക്ടർമാർ ആശ്വസിപ്പിക്കുന്നതു്!

* 'ഡിസ്കവർ' എന്ന പ്രസിദ്ധ അമേരിക്കൻ ശാസ്ത്രമാസികയിൽ വന്ന ഒരു ലേഖനത്തെ ഉപജീവിച്ചാണ് ഈ കുറിപ്പ് തയ്യാറാക്കിയിട്ടുള്ളതു്.



പൊരിച്ച ടർക്കീയുമായി താങ്ക്സ് ഗിവിങ്ങ് ചടങ്ങ് ആരംഭിക്കുന്നു

# അമേരിക്കയോടു് വിട

## ഒരു മുത്തശ്ശി അമേരിക്കയിൽ

### എട്ട്

**യാത്രാവിവരണം**

ഞങ്ങൾ പള്ളിയിലെത്തിയപ്പോൾ ഒരു മണി കഴിഞ്ഞു. അപ്പോഴും ധാരാളം പേർ പ്രാർത്ഥനയും ധ്യാനവുമായി അവിടെ കൂടിയിരുന്നു. ആദ്ധ്യാത്മികചൈതന്യം അവിടെ നിറഞ്ഞു തുളുമ്പി നിൽക്കുന്നതായിത്തോന്നി. ഇപ്പോഴും പറയത്തക്ക മാററമൊന്നും സംഭവിച്ചിട്ടില്ലാത്ത വിശുദ്ധൻെറ ദേഹം പ്രധാനഭാഗത്തുള്ള അൾത്താരയിൽ സ്ഥാപിച്ചിരിക്കുന്നു. അഗതികളുടെ പിതാവായിരുന്ന വിശുദ്ധൻ സഭാനേതാവായ ബിഷപ്പുകൂടി ആയിരുന്നു. മുടി, വടി മുതലായ സ്ഥാനവസ്ത്രങ്ങൾ അണിഞ്ഞു് സുമുഖനായി നിദ്ര ചെയ്യുന്നു. ഏതാനും നിമിഷങ്ങൾ നിന്നിമേഷരായി ഞങ്ങളവിടെ നിന്നു.

പൊതുവേ നിരത്തുകളും ട്രാഫിക്കും മോശമായിത്തോന്നി. ചിലേടത്തു് ന്യൂയോർക്കിലെ ചില ഭാഗങ്ങളിൽ കണ്ട ആൾത്തിരക്കും ബഹളവും. ഒരുമണിയോടെ ഞങ്ങൾ പൈലിയുടെ വീട്ടിലെത്തി. ഏലിക്കുട്ടി (പൈലിയുടെ ഭാര്യ) ഒരുക്കിയിരുന്ന ഊണും കഴിച്ചുകൊണ്ടിരിക്കുമ്പോൾ പൈലി പറഞ്ഞു: "ഞങ്ങൾക്കു രണ്ടുപേർക്കും ജോലിയുണ്ട്. നല്ല വരുമാനമുണ്ട്. താമസിക്കാൻ വീടുണ്ട്. ഇതൊക്കെയാണെങ്കിലും ഒരുതരത്തിൽ പറഞ്ഞാൽ എന്തൊരു ബദ്ധപ്പാടാണെന്നോ? ഫാക്ടറിയിൽ നിന്നും ഓടിക്കിതച്ചു വരുന്നവഴി ബേബിസിററിങ്ങിൽ ആക്കിയിരിക്കുന്ന മോനെ കൊണ്ടുവരും. പിന്നെ വന്നപാടു് ഒരു രണ്ടു പെഗ്ഗ് അടിക്കും. അതിനിവിടെ ബുദ്ധിമുട്ടില്ല. നമ്മുടെ നാട്ടിലേതുപോലെ അല്ല. നല്ല സാധനവുമാണ്."

പൈലി നന്നായി ചിരിച്ചു. വൈകാതെ ഞങ്ങൾ പൈലികുടുംബത്തോടു് യാത്ര പറഞ്ഞിറങ്ങി.

ഒരു ദിവസം ഉണ്ടുകൊണ്ടിരുന്നപ്പോൾ ബേർട്ടി പറഞ്ഞു: "ഏതായാലും അടുത്ത ശനിയാഴ്ച, നമുക്കു് ബോസ്റ്റണിലേക്കു പോകാം. ഒരു കൊടുങ്കാററു വരുന്നുണ്ടെന്നു പറഞ്ഞതു് ഏതോവഴി കടന്നുപോയി. ശനിയാഴ്ച, നല്ല കാലാവസ്ഥയാണ്. പ്രേമൻെറ വീട്ടിൽ ഒരുദിവസം താമസിച്ചു മടങ്ങാം. അമ്മ എന്തു പറയുന്നു?"

"പ്രേമൻ നമ്മുടെ സ്വന്തമല്ലേ. പൊയ്ക്കളയാം."

"എത്ര മൈലുണ്ട്?"

"ഒന്നും അറിയണ്ട. കാറിൽ സുഖമായിട്ടിരുന്നാൽ മതി. ആറോ ഏഴോ മണിക്കൂറുകൊണ്ടു് അങ്ങെത്താം. വഴിമദ്ധ്യേ ഒരു സ്നേഹിതനുണ്ട്. ഉച്ചക്കേഷണത്തിനു് അയാൾ ക്ഷണിച്ചിട്ടുണ്ട്. ഒരു വിശ്രമവുമായി."

ഞങ്ങൾ ബോസ്റ്റണിലെ പ്രേമൻെറ വീട്ടിലെത്തിയപ്പോൾ സന്ധ്യകഴിഞ്ഞു. പ്രേമൻെറ ഭാര്യ ആൽഫിൻ. അവർക്കു് രണ്ടു കുട്ടികളുണ്ട്. കൂടെ ആൽഫിൻെറ അമ്മയുമുണ്ട്. പ്രേമൻ എൻജിനീയറാണ്. ആൽഫിനും ജോലിയുണ്ട്. സുഖസൗകര്യമായ വീട്. വൈററ്വൈൻ തന്നു സല്ക്കരിച്ചു. അത്താഴത്തിനുശേഷം പ്രേമൻ ചോദിച്ചു:

"വല്യമ്മയ്ക്കു് ആപ്പിൾ പിക്കിങ്ങിനു് പോകണ്ടേ. രാവിലെ എട്ടു മണിക്കു് നമുക്കു പോകാം. അതിനുശേഷം പള്ളിയിലും."

ഞായറാഴ്ചയാണ്. ആകാമെന്നു സമ്മതിച്ചു. ഞങ്ങൾ കുടുംബസഹിതം ഒരു പോക്കു്. മൂന്നു മൈൽ ദൂരമേ ഉള്ളു. പെട്ടെന്നു് ആപ്പിൾഫാമിലെത്തി. ചാററമഴ വകവയ്ക്കാതെ കമ്പിളിക്കുപ്പായം ധരിച്ചു് ഞങ്ങൾ പുറത്തിറങ്ങി. ചതുപ്പുനിലം പോലെയുള്ള സ്ഥലം നിറയെ ആപ്പിൾ പഴങ്ങൾ മൂത്തു പാകംവന്നു കിടക്കുന്ന ചെറുമരങ്ങൾ. പല തരത്തിലും നിറത്തിലുമുള്ളവ. ഓരോ മരത്തിൻെറ ചോട്ടിലും ധാരാളം ആപ്പിൾ വീണുകിടക്കുന്നുണ്ട്.

"വല്ല്യമ്മേ!," പ്രേമൻെറ വിശദീകരണം: "ഇവിടെ കാഴ്ചക്കാരായി വരുന്നവർക്കു് ഇഷ്ടംപോലെ ആപ്പിൾ പറിച്ചുതിന്നാം. പറിച്ചുതാഴെയിട്ടാലും ആരും ചോദിക്കാനില്ല. കൊണ്ടുപോകണമെന്നുള്ളവർ ആവശ്യമുള്ളതു പറിച്ചു് പോകുന്നവഴി കാണുന്ന ഓഫീസിൽ തൂക്കി വിലകൊടുക്കണം. ഇവിടെ തുച്ഛമായ വിലയേ എടുക്കുന്നുള്ളു."

എല്ലാവരും ധാരാളം ആപ്പിൾ പറിച്ചു തിന്നു. നിറയെ പഴങ്ങളുമേന്തി നിൽക്കുന്ന ആപ്പിൾമരങ്ങൾ. എന്തൊരു ഭംഗിയാണതിനു്!

"ഈ ഫാമിൻെറ ഉടമസ്ഥു് ഇതുകൊണ്ടെന്താ മെച്ചം പ്രേമൻ?" ഞാൻ ചോദിച്ചു.

"ഒരുത്തൻ ഒരു മണിക്കൂർ ആപ്പിൾ പറിച്ചെടുക്കുന്നതിനു ആറു് ഡോളർ കൂലി കൊടുക്കണം. ഇതാകുമ്പോൾ ചെലവില്ലാതെ കിട്ടുമല്ലോ എന്നതാണ്. കുറെ

# മിസസ് എം. പി. പോൾ

പൗണ്ട് ആപ്പിൾ വാങ്ങി കാറിൽവച്ചു. ബോസ്ററണിൽ തണുപ്പു് കൂടുതലാണ്. പ്രത്യേകിച്ചും വിശാലമായ ഈ ആപ്പിൾ തോട്ടത്തിൽ. ഞങ്ങൾ വേഗം സ്ഥലം വിട്ടു.

അന്നു വൈകിട്ടു് ബോസ്റ്റൺ സിററി കാണാൻ പുറപ്പെട്ടു. ആൽഫിനാണു് കൂടെ വന്നതു്. ആ കുട്ടി നന്നായി ഡ്രൈവ്ചെയ്യും. കടന്നുപോകുന്ന സ്ഥലങ്ങളിലെ പ്രധാനപ്പെട്ടതെല്ലാം ആൽഫിൻ ഒരു ഗൈഡിൻെറ സാമർത്ഥ്യത്തോടെ വിവരിച്ചുകൊണ്ടിരുന്നു. പഴക്കമേറിയ നഗരമാണ്. പഴമയുടെ ചിഹ്നമായ പല കെട്ടിടങ്ങളും അവിടെ കണ്ടു. നല്ല മഴ. കാർ ഒന്നു പാർക്കുചെയ്യാൻ ആൽഫിൻ വിഷമിക്കയാണ്.

"വല്യമ്മയ്ക്കു് ബോസ്റ്റൺസിററി ആകെ ഒന്നു കാണണ്ടേ? ആ കാണുന്ന കെട്ടിടത്തിൻെറ മുകളിൽ നിന്നാൽ എല്ലാം കാണാം. അമ്പത്തിരണ്ടു നിലകളുള്ള പ്രൂഡൻഷ്യൽ മന്ദിരം. ഒരു നിമിഷത്തിനുള്ളിൽ ഞങ്ങൾ എലിവേററർ വഴി മന്ദിരത്തിൻെറ മുകളിലെത്തി. കാഴ്ചക്കാരുടെ തിരക്കു്. ബോസ്റ്റൺ നഗരം പ്രകാശപൂരിതമായിത്തോന്നി. ഏതോ ഒരു നദി ചെറിയ ഒരു തോടുപോലെ. മടങ്ങുമ്പോഴാണു് ഹാർവാർഡ് യൂണിവേഴ്സിററി മുതലായ പല സുപ്രധാന സ്ഥാപനങ്ങളും ആൽഫിൻ കാണിച്ചുതന്നതു്.

പിറേറന്നു രാവിലെ ഞങ്ങൾ പ്രേംകുടുംബത്തോടു യാത്രപറയുമ്പോൾ മനസ്സു നിറയെ ആപ്പിളും സ്നേഹമയികളായ ആ യുവദമ്പതികളുമായിരുന്നു.

നവമ്പർമാസം പകുതികഴിഞ്ഞു. തണുപ്പുകൂടിവരുന്നു. വീട്ടിലെത്താനുള്ള ബദ്ധപ്പാടു്. ഇനി കഴിയുന്നതുംവേഗം പോകണം തങ്കം. "ഏതായാലും ഇത്രയും ആയില്ലേ അമ്മേ? ഇനി താങ്ക്സ് ഗിവിങ്ങ് കഴിഞ്ഞുപോകാം. ഇരുപത്തിരണ്ടാം തീയതിയാണ്. അമേരിക്ക ഒട്ടാകെ ആഘോഷിക്കുന്ന ഒരു ചടങ്ങാണ്." തങ്കം അതിൻെറ ചരിത്രമെല്ലാം പറഞ്ഞു. ഞങ്ങളങ്ങു സമ്മതിച്ചു.

അമേരിക്കയിൽ ഒരു കോടിയിലധികം ജനങ്ങൾ ഇതാഘോഷിക്കുന്നു. ടർക്കി പൊരിച്ചു് അതിൻെറ കൂടെ പലതരം വിഭവങ്ങൾ പാകപ്പെടുത്തി വീട്ടിലുള്ളവരും വന്നെത്തുന്ന ബന്ധുക്കളും സ്നേഹിതരുമായി തിന്നും കുടിച്ചും എല്ലാം മറന്നു് ഒരു ദിവസം കഴിച്ചുകൂട്ടുക. ആറുമാസം മുമ്പേ ഈ ആവശ്യത്തിനുവേണ്ടി വരുന്ന ടർക്കികൾ ഓരോ ഫാമുകളിലായി വളർത്തുകയായി. പരുവംവന്ന കൂററൻ ടർക്കികൾ ഒരാഴ്ചമുമ്പെങ്കിലും മാർക്കററിലെത്തുന്നു. ഭംഗിയുള്ള പാക്കിങ്ങ്. ബേർട്ടി വാങ്ങിയ ടർക്കിക്കു് പത്തൊമ്പതു പൗണ്ട് തൂക്കമുണ്ടായിരുന്നു. അവനെ താങ്ങിപ്പിടിച്ചു് ഫ്രിഡ്ജിൽ വയ്ക്കുന്നതുകണ്ടപ്പോൾ എനിക്കുചിരിവന്നു. വേണ്ടപ്പെട്ടവരെയെല്ലാം ഫോണിൽ ക്ഷണിച്ചു. സംഭവത്തിൻെറ തലേന്നു് ബേബിയും തങ്കവും കൂടെ ഒരുപാടു് സാധനങ്ങൾ അരിഞ്ഞുകൂട്ടി. കഥാപുരുഷൻെറ വയറു് നിറയ്ക്കുന്നതിനാണ്. രാവിലെ അവനെ ഓവനിലേക്കു് ആഘോഷമായി കയററി. ആറോ ഏഴോ മണിക്കൂർ എരിയുന്ന ചൂടിൽ കഴിഞ്ഞുകൂടണം. വെണ്ണ ധാരാളമായി ടർക്കിയുടെ പുറത്തു ഒഴിച്ചുകൊണ്ടിരുന്നു. അവസാനം അവനങ്ങു് ബ്രൗൺനിറമായി. വീടിനകത്തു് മൊരിഞ്ഞ ഇറച്ചിയുടേയും മസാലയുടേയും മണം പരന്നു. റെഞ്ചിക്കും ദീപയ്ക്കും ടർക്കിയെ പുറത്തെടുത്തുകാണാനുള്ള തിടുക്കം. നാലുമണിയോടെ ഭംഗിയുള്ള ഒരു ട്രേയിൽ അലങ്കരിച്ച മേശയിൽ ടർക്കിയെ കിടത്തി മൂടിവച്ചു. തങ്കം ഇതെല്ലാം എങ്ങനെ വശമാക്കിയോ? ഞങ്ങളുടെ മുഖ്യാതിഥി ന്യൂയോർക്കിനടുത്തു താമസിക്കുന്ന ഡോക്ടർ തോമസ് മൂക്കനും മിസസ് ലൂലു തോമസുമായിരുന്നു. അവർക്കു് രണ്ടു കുട്ടികളുണ്ട്. പോസ്റ്റ്-ഡോക്ടറേററിനു പഠിക്കുന്ന മേരി ഡേവീസും എൻജിനീയർ ഫ്രാൻസിസും. സഹോദരങ്ങളും ഞങ്ങളുടെ കുടുംബത്തിൽ പെട്ടവരാണ്. രണ്ടുപേർക്കേ വന്നുചേരാൻ പററിയുള്ളു. മൂന്നുപേർ അമേരിക്കയുടെ പല ഭാഗത്തായി കഴിയുന്നു. അച്ചനന്നു് പലേടത്തും ക്ഷണമുള്ള ദിവസമാണ്. എങ്കിലും അച്ചനും സമയത്തെത്തി. എല്ലാവരും ഊണുമുറിയിൽ ടർക്കിയുടെ ചുററുമായി നിന്നു. മൂത്ത പുത്രൻ മുറിക്കണമെന്നുള്ളതാണ് ഒരാചാരം. റെഞ്ചി കുട്ടാക്കാഞ്ഞതുകൊണ്ടു് തങ്കംതന്നെ കത്തിവച്ചു. ആരവാരം പോലെയുള്ള സ്വാദു തോന്നിയില്ല ടർക്കിക്കു്. കൂടെ തിന്നാനുള്ള എട്ടുപത്തു് ഇനങ്ങളിൽ നമ്മുടെ കേരളത്തിൽ സുലഭമായിക്കിട്ടുന്ന മധുരക്കിഴങ്ങും ഉണ്ടായിരുന്നു. രാത്രി കുറെ വൈകിയശേഷം അതിഥികൾ പിരിഞ്ഞു.

ദിവസങ്ങൾ രണ്ടുമൂന്നു് പിന്നേയും കടന്നുപോയി. അന്നു് മൂടൽമഞ്ഞുള്ള ദിവസമായിരുന്നു. അച്ചൻ കാറുമായി വന്നു. വിമാനത്താവളത്തിൽവച്ചു് കണ്ണീരിൽ കുതിർന്ന മുഖത്തോടെ അമ്മയും മക്കളും യാത്രപറഞ്ഞു പിരിഞ്ഞു.

(അവസാനിച്ചു)

●

## റഷ്യയിലെ കോടീശ്വരന്മാർ

(5-ാം പേജിൽ നിന്നു തുടർച്ച)

അല്ലാതെ മറെറാരിടത്തും എനിക്കു താമസിക്കാൻ കഴിയില്ല. എഴുതാൻ ആഗ്രഹിക്കുന്ന ഒരാൾക്കു് എവിടെപ്പോകാനാകും? സ്വാതന്ത്ര്യം കിട്ടുന്ന ചെറിയൊരു വനപ്രദേശത്തിനുപോലും സ്വന്തമായൊരു ദേശീയഗാനവും കൊടിയും വേണമെന്നായിട്ടുണ്ട്. ഇതുമൂലം സംഭവിക്കുന്നതെന്താണെന്നോ? ഈ കൊച്ചു വനപ്രദേശത്തുള്ളവർ സിയാററിലേക്കു പോകുന്നു. ഒരു ബ്യൂയിങ്ങ്വാങ്ങുന്നു. അതു് അലങ്കരിക്കുന്നു. നാട്ടുകാരി പെൺകുട്ടികളെ നാടൻ വേഷങ്ങളണിയിച്ചു് സ്റ്റീവാർഡുകളാക്കുന്നു. അതാണു് ദേശീയ സംസ്കാരമെന്നു് അവർ കരുതുന്നു. ബോംഗോ സംസ്കാരം എന്നാണു് ഞാനിതിനെ വിശേഷിപ്പിക്കുന്നതു്. എല്ലാ ദേശീയസംസ്കാരത്തിനും അതിൻേറതായ മണ്ഡത്തരമുണ്ടെന്ന വിശ്വാസക്കാരനാണു് ഞാൻ. ധൈഷണികജീവിതത്തിൻെറ ഗുണനിലവാരത്തെ ആശ്രയിച്ചു നില്ക്കുന്ന സംസ്കാരം. അതാണു് രാജ്യങ്ങളെ വ്യത്യസ്തങ്ങളാക്കുന്നതു്. അല്ലാതെ നാടൻ വേഷങ്ങളല്ല. ചില രാജ്യങ്ങൾ, വിശേഷിച്ചു്പിന്നോക്കരാജ്യങ്ങൾ, ധൈഷണികജീവിതത്തിൽ വിശ്വസിക്കുന്നേയില്ല."

മനപ്പൂർവ്വമായി പുലർത്തുന്ന ഒരു രാഷ്ട്രീയ മനോഭാവത്തിൻെറ ഫലമല്ലേ ഇതു്?

"അല്ല. വെറും ഭ്രംശത്വം. ശാസ്ത്രത്തിൻെറയും പുതിയ സങ്കേതങ്ങളുടെയും വ്യാവസായീകരണത്തിൻെറയും ഫലമായി തെക്കുകിഴക്കനേഷ്യൻ രാജ്യങ്ങൾ കൂടുതൽ മാനുഷികങ്ങളാകുമെന്നു് ഞാൻ കരുതുന്നു. അത്തരം ഭൗതിക രാജ്യങ്ങളെ യന്ത്രങ്ങളിലൂടെ ഉയർത്താം. ഈ യന്ത്രങ്ങൾ സ്വായത്തമാക്കാനും അവ പ്രവർത്തിപ്പിക്കാനും ആവശ്യമായ വിജ്ഞാനം അവർ നേടേണ്ടിയിരിക്കുന്നു. ശാസ്ത്രത്തിലൂടെ ഉരുത്തിരിയുന്ന ജീവിതവീക്ഷണം മനുഷ്യൻെറ വീക്ഷണത്തിൽ മാററമുണ്ടാക്കും. മനുഷ്യനെ മനുഷ്യനെന്ന നിലയ്ക്കു് കാണണമെന്നും, ആ നിലയ്ക്കു് ആദരിക്കണമെന്നുമുള്ള ബോധോദയം അവർക്കുണ്ടാകേണ്ടിയിരിക്കുന്നു. ഭിക്ഷ നൽകൽ പാപമാണെന്ന ബോധവും ജനിക്കണം. പ്രകോപനപരമായാണ് സംസാരിക്കുന്നതെന്നു് എനിക്കറിയാം. മനഃപൂർവമായാണു് ഞാൻ അങ്ങനെ സംസാരിക്കുന്നതു്. ഒന്നുണ്ട്, ഞാൻ പറയുന്നതെല്ലാം എനിക്കു തോന്നുന്നതാണ്. പിന്നോക്കസംസ്കാരം. തീർച്ചയായും അതു മടുപ്പിക്കുന്നു. ഉഗാണ്ടയിൽപോയി നോക്കു. എന്തു മടുപ്പിക്കുന്നതാണെന്നോ അവിടം! കിനിയയോ? അവിടെ രസകരമായിട്ടുള്ളതു് മൃഗങ്ങൾ മാത്രം. നിങ്ങൾ ആ രാജ്യത്തിലേക്കു് ക്ഷണിക്കപ്പെടുന്നതെന്തിനെന്നോ? ആ മൃഗങ്ങളെ നായാടാൻ. എന്നും എല്ലാം ഒന്നുതന്നെ. ധൈഷണികമായ ജീവിതം കണികാണാൻപോലുമില്ല. അവർക്കു യാതൊന്നും സംസാരിക്കാനില്ല."

ഇങ്ങനെ പറയുന്ന താങ്കൾ പിന്തിരിപ്പൻ എന്നു മുദ്രകുത്തപ്പെടുകയില്ലേ?

"ഞാനതുസാരമാക്കുന്നില്ല. മുമ്പുംഅത്തരം വിമർശനം എനിക്കെതിരെ ഉണ്ടായിട്ടുണ്ട്. എന്തോ ആകട്ടെ. ആരും ഒന്നും ശ്രദ്ധിക്കാതായിട്ടുണ്ട്. അതുതന്നെയാണ് എൻെറ രക്ഷാകവചം."

## സിനിമ

# കോഴിക്കോടൻ

താരുണ്യത്തിൻെറ ലഹരിയും വികാരതീവ്രതയും ലൈംഗികമോഹാവേശങ്ങളുമാണ് ഭരതൻെറ മുഖ്യവിഷയം. അല്ലെങ്കിൽ അദ്ദേഹം സംവിധാനം ചെയ്ത ചിത്രങ്ങളുടെ പ്രധാനമായ അടിയൊഴുക്കുകൾ. രതിനിർവേദം മുതൽ നിദ്രവരെയുള്ള അദ്ദേഹത്തിൻെറ പടങ്ങൾ ശ്രദ്ധിച്ചു വീക്ഷിച്ചിട്ടുള്ളവരോട് ഇതെടുത്തുപറയേണ്ട കാര്യമുണ്ടെന്നു തോന്നുന്നില്ല. ലൈംഗികാകർഷണവും അക്രമാസക്തിയും—സെക്സും വയലൻസും—ഹൃദ്യമായും കലാസുഭഗമായും തന്നെയാണ് ഭരതൻ വ്യാഖ്യാനിക്കുന്നതും ആഖ്യാനം ചെയ്യുന്നതും. ചെറുപ്പക്കാർക്ക് തങ്ങളുടെ തന്നെ മുഖച്ഛായ കാണാനും കിഴവന്മാർക്ക് ഓർമ്മകൾ അയവിറക്കാനും ഈ നിറംപിടിപ്പിച്ചനിമിഷങ്ങളുടെ ദൃശ്യവിന്യാസങ്ങളും കാഴ്ചപ്പാടുകളും പ്രയോജനപ്രദമാവുമെന്നതാണ് അവയുടെ ആസ്വാദ്യത.

ഭരതൻ സംവിധാനം ചെയ്ത് മഞ്ഞിലാസ് അവതരിപ്പിക്കുന്ന പറങ്കിമലയ്ക്ക് ഭരതൻേറയോ മഞ്ഞിലാസിൻേറയോ മുൻ ചിത്രങ്ങളുടെ മേന്മയോ സൗകുമാര്യമോ ശക്തിയോ ഒന്നും അവകാശപ്പെടാനാവില്ല. ആഴത്തിൽ വേരോടിയതും നിറം പകർന്നതുമായ കഥാപാത്രങ്ങളോ കഥാസന്ദർഭങ്ങളോപോലുമില്ല ഈ ചിത്രത്തിൽ. തിരക്കഥാരചനയിലെ ആന്തരിക ദൗർബ്ബല്യവും സൗന്ദര്യം അനുഗ്രഹിച്ചിട്ടില്ലാത്ത പുതുമുഖങ്ങളുടെ, ചേർച്ചക്കുറവും മീശകരുത്തിട്ടില്ലാത്ത അപ്പുവിൻേറയും വീട്ടുവേലക്കാരിയായ തങ്കയുടെയും കൗമാരപ്രേമാനുഭവങ്ങൾ അസത്യവും അസുന്ദരവുമാക്കിത്തീർത്ത അസുഖകരമായ അനുഭവമാണ് പറങ്കിമല കണ്ടു ആർക്കുമുണ്ടാവുക. ഇതിവൃത്തത്തിന് സംഭവ്യതയും വിശ്വസനീയതയും കുറവുമാണ്. പാത്രസ്വഭാവവും കഥാസ്വഭാവവും പാത്രങ്ങളായി മാറാൻ നിയുക്തരായവരുടെ രൂപഭാവങ്ങളും പരസ്പരാശ്ലിഷ്ടമാകാതെ വരുമ്പോൾ തലപൊക്കുന്നത് രസഭാവങ്ങളുടെ അനൗചിത്യം മാത്രമായിരിക്കും.

### കാക്കനാടൻെറ തിരക്കഥ

കാക്കനാടൻെറ നോവലിന് കാക്കനാടൻ തന്നെയാണ് തിരക്കഥയും സംഭാഷണവും രചിച്ചിരിക്കുന്നത്. അതും കഥയുടെ ചിത്രീകരണത്തിന് തിരഞ്ഞെടുത്ത ലൊക്കേഷനിൽ ഏതാനും ദിവസങ്ങൾ താമസിച്ചശേഷം. എന്നിട്ടും അതു വേണ്ടത്ര കരുത്തു നേടിയില്ല. കള്ളുഷാപ്പിൽ അകത്തുപെന്ന കഥാപാത്രങ്ങളുടെ സംഭാഷണത്തിനാണ് കൂടുതൽ സ്വാഭാവികതയും തിളക്കവും. "കള്ളഞ്ചുമടംകാട്ടും, കഞ്ചാവഞ്ചുനിറം കാട്ടും"— വിറകുവെട്ടുകാരനായ കഥാപാത്രത്തെക്കൊണ്ട് പറയിക്കതന്നെ ചെയ്യുന്നുണ്ടല്ലൊ ഒരു സന്ദർഭത്തിൽ.

തകരയിലെ സുരേഖയ്ക്കോ ലോറിയിലെ നിത്യയ്ക്കോ നിദ്രയിലെ ഗീതാകൃഷ്ണനോ സാധിച്ചപോലെ കഥാപാത്രവുമായി താദാത്മ്യം പ്രാപിക്കാൻ ഭരതൻെറ പുതിയ കണ്ടുപിടിത്തമായ സൂര്യയ്ക്കു സാധിച്ചില്ല. വാടിയ മുഖവും ശരീരവുമുള്ള ഈ കറുത്ത ചെട്ടിച്ചിയാണോ ഭരതൻ ഭഗീരഥപ്രയത്നംചെയ്തു കണ്ടെടുത്ത സാധനം? അധഃകൃത വർഗ്ഗക്കാരിയാണെന്നു തോന്നുമെന്നല്ലാതെ എന്തു സൗന്ദര്യമാണവൾക്കുള്ളത്? തമ്മിൽ ഭേദം നായകൻെറ വേഷമിട്ട ബെന്നിയാണ്. ഒന്നുമില്ലെങ്കിൽ പ്രായത്തിനനുസരിച്ചു രക്തത്തിളപ്പും ചൊടിയും ചുണയുമെങ്കിലുമുണ്ടവന്. സൂര്യയുടേതു് അറപ്പു തോന്നിക്കുന്ന കാട്ടിക്കൂട്ടലുകളാണെങ്കിൽ ബെന്നിയുടേതു് അല്പസ്വല്പം ഉള്ളിൽതട്ടുന്ന ഭാവാവിഷ്കാരമാണ്. ഇതത്രേ അവർ തമ്മിലുള്ള വ്യത്യാസം. ചേർച്ച ഒരു കാര്യത്തിലുമൊട്ടില്ലതാനും. ജാതീയമായ ഉച്ചനീചത്വത്തെപ്പററി കാഴ്ചക്കാർ ആലോചിച്ചെന്നുവരില്ല. എന്നാൽ, ചെറുക്കനും പെണ്ണും തമ്മിലുള്ള ചേർച്ച പ്രധാനമാണ്: അതില്ലെങ്കിലോ കാഴ്ചക്കാർ മുഖം തിരിക്കും. ഏതു പെണ്ണിനെയും പോലെ സ്നേഹമുള്ളവളും സഹനശീലയും കൃപാർദ്രയുമാണ് തങ്കയും എന്നു പറയാം—അത്രമാത്രം.

### അപ്പു + തങ്ക

പട്ടികജാതിയിൽപെട്ടവളത്രെ തങ്ക. അപ്പു എന്നു വിളിക്കുന്ന അഭിജാതനായ അപ്പുക്കുട്ടനാവട്ടെ വീട്ടിലെ യജമാനനും. വലിയ തറവാടുകളിലെ വിടന്മാരായ യുവാക്കളിൽനിന്ന് വേലക്കാരികൾക്ക് ഈവണ്ണമുള്ള അനുഭവങ്ങൾ എത്രയെങ്കിലും ഉണ്ടായിട്ടുണ്ടെന്ന് നമുക്കറിയാം. കളി കാര്യമായിത്തീരുംമുമ്പ് ഒന്നുകിൽ പെണ്ണിനെ അല്ലെങ്കിൽ ചെറുക്കനെ അകററി നിറുത്തുകയാണ് ബുദ്ധിയുള്ളവർ ചെയ്യാറ്. എന്തെന്നാൽ അതു് അപക്വമതികളുടെ പേരുദോഷം വരുത്തിവയ്ക്കുന്ന പ്രേമചാപല്യം മാത്രമാണ്. ഒരിക്കലും അതു് ദിവ്യാനുരാഗമോ സ്വർഗ്ഗീയപ്രേമമോ അല്ല. എന്തായാലും വിപിൻദാസിൻെറ വിരുതേറിയ കരങ്ങളും ക്യാമറയും സുന്ദരഭാവനകളും മിനക്കെട്ടു പകർത്തിയപോലെ കരയിലും വെള്ളത്തിലുംവച്ച് ഇത്രവളരെ വിശദമായ പ്രേമകേളീവിലാസങ്ങൾ നിർവ്വിഘ്നം നടക്കുമെന്ന് നിരൂപിച്ചുകൂട. പക്ഷേ, ഒന്നുണ്ട്. പറങ്കിമലയ്ക്കുവേണ്ടി തിരഞ്ഞെടുത്ത പാറയിടുക്കുകളും കാട്ടരുവിയും പരദേവതയും വീടും വീടിനോടുതൊട്ടുള്ള കുളവും എല്ലാം ഒന്നാന്തരമായിട്ടുണ്ടെന്നു സമ്മതിച്ചേ തീരൂ. ജീവിതമെന്തെന്നു മനസ്സിലാക്കിയ രണ്ടു പെണ്ണുങ്ങൾ—അപ്പുവിൻെറ അമ്മയും കല്യാണം കഴിഞ്ഞ ജ്യേഷ്ഠത്തിയും— ആ വീട്ടിലുണ്ടല്ലൊ. അവരെങ്ങനെ ഈ പ്രായപൂർത്തിയായ പെണ്ണിനെ കയറൂരിവിട്ടു എന്ന കാര്യമാണ് മനസ്സിലാകാത്തതു. അവളുടെ കൈയിലാണ്, അപ്പുവിന് പണിസ്ഥലത്തേക്ക് ഉച്ചയുണ്ണ കൊടുത്തയച്ചിരുന്നതു്. ഒരുനാൾ അവൾക്കു പകരം അവളുടെ അനിയൻ ചെക്കൻെറ കൈയിൽ ടിഫിൻ കൊടുത്തയച്ചപ്പോൾ അപ്പു ക്ഷുഭിതനാവുകയും ഉണ്ണാതെ അതു് തിരിച്ചയയ്ക്കുകയും ചെയ്തു. കണ്ടാലോ അറിയില്ല: കൊണ്ടാലെങ്കിലും അറിയണ്ടേ?

മൂക്കററം കുടിച്ച വേലു അവൻെറ ചങ്ങാതിമാരേയും കൂട്ടി രാത്രിയിൽ അപ്പുവിൻെറ വീട്ടുമുററത്തെത്തി അവനെ തെറിപറയുകയും വെല്ലുവിളിക്കുകയും ചെയ്തപ്പോൾ മാത്രമാണ് അമ്മയുടെയും പെങ്ങളുടെയും കണ്ണ് അല്പമെങ്കിലും തുറന്നതു് കലികൊണ്ട അപ്പുവിനെ ആ രാത്രിയിൽ അവർ വിടാതെ ബലമായി പിടിച്ചുവച്ചു. അളിയനെ വരുത്തി ഗുണദോഷിപ്പിച്ചു നോക്കി. ഫലമുണ്ടായില്ല. തനിക്കു് തങ്കമാത്രം മതിയെന്ന ഒരേയൊരു പിടിവാശിയിൽ ഉറച്ചുനിന്നാൽ പിന്നെ എന്തുചെയ്യും? പറങ്കിമലമുകളിൽ വാററുചാരായമുണ്ടാക്കി വിററു നാൾകഴിക്കുന്ന വേലുവിനുമുണ്ട് തങ്കയിൽ നോട്ടം. ചാരായം വാററി വില്ക്കലും പെൺവേട്ടയും—ഇതു രണ്ടുമാണവൻെറ പ്രധാന ജോലികൾ. ഉദാഹരണം, ഗോപാലക്കണിയാൻെറ നാണിയെന്ന ഭാര്യയെന്ന സ്ത്രീതന്നെ. കണിയാൻ വെളിയിൽപോയാൽ വേലു അകത്തുണ്ടാവും. പക്ഷേ, അതുപോലായിരുന്നില്ല അവന് തങ്ക. കല്യാണം കഴിക്കണമെന്നതന്നെയായിരുന്നു മോഹം. വൈകിട്ടു കള്ളു മോന്താൻ മലയിലെത്തിയ, അവളുടെ വിറകുവെട്ടുകാരൻ തന്തയോടു വേലു തൻെറ ഇംഗിതമെടുത്തിട്ടു. കിഴവന് പൂർണ്ണസമ്മതം. ഇങ്ങേപ്പുറത്തു് അപ്പുവിനെ എങ്ങനെയെങ്കിലും രക്ഷിച്ചെടുക്കാനുള്ള അമ്മയുടെ വെപ്രാളം. ഒടുക്കം അവൾ തനിക്കിഷ്ടമില്ലാത്ത വേലുവിൻെറ ഒപ്പം ഒളിച്ചോടിക്കളഞ്ഞു. ലോകത്തിൽ താനേററവുമധികം സ്നേഹിക്കുന്ന അപ്പുക്കുട്ടനെ രക്ഷിക്കാൻ.

ചാരായം വാററുതന്നെയാണ് വേലുവിന് അവിടേയും ജോലി. വഴിവക്കിലെ ഇടിഞ്ഞുപൊളിഞ്ഞ ഒരു വീട്ടിൽ അവൾക്ക് ഒററയ്ക്കു കഴിയേണ്ടിവന്നു. അധികനേരവും കള്ളുകുടിക്കാൻ വന്ന ലോറിക്കാരുടെ തറയ്ക്കുന്ന നോട്ടവും തെറിയിൽ മുക്കിയ കമൻറടിയും സഹിക്കേണ്ടിയും വന്നു. അവളെ 'ക്ഷപിടിച്ച തൃശ്ശൂർക്കാരൻ കുഞ്ഞിപ്പാലുവിൽ നിന്ന് അവൾക്കു രക്ഷകിട്ടിയില്ല. തനിക്ക് ധാരാളം പണം ഉണ്ടാക്കിക്കൊടുക്കുകയും തൃശ്ശൂർപൂരത്തിന് ക്ഷണിക്കുകയുംചെയ്തു (ഈ സാധനോം വിളമ്പാൻ തങ്കേണ്ടെങ്കില് നിനക്ക് കോടീശ്വരനാവാം. പൂരത്തിനങ്ങട് വന്നാമതി—കുഞ്ഞിപ്പാലു) കുഞ്ഞിപ്പാലുവിന് വഴിപ്പെടാതിരുന്നപ്പോൾ ക്രുദ്ധനായ വേലു അവളെ കണക്കിനു പൂശി. ഏറെക്കത്തിയാൽ ചേരയും കടിക്കുമെന്നുണ്ടല്ലോ. കൈയിൽ കിട്ടിയതെടുത്തു് അവൾ തിരിച്ച് വേലുവിനും കൊടുത്തു; മതിയാവോളവും പിന്നെക്കുറേയും. കാററുപോയി അവനതാ രക്തക്കളത്തിൽ. തങ്കം അവിടം വിട്ടോടി പറങ്കിമലയിലെത്തിയതു് അപ്പുവിനെ വിളിച്ചു നിലവിളിച്ചുകൊണ്ടാണ്. അപ്പു-തങ്കമാർ മലനിറുകയിൽ പരസ്പരം ആശ്ലേഷിച്ചുകൊണ്ടുനിന്നു നെടുവീർപ്പിടുമ്പോൾ, പൊലീസുകാർ അടിവാരത്തണിനിരന്നുനിന്നു. നായികാനായകന്മാർ ആലിംഗനബന്ധരായി നിൽക്കുന്നതു് താഴെ അച്ചടക്കത്തോടെ നോക്കി നിൽക്കുന്ന പൊലീസുകാരെ കണ്ടപ്പോൾ സത്യമായും എനിക്കു് ഒരു കൂക്കു പാസാക്കിയാൽ വേണ്ടില്ലെന്നു തോന്നി. "നായിൻെറമോളെ ഇങ്ങോട്ടിറങ്ങിവാടീ" എന്നു പറഞ്ഞുകൊണ്ട് ഒരു പൊലീസുകാരനെങ്കിലും മുകളിലേക്കു കയറിവന്നെങ്കിലെന്ന് ഞാനാഗ്രഹിച്ചു. കലാസങ്കല്പത്തിനും യാഥാർത്ഥ്യപ്രതീതിക്കും മുറിവേല്പിക്കുന്ന ഈ ഒരൊററ സീക്വൻസിൻെറ പേരിൽ ഭരതനെതിരായി ഏററവും വലിയ ചാർജ് ഷീററുതന്നെ തയ്യാറാക്കാം. ഈ ചിത്രരചനകൊണ്ട് ഭരതൻ, താൻ നേടിവച്ച അംഗീകാരവും ജനപ്രീതിയും കളഞ്ഞുകുളിക്കുകയത്രേ ചെയ്തതു്.

അപ്പു-തങ്കമാരുടെ വേഷമെടുത്ത ബെന്നി-സൂര്യമാർ അന്യോന്യം ചേർച്ചയുള്ള കുട്ടികളായിരുന്നെങ്കിൽ അവരുടെ പ്രേമാനുഭവങ്ങളുടെ വിന്യാസം ഒരു ലാവണ്യാനുഭൂതിയായി മാറുമായിരുന്നു. മററു കഥാപാത്രങ്ങൾ ഏതായാലും ഇങ്ങനെ യാഥാർത്ഥ്യത്തിൽ നിന്നകന്നുനില്ക്കുന്നില്ല. നാം നമ്മുടെ നിത്യജീവിതത്തിൽ കണ്ടുമുട്ടിയേക്കാവുന്നവർ തന്നെയാണ് അവരെല്ലാം.

പറങ്കിമലയിൽ സൂര്യ



## പ്രഭാത് ന്യൂസ്റ്റിൽ

### മനുഷ്യോല്പത്തി
എൻ. ഇ. ബാലറാം
പേജ്: 128. വില: 6.50 രൂപ.

മനുഷ്യന്റെ ഉല്പത്തിയെയും സാമൂഹ്യ വികസനത്തെയുംപററി നിലവിലുള്ള സിദ്ധാന്തങ്ങളെയും നിഗമനങ്ങളെയും മാർക്സിയൻ കാഴ്ചപ്പാടിലൂടെ വിലയിരുത്തുന്ന പഠനാർഹമായൊരു ഗ്രന്ഥത്തിന്റെ പുതിയ പതിപ്പ്. ശ്രീ. പി. ടി. ഭാസ്കരപ്പണിക്കരുടെ പണ്ഡിതോചിതമായ അവതാരിക.

### സൗരവാതം
അലക്സേയ് ലിയോനൊവ്
പേജ്: 56. വില: 4.00. രൂപ.

ബഹിരാകാശത്തു് അന്താരാഷ്ട്രീയ സഹകരണം. അപ്പോളോ–സോയൂസ് പരിപാടി അതിനു തുടക്കമിട്ടു. ശാസ്ത്രത്തിന്റെ മഹത്തായ നേട്ടത്തെ ലളിതമധുരമായി അവതരിപ്പിക്കുന്ന ഒരു ഗ്രന്ഥം. നിരവധി വർണ്ണചിത്രങ്ങൾ. പ്ലാസ്റ്റിക് കോട്ടിങ്ങുള്ള കവർ.

### ജീവിത വിദ്യാലയം
അർക്കാദി ഗൈദാർ
പേജ്: 304. വില: 5.00 രൂപ.

അച്ഛൻ പടയാളി, അമ്മ നേഴ്സ്, മകൻ ടെക്നിക്കൽ ഹൈസ്കൂളിലെ വിദ്യാർത്ഥി. അവൻ ഒരു കുസൃതിക്കുരുന്നാണ്. എന്തെന്തു വികൃതികളാണവൻ കാട്ടുന്നതു്. അതിലൂടെ എന്തെന്തു് അനുഭവങ്ങളാണവൻ ഉൾക്കൊള്ളുന്നതു്. രസകരങ്ങളായ നിരവധി സംഭവങ്ങളുടെ വിവരണം. നല്ല മേനി കടലാസ്, മനോഹരമായ അച്ചടി, നിരവധി രേഖാചിത്രങ്ങൾ. പ്ലാസ്റ്റിക് കോട്ടിങ്ങുള്ള കവർ.

### മോതിരം
ഡോ: നിഹാർ രഞ്ജൻഗുപ്ത
പേജ്: 308. വില: 12.00 രൂപ.

രാജകൊട്ടാരസദൃശമായ രത്തൻഗഢ് നിഗൂഢതകളുടെ കേളീനിലയമായിരുന്നു. അധികാരത്തിനായുള്ള കിടമത്സരങ്ങളുടെ രംഗവേദിയും. ഇവിടേക്കാണ് അന്വേഷണതൃഷ്ണയുമായി അപസർപ്പകവീരനായ കിരീടിറോയ് കടന്നെത്തിയതു്. ഇതോടെ നിഗൂഢതകളുടെ മൂടുപടം നീങ്ങി. ദുരൂഹതയുടെ ഉരാക്കുടക്കുകൾ അഴിഞ്ഞു. സത്യത്തിന്റെമുഖം അനാവൃതമായി. മനോഹരമായൊരു ബംഗാളി നോവലിന്റെ വിവർത്തനം.
















നെടുമുടി വേണുവിന്റെ വാററുചാരായക്കാരൻ പൊടിപൊടിച്ചു. വിറകുവെട്ടുകാരൻ തന്തയുടെ വേഷം അച്ചൻകുഞ്ഞും അവന്റെ ഭാര്യയുടെ ഭാഗം വിലാസിനിയും മിഴിവുള്ളതാക്കി. മൂക്കററം കുടിച്ച് പാതിരാസ്സു വീട്ടിൽ വന്നുകയറി ഭാര്യയെ ചവിട്ടുകയും കുത്തുകയും തെറികൊണ്ടഭിഷേകംകഴിക്കുകയും ചെയ്യു രംഗത്തിലായിരുന്നു അച്ചൻകുഞ്ഞ്, അച്ചൻകുഞ്ഞായിക്കണ്ടതു്. അപ്പുക്കുട്ടന്റെ ഭാവിവധുവിന്റെ വേഷത്തിൽ വന്നുകയറിയ റാണി പത്മിനിയുടെ ശ്രീദേവിക്കു് നന്നേ ചെറിയ റോളാണ്. അവളിൽ തങ്കയെക്കാണുന്ന അപ്പുവിന്റെ ഭാവനയ്ക്കു് ചന്തമില്ല. തൃശ്ശൂർക്കാരൻ കുഞ്ഞിപ്പാലുവിന്റെ നന്നേചെറിയ റോളും അവിസ്മരണീയമാക്കി മാററിയ ടി. ജി. രവിക്കാണ് ഈ ചിത്രത്തിൽ നൂറിൽനൂറു മാർക്കും. ഗോപാലക്കണിയാന്റെ വേഷത്തിൽ പ്രത്യക്ഷപ്പെട്ട ബഹദൂറിനും അപ്പുവിന്റെ അമ്മയായി വന്ന സുകുമാരിക്കുംപ്രകാശിക്കാൻ കഴിഞ്ഞില്ല. അവർ അർഹിക്കുന്നതു് സഹതാപം മാത്രമാണ്. ഭാസ്കരന്റെ സാഹിത്യവും ദേവരാജന്റെ സംഗീതവും യേശുദാസ്–മാധുരിമാരുടെ കളകണ്ഠങ്ങളും ചേർന്നൊരുക്കിയ ''രാധാമാധവലീല'' ഗാനസ്വർഗ്ഗം പറങ്കിമലയുടെ ഏദ്ഭാവത്തിനു് പുഷ്ടിപ്രദമായ വല്ല ഗുണവും ചെയ്യുമോ? അതുമില്ല.

# നിങ്ങളുടെ വീട്ടിൽ ഒരു ഡോക്ടർ

**ഡോ: ജി. വേലായുധൻ എം. ഡി.**

## മിസ്. എ.—ആലപ്പുഴ

**ചോദ്യം:**

ഞാൻ 31 വയസ്സുള്ള അവിവാഹിതയാണ്. എന്റെ വിവാഹം നിശ്ചയിച്ചിരിക്കുകയാണ്. എന്നാൽ എന്നെ അലട്ടുന്ന പ്രശ്നം ആർത്തവത്തിന്റെ അഭാവമാണ്. 16-ാം വയസ്സിൽ ആദ്യമായി ആർത്തവമുണ്ടായി. അതിനുശേഷം, ഡോക്ടറുടെ നിർദ്ദേശപ്രകാരം Lynerol ·05 mgm ഗുളിക കഴിക്കുമ്പോൾ മാത്രം ആർത്തവമുണ്ടാകുന്നു. ഇപ്പോഴും ഗുളിക നിറുത്തിയാൽ ആർത്തവം വരികയില്ല. എനിക്ക് വിവാഹിതയായാൽ ഗർഭധാരണം സംഭവിക്കുമോ? ഡോക്ടറുടെ വിലയേറിയ ഉപദേശം പ്രതീക്ഷിക്കുന്നു. എന്നെ പരിശോധിച്ച ഡോക്ടർ പറയുന്നത് ഗർഭാശയം വേണ്ടത്ര വലുതല്ലാത്തതുകൊണ്ടാണ് ഇങ്ങനെ വരുന്നതെന്നാണ്. ഇതിന് ഒരു പരിഹാരം ദയവായി നിർദ്ദേശിക്കാമോ?

**ഉത്തരം:**

ആർത്തവം ആദ്യമായി താമസിച്ചുണ്ടായവർക്കും മരുന്നു കഴിക്കാതെ സ്വയം ആർത്തവം ഉണ്ടാകാത്തവർക്കും ഗർഭാശയം സാധാരണയിലും ചെറുതായിരിക്കാൻ, ചെറിയ സാദ്ധ്യതയുണ്ട്. Lynoral ഗുളികകൾ കഴിക്കുമ്പോൾ ആർത്തവം ഉണ്ടാകുന്ന സ്ഥിതിക്ക് ഗർഭാശയം അത്ര വളരെ ചെറുതല്ലെന്ന് അനുമാനിക്കാം. സാധാരണ ഗതിയിൽ അണ്ഡാശയങ്ങളിൽ അന്തഃസ്രാവങ്ങൾ ഉല്പാദിക്കപ്പെടാത്തതുകൊണ്ടും ഇങ്ങനെ സംഭവിക്കാം. അണ്ഡാശയങ്ങളുടെ പ്രവർത്തനം, "പിറ്റ്യൂറ്ററി" തുടങ്ങിയ പല അവയവങ്ങളുടെ സംയോജിതപ്രവർത്തനങ്ങളുടെ ഫലമാണ്. അണ്ഡാശയങ്ങൾ സാധാരണഗതിയിൽ പ്രവർത്തിക്കാതിരുന്നാൽ, അവയിൽ ഉണ്ടാകുന്ന അന്തഃസ്രാവങ്ങൾ ആവശ്യാനുസരണം ഉല്പാദിക്കപ്പെടാതിരുന്നാൽ ആർത്തവം സ്വയം ഉണ്ടാവുകയില്ലെന്നു മാത്രമല്ല, ഗർഭാശയത്തിന്റെ വലിപ്പവും കുറവായിരിക്കും. ഇതിൽ ഏതാണ് തകരാറെന്നു കണ്ടുപിടിച്ചു വേണ്ട ചികിത്സ സ്വീകരിക്കണം.

## മിസസ് പി. ബി.,—കൊല്ലം

**ചോദ്യം:**

ഒന്നര വയസ്സുള്ള കുട്ടിയുടെ അമ്മയാണ് ഞാൻ. ഉടനെ ഒരു കുട്ടി വേണമെന്നാഗ്രഹമില്ല. ഗർഭനിരോധനത്തിന് ഫലപ്രദമായ ഏററവും നല്ല മാർഗ്ഗമേതാണ്? ലൈംഗിക ബന്ധത്തിനുശേഷം ഗർഭം ഉണ്ടാകാതിരിക്കാൻ ഗുളികയുണ്ടോ?

**ഉത്തരം:**

താല്ക്കാലികമായ ഗർഭനിരോധനത്തിന് പല മാർഗ്ഗങ്ങളുണ്ട്. ഇതിൽ പുരുഷന്മാർ ഉപയോഗിക്കുന്ന ഉറയാണ് ഉപയോഗിക്കാൻ എളുപ്പവും നിർദ്ദോഷവുമായിട്ടുള്ളത്. ഗർഭാശയാന്തരവലയം 98 ശതമാനം ഫലപ്രദമാണ്. വളരെ അപൂർവ്വമായി ഇതുമൂലം ചില പ്രയാസങ്ങൾ ഉണ്ടാകാവുന്നതാണ്. ഗർഭനിരോധനത്തിനായി സേവിക്കുന്ന ഗുളികകൾ ശരിയായി സേവിച്ചാൽ 100 ശതമാനവും ഫലപ്രദമാണ്. എന്നാൽ ഇതും അധികനാൾ കഴിക്കുന്നത് അത്ര അഭിലഷണീയമല്ല. അപൂർവ്വമായി ഇതുകാരണമായും ചില പ്രയാസങ്ങൾ ഉണ്ടാകാവുന്നതാണ്. ലൈംഗികബന്ധത്തിനുശേഷം കഴിക്കാവുന്ന ഗുളികകൾ ഇന്നു ലഭ്യമല്ല.

## മി. കെ. പി.—നെടുമങ്ങാട്

**ചോദ്യം:**

30 വയസ്സായ അവിവാഹിതനാണ് ഞാൻ. താമസിയാതെ വിവാഹിതനാകും. എന്റെ ലിംഗം ഉദ്ധരിച്ചുകഴിഞ്ഞാൽ അധികസമയം അതു തുടരുന്നില്ല. ഉടൻതന്നെ വീണ്ടും പൂർവ്വസ്ഥിതിയെ ക്രമേണ പ്രാപിക്കുന്നു. ഇതു് ലൈംഗികബന്ധത്തിൽ വിഷമങ്ങൾ സൃഷ്ടിക്കുകയില്ലേ?

**ഉത്തരം:**

വിവാഹം കഴിഞ്ഞ് സാധാരണഗതിയിൽ ലൈംഗികപ്രവർത്തനങ്ങൾ തുടങ്ങുമ്പോൾ ഇതു താനേ ശരിയാകുമെന്നാണ് തോന്നുന്നത്. എന്നാൽ ഇതു ശരിയാകുമോ എന്ന ഉൽക്കണ്ഠയും സംശയവും തുടർന്നുണ്ടായിരുന്നാൽ അതുമൂലം പ്രയാസം ഉണ്ടാകാവുന്നതാണ്.

## മിസസ് കെ. എസ്.—വർക്കല

**ചോദ്യം:**

മിനിലാപ്പും പി. പി. എസ്സും തമ്മിലുള്ള വ്യത്യാസമെന്താണ്? മിനിലാപ്പിനുശേഷം എത്രനാൾ പൂർണ്ണവിശ്രമം വേണം? ലൈംഗികബന്ധത്തിലേർപ്പെടാൻ എത്രനാൾ കഴിയണം?

**ഉത്തരം:**

ഉദരത്തിന്റെ ഭിത്തിയിൽ മുറിവുണ്ടാക്കി ഉദരത്തിനകത്തുസ്ഥിതിചെയ്യുന്ന വയർ, കുടൽ, ഗർഭാശയം, അണ്ഡാശയം, ബീജവാഹിനികൾ തുടങ്ങിയ അവയവങ്ങൾ നിരീക്ഷിക്കുകയും അവയിൽ ശസ്ത്രക്രിയ നടത്തുകയും ചെയ്യുന്നതിനാണ് ലാപ്പറോട്ടമി (Laprotomy) എന്നു പറയുന്നത്. ഉദരത്തിൽ ഒരു ചെറിയ മുറിവിൽക്കൂടി ഇതു നടത്തുമ്പോൾ ഇതിനു "മിനിലാപ്പറോട്ടമി" (Mini laprotomy) എന്നു പറയുന്നു. സ്ത്രീകൾക്കുള്ള വന്ധ്യംകരണശസ്ത്രക്രിയ, ശ്രദ്ധിച്ചാൽ ഏകദേശം അരഇഞ്ചു നീളത്തിലുള്ള ഒരു മുറിവിൽക്കൂടി നടത്താവുന്നതാണ്. സ്ത്രീകൾക്കുള്ള വന്ധ്യംകരണ ഓപ്പറേഷൻ പ്രസവാനന്തരം നടത്തുമ്പോൾ അതിന് Post partom sterilisation—P. P. S. എന്നു പറയുന്നു. പ്രസവാനന്തരമല്ലാതേയും ഈ ഓപ്പറേഷൻ നടത്താവുന്നതാണ്. മിനിലാപ്പ് ഒരു പ്രത്യേക ഓപ്പറേഷൻ ആണെന്നുള്ള ധാരണ, വെറുമൊരു തെററിദ്ധാരണ മാത്രമാണ്.

Published by M. S. Sreenivasan on behalf of Laisa Publications Private Ltd.. Trivandrum-695 024 and printed by him at Ravi Printers & Publishers Pvt. Ltd., KAUMUDI BUILDINGS, Trivandrum-695 024. Editor: M. S. MANI.

*Business Executives:*

BOMBAY-Mrs. Mrinalini Hegde
Phone: Office 230313 Res. 81662

CALCUTTA-Mrs. Aloka Guha
Pho: ne456750

MADRAS-Mrs. Nirmala Menon
Phone: Office 86649 Res. 81407

NEW DELHI-Mrs. Deepak Dawar
Phone: Office 385311 Res. 618000

BANGALORE-Mrs. Mini Jayaprakash
Phone: Office 576808 Res. 55169

COCHIN-Mrs. Mangala Nayak
Phone: Office 37228 Res. 37234